# കലാകൗമുദി

# 379


എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 12, 1982

വില: 1 രൂപ 50 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി


## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## നാടകം



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

വത്സമ്മ

ഫോട്ടോ: ശ്രീ. സുരേഷ്ബാബു

# വൻകരയോളം വളർന്ന മലയാളി പെൺകുട്ടി

**ക**ണ്ണിനും കാതിനും കരളിനും ഇമ്പം പകരുന്നതാണ് ആലക്കോട്ടുഗ്രാമം. ഈ ഗ്രാമത്തിലെ ദൃശ്യമോഹനമായ ഒററത്തൈ എന്ന സ്ഥലത്താണ് ഇന്ത്യയുടെ രോമാഞ്ചമായ വത്സമ്മയുടെ ജനനം. മാനത്തൂർ വീട്ടിൽ 1960-ജനുവരിയിൽ മൂന്നു ദശാബ്ദങ്ങൾക്കുമുൻപ് ഇടുക്കി ജില്ലയിലെ തൊടുപുഴയിൽനിന്ന് കുടിയേറിപ്പാർത്ത ഒരു ഇടത്തരം കർഷക കുടുംബമാണവരുടേത്.

ഒററത്തൈ എന്ന സ്ഥലംതന്നെ ഈ കുട്ടിയുമായി പ്രതീകാത്മകമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു. പൂഞ്ഞാർ രാജകുടുംബത്തിൻേറതായിരുന്ന ആലക്കോട്ട്

## കവർ സ്റ്റോറി

കാണായ കാടുമുഴുവനും. കാടുവെട്ടിത്തെളിച്ച് തെങ്ങുവച്ചാലെന്തെന്ന് രാജകുടുംബാംഗമായ വി. ആർ. രാമവർമ്മരാജയ്ക്ക് തോന്നി. ആയിരം പുതിയ ഇനം തെങ്ങുംതൈകൾ അദ്ദേഹം നട്ടുപിടിപ്പിച്ചു. ററട്ടുമാത്രം മിച്ചം. ഒരു തൈ ഒഴിച്ച് ബാക്കി മുഴുവനും ആന പിഴുതെറിഞ്ഞു. ആ ഒററത്തെങ്ങ് ഇന്നും തല ഉയർത്തിനിൽക്കുന്നു. ആ കല്പകവൃക്ഷത്തേക്കാൾ ആകാശത്തോളം ഔന്നത്യം നേടിയിരിക്കുന്ന ആലക്കോടിൻെറ പ്രിയപുത്രിയായ വത്സമ്മ.

മുകളിൽ ആകാശംമുട്ടെ ഉയർന്നു നിൽക്കുന്ന നെല്ലിക്കുന്നിൻെറ മീനാരങ്ങൾ, താഴെ കുണുങ്ങിച്ചിരിച്ചൊഴുകുന്ന പുഴ. പുഴയുടെ തീരത്ത് വെള്ളപൂശിയ ഒരു ചെറിയ വീട്. ആ വീടു ചൂണ്ടി വഴി കാട്ടിയ പയ്യൻ അല്പം ഉറക്കെ വിളിച്ചു പറഞ്ഞു: ''ദാ—അതാ, അക്കാണുന്നതാ, വത്സമ്മേച്ചിയുടെ വീട്.''

ആ സായംസന്ധ്യാനേരത്ത് വീടിൻെറ മുററത്ത് ഞങ്ങൾ ചെന്നുനിന്നു. മുററം നിറയേ ഉണക്കാനിട്ട അടയ്ക്ക. അകത്തേക്കു കയറാൻ ഭാവിച്ച് ഒരു കാലെടുത്തു പടിയിൽവച്ചു. ചട്ടയിട്ട ഒരു അമ്മ ഞങ്ങളുടെ നിഴല് കണ്ടിട്ടാവണം അമ്മ മുഖം തിരിച്ചു-എം. ഡി. വത്സമ്മയുടെ അമ്മ, മനസ്സുമന്ത്രിച്ചു. അതേ, വത്സമ്മയുടെ അമ്മച്ചിതന്നെ. ഏലിക്കുട്ടി. അമ്മച്ചി ചിരിച്ചു. ആ ചിരിക്ക് എന്തു ഭംഗിയാണെന്നോ! ഞങ്ങൾ അകത്തു കയറി ഇരുന്നു. നിശ്ശബ്ദമായ ഏതാനും നിമിഷങ്ങൾ. വൈതൽ മലയിൽനിന്നും കുത്തിയൊഴുകുന്ന ഒററത്തൈപ്പുഴയുടെ മർമ്മരം...

മുററത്ത് ഒരു ജീപ്പ് വന്നുനിന്നു. വത്സമ്മയുടെ അച്ഛൻ ദേവസ്യയും നേരേ മൂത്ത സഹോദരൻ ആൻറണിയും. ഏററവും മൂത്ത സഹോദരനാണ് അഗസ്റ്റി. അദ്ദേഹം കുറച്ചകലെ സകുടുംബം താമസിക്കുന്നു. ഒരു ജ്യേഷ്ഠത്തിയും ഉണ്ട് വത്സമ്മയ്ക്ക്. അവരങ്ങ് കോട്ടയത്ത് ഭർത്താവിനോടൊപ്പമാണ് താമസം.

ഇനി വത്സമ്മയുടെ വിവാഹം മാത്രമേ നടക്കേണ്ടതുള്ളൂ. ആൻറണി കുടുംബത്തിൽത്തന്നെ കഴിയുന്നു.

''ഒററത്തൈയിൽ പിണറായി വിജയൻെറ പ്രസംഗം കേൾക്കാൻ നിന്നതായിരുന്നു. അപ്പോഴാണ് നിങ്ങളൊക്കെ എത്തിയ വിവരം അറിഞ്ഞത്,'' ദേവസ്യ പതുക്കെ പറഞ്ഞു നിറുത്തി.

വത്സമ്മയെക്കുറിച്ചു പറയാൻ തുടങ്ങിയപ്പോൾ കൂടുതൽ വാചാലനായത് ആൻറണിയാണ്. കുഞ്ഞുപെങ്ങളുടെ കാല്പാടുകളിൽ മുത്തു വിളയുന്നതും നോക്കി ഇക്കാലമത്രയും ഒരു നിഴലുപോലെ കണ്ണും കൂർപ്പിച്ചുനടന്ന ആ പൊന്നാങ്ങള എങ്ങനെ വികാരാധീനനാകാതിരിക്കും?

ആദ്യദശകളിലെ പ്രോത്സാഹനങ്ങളാണല്ലോ പ്രധാനം. ബാഹ്യമായ പ്രോത്സാഹനങ്ങൾ താരതമ്യേന കുറവായിരുന്നു വത്സമ്മയ്ക്ക്. വീട്ടിൽ ഒരു ജ്യേഷ്ഠനും എൻ. എസ്. സ്കൂളിൽ ഒരു ഡ്രിൽ മാസ്റ്ററും എൻ. ജെ.

ഇന്ത്യൻ അത്‌ലററിക്സിന് കേരളത്തിൻെറ സമ്മാനം. സുവർണ്ണമുദ്രയുമായി വത്സമ്മ




**ആലക്കോട്ട് ഗ്രാമം ഉറങ്ങാൻ മറന്നുപോയ ദിവസമായിരുന്നു ഇക്കഴിഞ്ഞ ശനിയാഴ്ച. ആ ഗ്രാമവാസികളുടെ ഓമനയായായ വത്സമ്മ ഇന്ത്യയുടെ അഭിമാനമായിത്തീർന്നതായിരുന്നു ആ ദിവസം.**

**അശോക്കുമാർ**
കൗമുദി ന്യൂസ് സർവീസ്

നെഹ്റു സ്റ്റേഡിയത്തെ കോൾമയിർ കൊള്ളിച്ച വത്സമ്മ





വത്സമ്മയുടെ അവാർഡുശേഖരം

പോലും—പിന്നെ എല്ലാമായ കുട്ടിസാറും ഒഴിച്ചാൽ മററുള്ളവരിൽനിന്നു് വലിയ പ്രോത്സാഹനങ്ങളൊന്നും കിട്ടിയിട്ടുണ്ടെന്നു പറയുക വയ്യ.

തുള്ളിച്ചാടാൻ തുടങ്ങിയ കാലം മുതലേ മാതാപിതാക്കളുടെ പ്രത്യേക സ്നേഹവും വാത്സല്യവും ഈ കുട്ടി നേടി. സ്വതേ സ്പോർട്സിൽ കമ്പമുണ്ടായിരുന്ന ആൻറണി കുഞ്ഞുപെണ്ണിനെ കൊണ്ടുപോകാവുന്നിടത്തെല്ലാം കൊണ്ടുപോയി. തരംകിട്ടുമ്പോഴെല്ലാം കോച്ചുകളുമായി വത്സമ്മയുടെ പ്രകടനത്തെക്കുറിച്ചും മററും ചർച്ച ചെയ്തു.

നിരന്തരവും കഠിനവുമായ പ്രവൃത്തിയും അക്ഷീണമായ സ്ഥിരോത്സാഹവും തികഞ്ഞ ആത്മവിശ്വാസവുമാണു് ഈ ഗ്രാമീണപ്പെൺകുട്ടിയെ ഏഷ്യാഡിൻെറ സുവർണ്ണമുദ്ര അണിയാൻ പ്രാപ്തയാക്കിയതു്.

പരിശീലനത്തിൻെറ കാര്യത്തിൽ യാതൊരു ഉദാസീനതയും വത്സമ്മ ഇതേവരെ കാണിച്ചിട്ടില്ല. പുഴയും കാടും മനുഷ്യനുമെല്ലാം കൂർക്കംവലിച്ചുറങ്ങുന്ന പുലർച്ചയോടടുത്ത യാമങ്ങളിൽ മൈലുകളോളം ഈ കുട്ടി നിറുത്താതെ ഓടിയിട്ടുണ്ടു്. മഞ്ഞുപൊഴിയുന്ന ആ മുഹൂർത്തങ്ങളിൽ ഈ പെൺകുട്ടിയുടെ പാദസ്പർശനമേററു് എത്രയോ പ്രാവശ്യം ആ കാട്ടുപാതയിലെ ഉരുളങ്കല്ലുകൾ നിർവൃതി പൂണ്ടിരിക്കാം. ആ കാലൊച്ചകേൾക്കാൻ എത്രയോപ്രാവശ്യം ഒററത്തെപ്പുഴയിലെ ചിറേറാളങ്ങൾ കാതോർത്തിരിക്കാം.

ആഹാരം പോലും മതിയാവോളം കഴിക്കാതെ എത്രയോ മൈതാനങ്ങളിലേക്കു് ഈ സ്വപ്നക്കൊയ്ത്തുകാരി തുള്ളിച്ചാടിപ്പോയിരിക്കുന്നു. ഇതിൻെറ പേരിൽ എത്രയോ പ്രാവശ്യം അമ്മച്ചി മുട്ടുമാററിയിരിക്കുന്നു. എങ്കിലും വൈകുന്നേരങ്ങളിൽ കൈനിറയെ സമ്മാനങ്ങളുമായി പൊന്നുണ്ണുനമൊത്തു് ആർത്തുചിരിച്ചുവരുമ്പോൾ ആ അമ്മച്ചി നിർവൃതി പൂണ്ടിരുന്നു. അമർത്തി ആശ്ലേഷിച്ചിരുന്നു.

അന്നൊക്കെ അമ്മച്ചി ഓർത്തുകാണുമോ തൻെറ ഈ പുന്നാരമോൾ ഒരു സുവർണ്ണമുദ്രയും ചൂടി വന്നുചേരുമെന്നു്.

ലോങ്ജംബ് ചാട്ടക്കാരിയായാണു് വത്സമ്മ തൻെറ ജൈത്രയാത്രതുടങ്ങുന്നതു്. നീണ്ടു കൊലുന്നനെയുള്ള ഈ കുട്ടിക്കു് ശോഭിക്കാൻ കഴിയുന്നതു് ഹർഡിൽസിൽ ആയിരിക്കുമെന്നു് 'കുട്ടി സാർ' മനസ്സിലാക്കി. പാലക്കാട്ടു് മെഴ്സി കോളേജിൽനിന്നും കണ്ണൂരിലേക്കു് സ്ഥലം മാറിപ്പോയിട്ടും, അതു കൊണ്ടാണല്ലോ വത്സമ്മയുടെ അത്ലററിക് ജീവിതം കരുപ്പിടിപ്പിക്കാൻ കുട്ടി സാർ മടങ്ങിവന്നതു്?

കുട്ടി സാറിൻെറ കോച്ചിങ് നഷ്ടപ്പെട്ടേക്കുമോ എന്ന ഒരു അവസ്ഥപോലും ഒരിക്കൽ ഉണ്ടായി. വത്സമ്മ പ്രീഡിഗ്രി തോററു. കുട്ടിയെ കണ്ണൂരിലേക്കു സ്ഥലം മാററി. വത്സമ്മയും കണ്ണൂരിലേക്കു ചെന്നു. പക്ഷേ, പ്രീഡിഗ്രി തോററ വൽസമ്മയ്ക്കു് സ്പോർട്സ് ഹോസ്റ്റലിലോ വർക്കിങ് വിമൻസ് ഹോസ്റ്റലിലോ എങ്ങനെ പ്രവേശനം കിട്ടാനാണു്. കുട്ടി തൻെറ എല്ലാ സ്വാധീനവും ഉപയോഗിച്ചിട്ടും അതു നടന്നില്ല. അവസാനം ഒരു വഴിയേ കണ്ടുള്ളു. എങ്ങനെയെങ്കിലും വർക്കിങ് വിമൻസ് ഹോസ്റ്റലിൽ പ്രവേശനം നേടുക. അതിനു് അല്പം സത്യവിരുദ്ധമായിപ്പോലും പെരുമാറേണ്ടിവന്നു. 'ജോലിക്കാരി' എന്ന സർട്ടിഫിക്കററ് നേടുകയായി പിന്നത്തെശ്രമം. ഒരു സ്വകാര്യസ്ഥാപനമായ എ വൺ ഇൻഡസ്ട്രീസിൽ നിന്നും ഒരു 'ടൈപ്പിസ്റ്റ്' എന്ന സർട്ടിഫിക്കററ് വാങ്ങി. അങ്ങനെയാണു് ഹോസ്റ്റലിൽ അഡ്മിഷൻ നേടിയതു്. സ്വന്തം കൈയിൽനിന്നും രൂപ എടുത്താണു് കുട്ടിസാറിൻെറ സമർത്ഥമായ കോച്ചിങ് ആ ശിഷ്യനേടിയതു്.

1976-ൽ പാലായിൽ നടന്ന കേരള സ്കൂൾ അത്ലററിക് ചാമ്പ്യൻഷിപ്പിൽ കിട്ടിയ ഓട്ടുമെഡലാണു് വത്സമ്മയെ സ്പോർട്സ് പ്രേമികളുടെ ശ്രദ്ധയിലേക്കുയർത്തിയതു്. അതിനുശേഷം പങ്കെടുത്ത എല്ലാ കായികമത്സരങ്ങളിലും വത്സമ്മ അവാർഡുകൾ വാരിക്കൂട്ടി. 1981 ഫെബ്രുവരിയിൽ നടന്ന ആൾ ഇന്ത്യാ ഇൻറർ സ്റ്റേററ് ചാമ്പ്യൻഷിപ്പിൽ 400 മീററർ ഹർഡിൽസിലും (61.4 സെ) 400 മീററർ റിലേ (57.2 സെ) യിലും ഒന്നാംസമ്മാനം നേടുകയും ആകെ 15 പോയിൻറുകൾ നേടി വത്സമ്മ വ്യക്തിഗത ചാമ്പ്യൻഷിപ്പിനു് അർഹയായിത്തീരുകയും ചെയ്തു. അതോടെ വൽസമ്മ ദേശീയതലത്തിൽ

അതേവർഷം മാർച്ചിൽ നടന്ന ആൾ ഇന്ത്യാ ഓപ്പൺ അത്ലററിക് ചാമ്പ്യൻഷിപ്പിൽ 400 മീററർ ഹർഡിൽസിലും (57.4 സെ.) 4×400 മീററർ റിലേയി (3.37.8 സെ.)ലും ഒന്നാംസ്ഥാനവും 100 മീററർ ഹർഡിൽസിൽ (15.1 സെ) രണ്ടാം സ്ഥാനവും കൈക്കലാക്കി. 81ൽ ടോക്കിയോയിൽ വച്ചു നടന്ന നാലാമത്തു് ഏഷ്യാ ട്രാക്കു് ആൻഡു് ഫീൽഡിൽ 4×400 മീററർ റിലേയിൽ ഹമീദബാനു, മേഴ്സി മാത്യു, റീത്താ സെൻ എന്നിവരോടൊപ്പം ഓട്ടുമെഡൽ ജഴ്സിയിൽ അണിയാനും വത്സമ്മയ്ക്കു് ഭാഗ്യമുണ്ടായി.

പ്രതീക്ഷിച്ചതു തന്നെയാണു് സംഭവിച്ചതെങ്കിലും മകൾക്കു് ഏഷ്യാഡിൽ സ്വർണ്ണം കിട്ടി എന്നറിഞ്ഞപ്പോൾ ആ വൃദ്ധദമ്പതികൾ കോരിത്തരിച്ചുപോയി. തങ്ങളുടെ മകൾക്കു് ഇങ്ങനെ ഒരു ബഹുമതികിട്ടിയതിൽ അവർ ദൈവത്തോടു് നന്ദിപറഞ്ഞു. അടുത്ത ഒളിമ്പിക്സിൽ അവൾക്കു് സ്വർണ്ണം ലഭിക്കണേ എന്നാണവരുടെ പ്രാർത്ഥന.

തൻെറ മകളെക്കുറിച്ചു് പത്രങ്ങളിൽ വന്നവയൊക്കെ ആ അമ്മ ഭദ്രമായി സൂക്ഷിച്ചിട്ടുണ്ടു്. മകളുടെ സ്പോർട്സ് പ്രകടനങ്ങളുടെ ചിത്രങ്ങൾ നിറഞ്ഞ ആൽബങ്ങളും അവർ പളുങ്കുമണിപോലെ സൂക്ഷിക്കുന്നു. അതെടുത്തു് മററുള്ളവരെ കാണിക്കാനും തൻെറ ഓമനമകളോടൊപ്പം നിൽക്കുന്നവരെക്കുറിച്ചു വിശദീകരിക്കാനും തുടങ്ങുമ്പോൾ അവർ വാചാലയാകും.

മകളുടെ ഭാവിയിൽ ദേവസ്യയ്ക്കു് വലിയ താത്പര്യമാണെങ്കിലും കൃഷിയിലാണു് അദ്ദേഹത്തിനു് ഏറെ താല്പര്യം.

പൊതുവായ കളിസ്ഥലമോ അല്പം വെളിപ്രദേശമോ ഇല്ലാത്ത ആ കുഗ്രാമത്തിൽ വത്സമ്മയെ വേണ്ടുംവിധം പരിശീലിപ്പിക്കാനാവാതെ ആ ആങ്ങള വിഷമിച്ചിട്ടുണ്ടു്. വീട്ടിലാണെങ്കിൽ നിന്നുതിരിയാനുള്ള ഇടംതന്നെ തീരെയില്ല. ഉള്ള സ്ഥലത്തുതന്നെ പിററുണ്ടാക്കി വത്സമ്മയെ അഭ്യസിപ്പിക്കുമായിരുന്നു. കുട്ടിസാറിൻെറ ശിക്ഷണത്തിൽ വത്സമ്മ ഒന്നാംകിട അത്ലററായി വളർന്നുവരുന്നതു് അകലെനിന്നു് നോക്കി കൃതാർത്ഥനായ ആൻറണി ഇനിയും തൻെറ പെങ്ങൾ ഉന്നതങ്ങളിൽ എത്തിച്ചേരുമെന്നു വിശ്വസിക്കുന്നു.



# ഇനിയുമുണ്ട് ഭേദിക്കാൻ ഒരു ലക്ഷ്യം

**നവംബർ മാസത്തിലെ അവസാനത്തെ ശനിയാഴ്ച ദിവസം. നെഹ്റു സ്റ്റേഡിയത്തിൽ കൂടിയ പതിനായിരങ്ങളുടെ മനസ്സിൽ എം. ഡി. വത്സമ്മ അത്രയെളുപ്പം മായ്ക്കാനാവാത്ത ഒരു ചിത്രമായി പതിഞ്ഞുകിടക്കും.**



കടമ്പകൾ ചാടി വിജയത്തിലേക്കു്—വത്സമ്മ

ഇന്നു ചൊവ്വാഴ്ച. ഒൻപതാം ഏഷ്യൻ ഗെയിംസിൻെറ പന്ത്രണ്ടാം ദിവസം. പന്ത്രണ്ടു ദിവസത്തിനുള്ളിൽ ആതിഥേയ രാജ്യം നേടിയതു് പതിനൊന്നു സ്വർണ്ണമെഡൽ. ദിവസം ഒന്നുവച്ചു് കണക്കുകൂട്ടിയാൽപ്പോലും ഇനിയുംവേണം ഒരെണ്ണം കൂടി. ഡെൽഹിയിൽ നടന്ന വൻകരയുടെ കായികമേളയ്ക്കു് ചെലവാക്കുന്ന തുക അക്കത്തിലെഴുതിയാൽ ഇന്ത്യാക്കാരനെ അമ്പരപ്പിക്കുംവിധം. അതിനു് ദൈർഘ്യമുണ്ടാകുമെന്നുള്ളതു് തീർച്ച. ഈ തുക മുടക്കി പറമ്പിൽ പമ്പ്സെററുവച്ചാൽ ഹരിതവിപ്ലവം നടക്കുമെന്നു് കരുതുകയും പറഞ്ഞു നടക്കുകയും ചെയ്യുന്ന ചരൺസിംഗിനു നൽകാവുന്ന ലഘുശിക്ഷ കഴുതച്ചാണകത്തിൽ മുക്കിയ ചൂലു കൊണ്ടുള്ള തല്ലോടലാണു്. ജോർജ്ജ് ഫെർണാണ്ടസ് എന്തുപറഞ്ഞാലും ക്ഷമിക്കുക, കാരണം. അയാളൊരു കനൽക്കട്ടയിലാണിന്നു്. എത്ര ഊതിയാലും ശരിഇനി ജ്വലിക്കാനേപോകുന്നില്ല.

ഏഷ്യാഡിനു മുടക്കിയ കോടികളുടെ റിട്ടേൺ ഉടനടി പ്രതീക്ഷിക്കുന്നതു് മൗഢ്യം തന്നെ. ടെലിവിഷൻ സെററിനും റേഡിയോസെററിനും മുമ്പിൽ കുത്തിയിരുന്നു ഗെയിംസ് വിശേഷങ്ങൾക്കായി കണ്ണുകൾ വിടർത്തുകയും കാതോർക്കുകയും ചെയ്യുന്ന ഇളം തലമുറയുടെ മനസ്സിൽ സ്പോട്സിനോടുള്ള ആഭിമുഖ്യം വളർന്നുതുടങ്ങിയിട്ടുണ്ടെങ്കിൽ,

**കള്ളിക്കാട്ടു് രാമചന്ദ്രൻ**



സ്വർണ്ണം നേടാനുള്ള തയ്യാറെടുപ്പ്

അതിലും വലിയ റിട്ടേണെന്തിന്. എന്നിട്ടും ചിന്തകൾ ചോദ്യചിഹ്നങ്ങളായി വളഞ്ഞു കുസൃതികാട്ടുന്നു. നമുക്ക് അഭിമാനിക്കാൻ കഴിയുംവിധം നേട്ടങ്ങൾ അവതരിപ്പിക്കാൻ കഴിഞ്ഞുവോ? നിക്കോൾസൻ റേഞ്ചിന്റെ പരുവത്തെക്കുറിച്ച് നന്നായി അറിയാവുന്ന കുതിരകൾ ചാടിയെടുക്കുന്ന മെഡലുകൾക്ക് അത്ര വലിയ തിളക്കമുണ്ടോ? (രഘുബീർസിങ്ങും കൂട്ടരും നേടിയ മെഡലുകളേക്കാൾ എത്രയോ മൂല്യമുള്ളതായി മാറുന്നു കുവൈററിൽനിന്നെത്തിയ യുവസുന്ദരികൾ നേടിയ മെഡലുകൾ.) ആറു രാജ്യങ്ങൾ പങ്കെടുത്ത വനിതാഹോക്കി മത്സരത്തിൽ കിട്ടിയ സ്വർണ്ണമെഡൽ ഒരു നാടൻ ചൊല്ലിനെ ഓർമ്മിപ്പിക്കുന്നു: മൂക്കില്ലാത്ത രാജ്യത്ത്...

സ്വർണ്ണത്തിൽ ചെമ്പു കൂടുമ്പോഴാണല്ലോ കാരററ് കുറയുന്നത്. അതുപോലെ അത്രയധികം വാശിയേറിയ മത്സരമില്ലാത്ത ഇനങ്ങളിൽ ലഭിക്കുന്ന മെഡൽ സ്വർണ്ണമായാലും വെള്ളിയായാലും ശരി മൂല്യം കുറയുമെന്നതു തീർച്ച. ഒമ്പതാം ഏഷ്യൻ ഗെയിംസിൽ പന്ത്രണ്ടു ദിവസം കൊണ്ട് ഇന്ത്യ നേടിയ പന്ത്രണ്ടു മെഡലുകളിൽ സ്റ്റാററസ് കല്പിക്കപ്പെടുന്ന മെഡലുകൾ എത്രയുണ്ട്? വളരെ കുറവാണ്. ചങ്ങാതീ, വളരെക്കുറവ്. ജവഹർലാൽ നെഹ്റു സ്റ്റേഡിയത്തിൽ നിന്നും ലഭിച്ച അത്‌ലററിക് സ്വർണ്ണമെഡലുകൾക്കുതന്നെയാണ് മൂല്യവും സ്റ്റാററസും കൂടുതൽ. ബഹദൂർ സിങ്ങിനേയും ചാന്ദ്റാമിനേയും ചാൾസ് ബ്രോമിയോയേയും മനസ്സിൽ ഓർത്തുകൊണ്ടുതന്നെ പറയട്ടേ, വൈതരണികൾ ചാടിഓടി വിജയപീഠത്തിൽ കയറിയ എം. ഡി. വത്സമ്മയ്ക്ക് നമ്മുടെ മനസ്സിലെ സിംഹാസനം നൽകി ആദരിക്കുക.

നവംബർ മാസത്തിലെ അവസാനത്തെ ശനിയാഴ്ചദിവസം നെഹ്റു സ്റ്റേഡിയത്തിൽ കൂടിയ ആയിരങ്ങളുടെ മനസ്സിൽ എം. ഡി. വത്സമ്മ അത്രയെളുപ്പം മായ്ക്കാനാവാത്ത ഒരു ചിത്രമായി പതിഞ്ഞുകിടക്കും. വിക്ടറി സ്റ്റാൻഡിന്റെ ഉയന്ന തട്ടിൽ നിന്നുകൊണ്ട് ഇടതുകരംകൊണ്ട് സ്വർണ്ണമെഡൽ ഉയർത്തിപ്പിടിച്ചപ്പോൾ ആ പെൺകുട്ടിയുടെ മുഖത്ത് വിടർന്നത് ഒരുതരം വിനയം നിറഞ്ഞ ചിരിയായിരുന്നു. ആ വിനയം പോലും അപൂർവ്വ കാഴ്ചയായിരുന്നു. എം. ഡി. വത്സമ്മ 400 മീററർ ഹർഡിൽസ് 58.47 സെക്കൻഡുകൊണ്ട് ഓടിയെത്തിയപ്പോൾ വീണുടഞ്ഞ റെക്കോർഡുകളിലൊന്ന് വത്സമ്മയുടേതന്നെ അവകാശപ്പെട്ടതായിരുന്നു. തലേദിവസം ഹീററ്സിൽ സ്ഥാപിച്ച 58.53 സെക്കൻഡ് എന്ന റെക്കോർഡായിരുന്നു അത്. നാലുവർഷം മുമ്പ് ബാങ്കോക്കിൽ ചൈനാക്കാരി സിയോൻമെൻ സ്ഥാപിച്ച 61.32 സെക്കൻഡ് എന്ന റെക്കോർഡാണ് ഹീററ്സ് കഴിഞ്ഞപ്പോൾ വത്സമ്മ റെക്കോർഡ് ബുക്കിൽനിന്നും എടുത്തുമാററിയത്.

എം. ഡി. വത്സമ്മയുടെ ഡെൽഹി വിജയത്തെക്കുറിച്ച് വാഴ്ത്തിപ്പാടിയവർ ആ കുട്ടി കോമൺവെൽത്ത് റെക്കോർഡ് തട്ടിവീഴ്ത്തിയ കാര്യം അറിഞ്ഞില്ലെന്നു തോന്നുന്നു. കഴിഞ്ഞ കൊല്ലം ലണ്ടനിലെ ക്രിസ്ററൽ പാലസിൽ നടന്ന ട്രാക്ക് ആൻഡ് ഫീൽഡ് മീററിൽ ജപ്പാനിലെ സിസുക്കോ അകിമോട്ടോയുടെ പേരിൽ രേഖപ്പെടുത്തിയ 58.50 സെക്കൻഡായിരുന്നു ഈ ഇനത്തിൽ ഏഷ്യയുടെ ഏററവും വലിയ നേട്ടം. വൻകരയുടെ ഹർഡിൽസ് റാണിയായിവിളങ്ങിനിന്ന അതേ അകിമോട്ടോ ഡെൽഹിയിൽ വെറും നാലാംസ്ഥാനത്ത തങ്ങിനിന്നുവെന്നറിയുമ്പോൾ നാം വത്സമ്മയെക്കുറിച്ചോർത്ത് അറിയാതെ അഭിമാനംകൊണ്ടു പോകും. ഹീററ്സിൽ തന്നെ അകിമോട്ടോയുടെ നേട്ടം മറികടന്ന വത്സമ്മയ്ക്ക് ഫൈനലിൽ മറികടക്കാൻ പിന്നെ ഏഷ്യയിൽ മറെറാരു നേട്ടവും ഇല്ലായിരുന്നുവെന്നതാണ് സത്യം. പക്ഷേ, വൻകരകളുടെ ഹർഡിൽസ് റാണി ഇനിയൊരാളുണ്ട്, പൂർവ്വ ജർമ്മൻകാരി കാരിൻ റോസ്സ്‌ലി. മോസ്ക്കോ ഒളിമ്പിക്സിൽ കാരിൻ റോസ്സ്‌ലി 400 മീററർ ഹർഡിൽസ് ചാടിഓടിക്കടന്നത് 54.08 സെക്കൻഡുകൊണ്ടാണ്. ലോകറെക്കോർഡ്കാരിയും വത്സമ്മയും തമ്മിലുള്ള അകലം 4.9 സെക്കൻഡാണ്. അത്രയെളുപ്പം ചാടിക്കടക്കാവുന്നതല്ല. ഈ അകലം എന്നോർത്തുകൊണ്ടു തന്നെ പറയട്ടേ, വത്സമ്മയ്ക്ക് അവിടെയെത്താനും കഴിഞ്ഞെന്നുവരും. നമ്മുടെ മറെറല്ലാ ഓട്ടക്കാരും ഫോമിന്റെ കാര്യത്തിൽ ചാഞ്ചാട്ടം നടത്തുമ്പോൾ വത്സമ്മ മുന്നോട്ടുതന്നെ കുതിക്കുന്നുവെന്ന കാര്യം വിസ്മരിക്കാവുന്നതല്ല. മിൽഖാസിങ്ങിനുശേഷം ലോകതലത്തിലേക്ക് ഉയരാനുള്ള യോഗ്യത ഈ മലയാളിപെൺകുട്ടിക്കുള്ളതാണെന്നു തോന്നുന്നു.

ആലോക്കോട്ട് എൻ. എസ്. എസ്. സ്കൂളിന്റെ കളിപ്പറമ്പിൽ ലോങ്ങ്ജംപ് ചാടി നടന്ന എം. ഡി. വത്സമ്മ എന്ന നാണംകുണുങ്ങിയെ ഏഷ്യാവൻകരയുടെ ഹർഡിൽസ് റാണിയായി വളർത്തിയെടുത്തത് എ. കെ. കുട്ടി എന്ന കോച്ചാണ്. വത്സമ്മയ്ക്കു നൽകിയ നേട്ടത്തിന് ഇന്ത്യ വലിയൊരളവിൽ ഈ മനുഷ്യനോടും കടപ്പെട്ടിരിക്കുന്നു. ഫൈനൽ ഓട്ടത്തിന്റെ ഡ്രാ നിശ്ചയിച്ചപ്പോൾ താൻ ഔട്ടർ മോസ്റ്റ് ട്രാക്കിലാണെന്നറിഞ്ഞ് ഈ പെൺകുട്ടി തളർന്നുപോയി. മത്സരത്തിന്റെ തലേദിവസം മുഴുവൻ ഈ പെൺകുട്ടി കരയുകയായിരുന്നുവത്രേ. ട്രാക്കിലെത്തിയപ്പോൾ കോച്ച് കുട്ടി തന്റെ വാക്കുകളിലൂടെ ധൈര്യംനൽകി. അത് വ്യർത്ഥമായില്ലെന്ന് മത്സരഫലം തെളിയിക്കുന്നു. വത്സമ്മയുടെ (ഇന്ത്യയുടെ) വിജയത്തിനു സാക്ഷിയായി നിന്ന ഒളിമ്പ്യൻ സുരേഷ് ബാബു പറയുന്നത് ആ ഓട്ടം കണ്ടവരാരും വത്സമ്മയെ ജീവിതത്തിൽ ഒരിക്കലും മറക്കില്ലെന്നാണ്. ബാങ്കോക്കിൽ ഇന്ത്യ നേടിയ സ്വർണ്ണമെഡലുകളിലൊന്നിന്റെ അവകാശിയായ സുരേഷ് ബാബു ഒട്ടനവധി അന്താരാഷ്ട്ര മത്സരങ്ങൾ കണ്ടിട്ടുള്ളവനാണ്. ആ ബാബുവിന്റെ മനസ്സിൽപ്പോലും വത്സമ്മയുടെ വിജയം ആവേശം ജ്വലിപ്പിച്ചു.

എട്ടാം ട്രാക്കിൽ ആയിരുന്നു വത്സമ്മ. ഹർഡിൽസിലെ ഫേവറിററായ അകി മോട്ടോ അഞ്ചാം ട്രാക്കിലാണ് ഓടിയിരുന്നത്. വത്സമ്മയെക്കുറിച്ചു കേട്ടറിഞ്ഞ്, തലേദിവസത്തെ ഹീററ്സിലെ പ്രകടനം വീക്ഷിച്ച അകിമോട്ടോയ്ക്ക് എട്ടാം ട്രാക്കിൽ ഓടിയ വത്സമ്മയുടെ നീക്കം കാണാനും, തന്ത്രങ്ങൾ ആവിഷ്കരിക്കാനും കഴിഞ്ഞു. പക്ഷേ, തന്ത്രങ്ങൾക്കൊന്നിനും വത്സമ്മയെ മറികടന്ന് പോകാൻ ശക്തിയുണ്ടായിരുന്നില്ല. അഞ്ചാമത്തെ ഹർഡിൽസുവരെ അകിമോട്ടോയായിരുന്നു മുന്നിൽ. ആറാമത്തെയും ഏഴാമത്തെയും ഹർഡിൽസ് അകിമോട്ടോയും വത്സമ്മയും ഒരുമിച്ചാണ് കടന്നത്, എട്ടാമത്തെ ഹർഡിൽസിൽ വത്സമ്മ ജപ്പാൻകാരിയെ പിന്നിലാക്കി. പിന്നെ ചരിത്രരേഖയായിത്തീർന്ന ഒരു കുതിപ്പിലൂടെ വത്സമ്മ ഫിനിഷിങ് പോയിന്റിലെത്തി.

ഏഷ്യൻ ഗെയിംസിന്റെ മുപ്പത്തിയൊന്നുവർഷത്തെ ചരിത്രത്തിനിടയിൽ ഇന്ത്യൻ ദേശീയഗാനത്തിന്റെ അകമ്പടിയോടെ ത്രിവർണ്ണപതാക ഉയർത്തിക്കാൻ വത്സമ്മയ്ക്കുമുമ്പ് കഴിഞ്ഞിട്ടുള്ളത് കമൽജിത്ത് സിന്ധുവിനും ഗീതാസുത്ഷിക്കുമാണ്. മൂന്നാമത്തെ ഇന്ത്യാക്കാരിയും ആദ്യത്തെ മലയാളിയുമാണ് എം. ഡി. വത്സമ്മ. വനിതകളുടെ 200 മീററിൽ മികച്ച സമയം കൊണ്ട് ഹീററ്സ് കടന്ന പി. ടി. ഉഷയ്ക്കു ഫൈനലിൽ വിജയിക്കാൻ കഴിയാഞ്ഞത് നമ്മുടെ ഭാഗ്യദോഷം കൊണ്ടാവാം.

വത്സമ്മയുടെ അച്ഛനും അമ്മയും സഹോദരൻ ആൻറണിയും





മോൾക്ക് സുവർണ്ണമുദ്രകിട്ടിയ ആഹ്ലാദം — വത്സമ്മയുടെ അമ്മ ത്രേസ്യാമ്മ

കോച്ച് എ. കെ. കുട്ടിയും അത്‌ലററുകളും.
നിൽക്കുന്നത് — ശ്രീകുമാരി, ഫിലോമിനാ തോമസ്
ഇരിക്കുന്നത് — ഇ. ജെ. മോളി, എം. കെ. കുട്ടി, വത്സമ്മ



# കത്തുകൾ

## ആത്മസാക്ഷാത്കാരത്തിൻെറ കവിത

ഒരു സാമൂഹികപരിഷ്കർത്താവ് എന്ന നിലയിൽ ശ്രീനാരായണ ഗുരുദേവന് ലഭിച്ച വിപുലമായ യശസ്സ്, രസസിദ്ധനായ ഒരു കവീശ്വരൻ എന്ന നിലയിൽ അദ്ദേഹത്തിനുള്ള പ്രാധാന്യത്തേയും പ്രസക്തിയേയും ഗ്രസിച്ചുകളഞ്ഞു എന്ന് ഈ ലേഖകന് പലപ്പോഴും തോന്നിയിട്ടുണ്ട്. സാഹിത്യചരിത്രദൃഷ്ട്യാ ഇത് ഒരു വലിയ ന്യൂനതതന്നെയാണ്. ഈ ന്യൂനത പരിഹരിക്കുവാനുള്ള ചിരവിളംബിതവും സമഗ്രവും മർമ്മസ്പർശിയുമായ ഒരു പരിശ്രമം എന്ന നിലയിൽ ഡോക്ടർ ടി. കെ. രവീന്ദ്രൻെറ ലേഖനപരമ്പര തികച്ചും ശ്രദ്ധയർഹിക്കുന്നു. ആ യത്നത്തിലാകട്ടെ, അദ്ദേഹം ഒരു വലിയ പരിധിവരെ സാഫല്യം നേടുകയും ചെയ്തിരിക്കുന്നു.

'ആധുനികോത്തര' നിരൂപണത്തിൻെറ ചിന്താകാലുഷ്യത്തിൽ നിന്നു മാത്രമല്ല, ചിന്താദാരിദ്ര്യത്തിൽ നിന്നു തന്നെ തികച്ചും ആശ്വാസകരമായ ഒരു വ്യതിയാനമാണ് ഡോക്ടർ രവീന്ദ്രൻെറ ലേഖനം. കസാൻദ് സാക്കിസിനെയും ഗബ്രിയേൽ മാർകേസിനെയും (ഏഷ്യാഡിനെയും കുട്ടിക്കൃഷ്ണനെയും ഒഴിച്ചുനിറുത്തിയാൽ ഇതിയാനാണല്ലോ ഇപ്പോഴത്തെ 'ക്രേസ്'') ഒന്നും ഗുരുദേവകൃതികളുടെ സാഹിതീയ മൂല്യം നിർണ്ണയിക്കുമ്പോൾ അദ്ദേഹം സാക്ഷിപ്പട്ടികയിൽ കയററുന്നില്ല. അതിസാരബാധിതനായ വൃഷഭത്തിൻെറ പുരീഷവിസർജ്ജനത്തെ അനുസ്മരിപ്പിക്കുന്ന രീതിയിൽ, സ്വന്തം പാണ്ഡിത്യം പെരുമ്പറയടിക്കുന്നതിനു വേണ്ടി ക്ലിഷ്ടമായ ശൈലിയിൽ ദീർഘങ്ങളായ ജടിലവാക്യങ്ങൾ ഖണ്ഡികപോലും തിരിക്കാതെ പേജുകൾ നിറയെ എഴുതിത്തള്ളിഅദ്ദേഹം പാവപ്പെട്ട കൈരളിയെ ധർഷണം ചെയ്യുന്നില്ല. കവിയുടെയും കവിതയുടെയും മർമ്മം ശരിക്കും കണ്ടറിഞ്ഞ്, അഭിജ്ഞനും രസവേദിയുമായ ഒരു വിമർശകൻെറ നിരീക്ഷണചാതുരി അദ്ദേഹത്തിൻെറ ലേഖനത്തിൽ തെളിഞ്ഞുകാണുന്നു. ഡോക്ടർ രവീന്ദ്രൻെറ കലവറയില്ലാത്തതും അവക്രവും ഹൃദയംഗമവുമായ ആസ്വാദനം ഈ വിഭാഗത്തിൽപ്പെട്ട നിരൂപണശാഖയുടെ ഉത്കൃഷ്ടമായ ഒരു മാതൃകയാണെന്ന് ഞാൻ കരുതുന്നു. തുഞ്ചത്തെഴുത്തച്ഛനെക്കുറിച്ചുള്ള സാഹിത്യപഞ്ചാനനൻെറ പ്രസിദ്ധമായ വിമർശനഗ്രന്ഥത്തെയും സി. വി. രാമൻ പിള്ളയുടെയോ, വള്ളത്തോളിൻെറയോ, കുഞ്ചിരാമൻ നായരുടെയോ കൃതികളെപ്പററിയുള്ള ഡോക്ടർ ഭാസ്കരൻനായരുടെ സാംഗോപാംഗമായ നിരൂപണത്തെയുമാണ് ഡോക്ടർ രവീന്ദ്രൻെറ വിമർശനശൈലി അനുസ്മരിപ്പിക്കുന്നത്. ഈ നിരൂപണ സമ്പ്രദായംതന്നെ അറു പഴഞ്ചനാണെന്നും ഇത് വിവേചന ശൂന്യമായ ആരാധനമാത്രമാണെന്നും ഒക്കെ മുറുമുറുക്കുന്നവരോട്, "ജാനന്തിതേ കിമപി, താൻ പ്രതി നൈഷയത്നഃ" എന്ന് അദ്ദേഹത്തിനു മറുപടി പറയാവുന്നതേയുള്ളൂ.

ഗുരുദേവൻെറ സ്തോത്രകൃതികളുടെ സാഹിത്യപരമായ വൈശിഷ്ട്യം, അദ്ദേഹത്തിൻെറ മഹാസമാധിക്കുശേഷം അര നൂററാണ്ടു കഴിഞ്ഞെങ്കിലും, ഒട്ടൊക്കെ പൂർണ്ണമായി അഭിവ്യഞ്ജിപ്പിക്കുന്ന ഒരു ലേഖനപരമ്പര വായിക്കുവാൻ കഴിഞ്ഞതിൽ വലിയ ചാരിതാർത്ഥ്യം തോന്നുന്നു. ഈ സ്തോത്രങ്ങളിലെ മന്ത്രശാസ്ത്രസങ്കേതങ്ങളും സൂചനകളും സ്പഷ്ടമാക്കുവാൻ ഡാ: രവീന്ദ്രൻ ചെയ്തിട്ടുള്ള പരിശ്രമം അഭിജ്ഞഹൃദയങ്ങളെ വിശേഷിച്ചും ആനന്ദിപ്പിക്കും എന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല.

സി. പി. നായർ,
തിരുവനന്തപുരം.

## ചേട്ടൻെറ നിഴലിൽ

കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച ശ്രീമതി ലീലാ ദാമോദരമേനോൻെറ ചേട്ടൻെറ നിഴലിൽ ആദ്യവസാനം വായിച്ച ഒരു വീട്ടമ്മയാണ് ഞാൻ. പത്രങ്ങൾ വായിച്ചുള്ള രാഷ്ട്രീയ വിവരമേ എനിക്കുള്ളൂ. ശ്രീമതി മേനോൻെറ ഓർമ്മക്കുറിപ്പുകൾ എന്നെ വല്ലാതെ ആകർഷിച്ചു. നാം ആരാധിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന നേതാക്കൾ എത്രമാത്രം ഹീനരാണെന്ന് ഈ ലേഖനപരമ്പര എന്നെ ബോദ്ധ്യപ്പെടുത്തി. അതിന് ലേഖികയോട് എനിക്കെന്നും കടപ്പാടുണ്ടായിരിക്കും.

കെ. ഗോമതിഅമ്മ,
പൂവററൂർ.

II

ശ്രീമതി ലീലാ ദാമോദരമേനോൻ എഴുതിയ ചേട്ടൻെറ നിഴലിൽ കേരള രാഷ്ട്രീയത്തിൻെറ അടിയൊഴുക്കുകൾ യാഥാർത്ഥ്യത്തോടെ പകർത്തിയതായിരുന്നു. ആരെയും വേദനിപ്പിക്കാതെ, എന്നാൽ പറയാനുള്ളതെല്ലാം തികഞ്ഞ മാന്യതയോടെ പ്രതിപാദിച്ച ശ്രീമതി മേനോന് എൻെറ അഭിനന്ദനങ്ങൾ.

കെ. പുഷ്പാംഗദൻ,
അണ്ടൂർക്കോണം.

## നമ്പൂതിരിയുടെ കല

ഞാൻ ബോംബെയിൽ താമസിക്കുന്ന ഒരു മലയാളിയാണ്. മലയാളം വായിച്ചാൽ എനിക്ക് അത്രയൊന്നും മനസ്സിലാവില്ല. എന്നാലും ഈയിടെയായി ഞാൻ കലാകൗമുദി തുടർച്ചയായി വായിക്കാറുണ്ട്. നമ്പൂതിരിയുടെ ലൈൻസ് കാണാൻ. ഇന്ത്യയിൽ ഒരു വീക്കിലിയിലും ഇത്രയും മികച്ചൊരു ആർട്ടിസ്റ്റിനെ കണ്ടിട്ടില്ല. നമ്പൂതിരിയുടെ ഇല്ലസ്ട്രേഷൻ കാണാൻവേണ്ടി മാത്രമാണ് ഞാൻ കലാകൗമുദി വാങ്ങുന്നത്.

രാജു എസ്. നായർ,
മാട്ടുംഗ, ബോംബെ.

## മനുഷ്യാവകാശ അവാർഡ്-'82

ഇന്ത്യയിൽ നടക്കുന്ന മനുഷ്യാവകാശ ലംഘനങ്ങളെക്കുറിച്ച് മലയാള ദിനപത്രങ്ങളിലോ, മലയാള ആനുകാലിക പ്രസിദ്ധീകരണങ്ങളിലോ പ്രസിദ്ധീകരിക്കുന്ന ഏററവും നല്ല രണ്ട് ഇൻവെസ്റ്റിഗേഷൻ റിപ്പോർട്ടുകൾക്കു് അവാർഡു നൽകുവാൻ വിജിൽ ഇന്ത്യാ മൂവ്മെൻറ് അഖിലേന്ത്യാ കമ്മിററി തീരുമാനിച്ചിരിക്കുന്നു. യഥാക്രമം ആയിരത്തിഇരുനൂററിഅമ്പതു രൂപയും എഴുനൂററിഅമ്പതു രൂപയുമാണ് അവാർഡുതുകകൾ. മനുഷ്യാവകാശലംഘനങ്ങൾ വെളിച്ചത്തുകൊണ്ടുവന്ന് ജനശ്രദ്ധ ക്ഷണിക്കുവാൻ പത്രപ്രവത്തകക്ക് പ്രോത്സാഹനം നൽകുന്നതിനുള്ള ഒരു എളിയ ശ്രമമെന്ന നിലയിലാണ് അവാർഡുകൾ നൽകുന്നത്. 1982-ജനുവരി ഒന്നിനും ഡിസംബർ 31-നും മദ്ധ്യേ, ഏതെങ്കിലും മലയാള ദിനപത്രങ്ങളിലോ, മററു മലയാളപ്രസിദ്ധീകരണങ്ങളിലോ പ്രസിദ്ധീകരിച്ച മനുഷ്യാവകാശ ലംഘനങ്ങളെക്കുറിച്ചുള്ള ഇൻവെസ്റ്റിഗേഷൻ റിപ്പോർട്ട് അവാർഡുനിർണ്ണയക്കമ്മിററിയുടെ പരിഗണനയ്ക്കായി 1983-ജനുവരി 30-നു മുൻപായി സെക്രട്ടറി, നാഷണൽ ഓഫീസ്, വിജിൽ ഇന്ത്യാ മൂവ്മെൻറ്, 13 ചാംസ്കാംപ്ബൽറോഡ്, ബാംഗ്ളൂർ—560005 എന്ന വിലാസത്തിൽ അയച്ചിരിക്കേണ്ടതാണ്.

## കണ്ണുപൊത്തിക്കളി

ഇന്ത്യൻ എക്സ്പ്രസ് പത്രത്തിൽനിന്നുള്ള അരുൺ ഷൂരിയുടെ തിരോധാനത്തെക്കുറിച്ച് ഡെൽഹിയിൽ പല കഥകളും പറഞ്ഞുകേൾക്കുന്നു. ബി. ജി. വർഗ്ഗീസിൻെറ സഹായത്തോടെ ഗോയങ്ക ഇന്ദിരാഗാന്ധിയോട് ലോഹ്യം കൂടാൻപോകുന്നു. അരുൺ ഷൂരിയെ ഇന്ദിരാഗാന്ധി ചാക്കിട്ടു പിടിച്ചിട്ടുണ്ട്. സരോജ്ഗോയങ്കയ്ക്കു് അരുൺ ഷൂരിയെ ഇഷ്ടമായില്ല. ഇതിൽ ഏതാണ് ശരിയെന്നാർക്കറിയാം. ഇന്ത്യയിലെ ഇടതുപക്ഷവിശ്വാസികളെ സംബന്ധിച്ചിടത്തോളം അരുൺ ഷൂരിയും ഇന്ത്യൻ എക്സ്പ്രസ് പത്രവുമൊന്നും ഒരു പ്രശ്നമേയല്ല. അമേരിക്കൻ ഭരണകൂടത്തിൻെറ ശത്രുവാണോ, ആത്യന്തികമായി വാഷിങ്ടൺ പോസ്ററും ന്യൂയോക്ക് ടൈംസും? ഇതൊക്കെ മുതലാളിത്തലോകത്തിലെ ഒരു കണ്ണുപൊത്തിക്കളിയാണ്.

കെ. പി. ചന്ദ്രബോസ്,
ന്യൂഡെൽഹി.



# വിസ്കി ജേർണലിസം

മിസ്റ്റർ വിസ്കി ഇല്ലേ?...ബോംബെയിലെ പ്രധാന ദിവ്യന്മാരായ സീനിയർ ജേർണലിസ്ററുകളുടേതായിരുന്നു ഈ ചോദ്യം. സ്ഥലം ടാജ് ഹോട്ടൽ. ബോംബെയിലെ പ്രമുഖനായൊരു വ്യവസായി ഒരുക്കിയ വിരുന്നിൽ വച്ചായിരുന്നു, ഈ ചോദ്യം ഉന്നയിക്കപ്പെട്ടതു്. ഒരു ഉപഭോക്തൃ വ്യവസായശാലയുടെ ഉടമയാണ് ഈ വ്യവസായി. വിരുന്നിന് മദ്യം വിളമ്പേണ്ട എന്ന തീരുമാനം അദ്ദേഹം തിരുത്തി. "ഇതൊരു നിത്യസംഭവമാണ് പ്രചാരണമൊന്നും കൂടാതെ വിററഴിക്കാവുന്ന ഉല്പന്നങ്ങൾ സംബന്ധിച്ചു നടത്തുന്ന പത്രസമ്മേളനങ്ങളിൽപ്പോലും മദ്യം നൽകേണ്ടിവരുന്നു," ആ വ്യവസായി പറഞ്ഞു.

കോക്ടൈൽ ജേർണലിസം എന്ന ശീർഷകത്തിൽ ബോംബെയിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന ന്യൂസ് മാഗിലാണ് ഈ വിവരം വെളിപ്പെടുത്തിയിരിക്കുന്നതു് ദിനപത്രങ്ങളിലേയും മാസികകളിലേയും പ്രമുഖ പത്രാധിപന്മാർ പോലും ഈ പതിവിന് അനുമതി നൽകുന്നു, തിരഞ്ഞെടുക്കപ്പെട്ടവർക്കു മാത്രമായി നടത്തുന്ന കോക്ടൈൽ കോൺഫറൻസുകളിൽ പങ്കെടുത്തുകൊണ്ടു്." "സർ, കോക്ടൈൽ ഉണ്ടു് പത്രസമ്മേളനത്തിൽ' എന്ന മുഖവുരയോടെയാണ് പല പബ്ലിക്‌റിലേഷൻസ് ഉദ്യോഗസ്ഥന്മാരും പത്രപ്രവർത്തകരെ ക്ഷണിക്കുന്നതു്.

•

ഡെൽഹിയിലെ ഡെൽഹി ക്ലോത്ത് മിൽസ് ഡിബഞ്ചർ വില്പന ആരംഭിച്ചതിനോടു ചേർന്ന് ഒരു പത്രസമ്മേളനം നടത്തി. സർദാർ പട്ടേൽ മാർഗിലുള്ള ഡാ: ഭരത്റാമിൻെറ വസതിയിൽ വച്ചായിരുന്നു പത്രസമ്മേളനം. ഡിബഞ്ചർ വില്പന സംബന്ധിച്ച ഭരത്റാമിൻെറ വിശദീകരണവും ചോദ്യോത്തരവും കഴിഞ്ഞു. വിസ്കി ഗ്ലാസ്സുകൾ ഒഴിയുകയും നിറയുകയുംചെയ്തുകൊണ്ടിരുന്നു. പെട്ടെന്നു പത്രപ്രവത്തകരുടെ തലയിൽ ഒരു വെളിപാടുണ്ടായി. കുറേ ഡിബഞ്ചറുകൾ, പത്രക്കാർക്കു് തന്നുകൂടേ? രണ്ടു സീനിയർ പത്രപ്രവർത്തകർ ഈ നിർദ്ദേശവുമായി ഭരത്റാമിനെ സമീപിച്ചു. ആദ്യം അതിനോട് അദ്ദേഹം യോജിച്ചില്ല. നിരന്തരമായ സമ്മർദ്ദം പത്രപ്രവർത്തകരിൽനിന്നുണ്ടായപ്പോൾ ഭരത് റാം സമ്മതിച്ചു, ഡിബഞ്ചർ നൽകാമെന്ന്. പക്ഷേ, അതു നടന്നില്ല, ഡെൽഹിയിലെ പ്രസ് അസോസിയേഷൻ ഇടപെട്ടതുകൊണ്ടു്.



എന്തിന് ടി. വി. അഡ്ജസ്ററു ചെയ്യുന്നു? എൻെറ മുഖം കാണാൻ അങ്ങനെ തന്നെ.

•

ഞങ്ങൾ രണ്ടുപേരെയാണ് പത്രസമ്മേളനത്തിന് ക്ഷണിക്കുന്നതു്. പക്ഷേ, ഡസൻകണക്കിനാണ് അവരെത്തുന്നതു്. ഒരു പ്രമുഖ അഡ്വർടൈസിങ് ഏജൻസി പ്രതിനിധിയുടെ പരിദേവനമാണ്. അങ്ങനെ സംഭവിക്കുമ്പോൾ അവരെ മടക്കിഅയയ്ക്കാൻ എങ്ങനെ സാധിക്കും. അത്തരം അവസരങ്ങളിൽ ഇനാമുകൾ വിതരണം ചെയ്യുകയില്ല. പ്രസ്തുത പ്രതിനിധി തുടർന്നു വിശദീകരിച്ചു. ഇത്തരം അവസരങ്ങളിൽ ഒരു ചോദ്യം ചോദിക്കാൻപോലും ഒരു പത്രപ്രവർത്തകനും തയ്യാറാകുന്നില്ല. അഥവാ അതിന് ആരെങ്കിലും മുതിർന്നാൽ, വിസ്കി വിഴുങ്ങിക്കൊണ്ടിരിക്കുന്ന സഹപ്രവർത്തകർ അയാളെ കളിയാക്കും. മ്യൂസിക് ഇന്ത്യയുടെ ഛരൽ ഡിസ്കോ ഛരൽ ഡിസ്കോയുടെ റിലീസ് ചടങ്ങിലുണ്ടായ ഒരു സംഭവം വിശദീകരിക്കാം. ചടങ്ങിലെ മുഖ്യാതിഥി ഷരോൺ പ്രഭാകർ എന്ന ഗായകനായിരുന്നു. അദ്ദേഹത്തോട് എന്തെങ്കിലും ചോദിക്കാൻ, പത്രസമ്മേളനം സംഘടിപ്പിച്ച മീഡിയാ മാനേജർക്കു് പത്രപ്രവർത്തകരോട് യാചിക്കേണ്ടി വന്നു.

സീഗൾ എന്ന പേരിൽ ബിയർ മാക്കററിലിറക്കുന്ന ഒരു ചടങ്ങ്. ഹോട്ടൽ പ്രസിഡൻറിൽ വച്ചായിരുന്നു പത്രസമ്മേളനം. പത്രപ്രതിനിധികളെക്കൊണ്ട്, അവിടത്തെ ഹാൾ നിറഞ്ഞു കവിഞ്ഞു. ഓരോ പത്രത്തിലുംനിന്ന് രണ്ടു മൂന്നുപേർ. ഒരു പത്രശൃംഖലയിൽനിന്നും എട്ടുപേർ. ഈ ശൃംഖലയിൽപ്പെട്ട പത്രസ്ഥാപനങ്ങളിൽ അപ്പോൾ പണിമുടക്കായിരുന്നു. പത്രസമ്മേളനം കഴിഞ്ഞപ്പോൾ, അതിൽ പങ്കെടുത്തവർക്കു് ബിയർ കാനുകൾ നൽകുകയുണ്ടായി. അതു കൈക്കലാക്കാൻ പത്രപ്രവത്തകർ തമ്മിൽ ഉന്തും തള്ളുമായിരുന്നു. അവിടെ കൊണ്ടുവന്ന ബിയർ കാനുകൾ നിമിഷംകൊണ്ടു് തീർന്നു. അടുത്ത ദിവസം കിട്ടാത്തവർക്കെല്ലാം ബിയർ കാനുകൾ എത്തിക്കണമെന്ന ഉറപ്പിന്മേലാണ് അന്നത്തെ ആ ചടങ്ങിന് തിരശ്ശീലവീണതു്.

ഒരു മതസംഘടനയായ ശ്രീബ്രിജ് മണ്ഡൽ ഒരു പത്രസമ്മേളനം വിളിച്ചുകൂട്ടുകയുണ്ടായി. ശ്രീകൃഷ്ണലീലാഘോഷത്തിൻെറ പരിപാടികൾ വിശദീകരിക്കാനായിരുന്നു ആ പത്രസമ്മേളനം. പക്ഷേ, അതിൽ വളരെക്കുറച്ച് പത്രപ്രവത്തകരേ പങ്കെടുത്തുള്ളൂ. കാരണമെന്തായിരുന്നെന്നോ? സർ പി. എം. റോഡിലുള്ള ബ്രിസ്ററൽ ഗ്രീൽ റസ്റേറാറൻറിൽ ഒരു വെജിറേററിയൻ ഭക്ഷണമായിരുന്നു, പത്രസമ്മേളനത്തിൽ പങ്കെടുക്കുന്നവർക്കു് വാഗ്ദാനം ചെയ്തിരുന്നതു്. ആർക്കുവേണം വെജിറേററിയൻ ഭക്ഷണം. ക്ഷണിക്കപ്പെട്ട 22 പേരിൽ നാലുപേർ മാത്രമേ പത്രസമ്മേളനത്തിന് എത്തിയുള്ളൂ. സംഘാടകരെ വല്ലാതെ തളർത്തിയതായിരുന്നു ഈ സംഭവം. "അടുത്ത കാലത്തു ചെറുപ്പക്കാർക്കൊന്നും മതകാര്യങ്ങളിൽ താല്പര്യമില്ല. അതുകൊണ്ടാണ് അവർ പത്രസമ്മേളനത്തിന് എത്താത്തതു്," ഒരു സീനിയർ പത്രപ്രതിനിധി ന്യായീകരിച്ചു, സത്യം അതായിരുന്നോ? വിസ്കിയില്ലാത്ത പത്രസമ്മേളനം. പോരാത്തതിന് വെറും ഒരു സസ്യാഹാരം ആർക്കു വേണം?

വ്യവസായികൾ മാത്രമല്ല, മദ്യം നല്കി പത്രപ്രവർത്തകരെ സ്വാധീനിക്കുന്നതു്. രാഷ്ട്രീയകക്ഷികളും ഒട്ടും പിറകിലല്ല. 1977-ൽ കോൺഗ്രസ് പാർട്ടി, രാജേന്ദ്രപ്രസാദ് റോഡിലുള്ള മന്ദിരത്തിൽ വച്ചായിരുന്നു പത്രപ്രവർത്തകരെ സ്ഥിരമായി സൽക്കരിച്ചിരുന്നതു്. അന്തുലെയായിരുന്നു അന്നത്തെ ജനറൽ സെക്രട്ടറി. ആർക്കു വേണമെങ്കിലും അവിടെച്ചെന്നാൽ വയറുനിറയെമദ്യം കിട്ടുമായിരുന്നു. കോൺഗ്രസ്സിനെകടത്തിവെട്ടുന്നവരാണ് ഇക്കാര്യത്തിൽ ജനസംഘക്കാർ. തങ്ങളോട് അനുഭാവമുള്ള പത്രക്കാരെ അവർ തിരഞ്ഞെടുക്കും. അവർക്ക് എല്ലാദിവസവും സല്ക്കാരം. അതിനിടയിൽ ആ പത്രക്കാരിൽ തങ്ങൾക്കു് ആവശ്യമുള്ളതെല്ലാം കുത്തിവച്ചിരിക്കും.

പഞ്ചനക്ഷത്ര ഹോട്ടലിൽ ഒരു പത്രസമ്മേളനം നടത്താൻ വേണ്ടിവരുന്ന ചെലവിനെപ്പററി ആരെങ്കിലും ആലോചിച്ചിട്ടുണ്ടോ? അരലക്ഷത്തിനും ഒരു ലക്ഷത്തിനും ഇടയ്ക്കു് വരുമത്രെ ചെലവ്. സ്യൂട്ടിനുള്ള തുണി, ഷർട്ട് പീസ്, ബ്രീഫ്കേസ്, കാസററ്, ഡിബഞ്ചർ, സ്കോച്ച്, സിൽവർ നാണയങ്ങൾ, ബിയർമഗ്ഗുകൾ—ഇനാമുകൾ പലവിധമായിരിക്കും. അങ്ങനെ പോകുന്നു പത്രപ്രവർത്തനം എന്ന മഹാദ്ഭുതം.

(ന്യൂസ് മാഗ്)

കൗമുദി ന്യൂസ് സർവീസ്

# കഥയ്ക്ക് എന്തുപറ്റി

കേവല ഭ്രാന്തങ്ങളുടെ നിത്യവ്രണങ്ങളാം ആത്മാവിന്റെ നീറ്റലുകളായി മാറുക, ടി. പത്മനാഭന്റെ കഥകളുടെ പ്രത്യേകതയാണ്. ആ കഥാലോകത്തിന് അനുയോജ്യമായ ഒരു ജീവിതമാണ് കഥാകൃത്തിന്റേത്. പൂച്ചക്കുട്ടിയെ തഴുകി ഓമനിച്ചുകൊണ്ടും പനിനീർ ദളങ്ങളെ നിർന്നിമേഷനായി നോക്കി നിന്നുകൊണ്ടും കാലം പോക്കുന്ന ഏകാകിയാണ് അദ്ദേഹം. ആ സ്വകാര്യജീവിതത്തെ പൊതു വേദികളിൽ പാഴാക്കിക്കളയാൻ അദ്ദേഹം മടികാട്ടുന്നു. അതിനാൽ, എങ്ങും പോകാറുമില്ല. കലാലയ വിദ്യാർത്ഥികളുടെ സർഗ്ഗഭാവന അച്ചടിരൂപത്തിൽ ബഹിർഗമിക്കുന്നതിന് ഉപചാരപൂർവ്വം പരികർമ്മിയാകുവാൻ, പക്ഷേ, അദ്ദേഹം വിമുഖനായില്ല.

കഥയും കവിതയുമെഴുതുന്ന വിദ്യാർത്ഥികളെ പ്രോൽസാഹിപ്പിക്കാൻ കേരള സർവ്വകലാശാല യൂണിയൻ നടത്തിയ സംരംഭമാണ് ടി. പത്മനാഭനെ തന്റെ വത്മീകത്തിൽനിന്നും സ്വമനസ്സാലെ തിരുവനന്തപുരത്തെത്തിച്ചത്. വിദ്യാർത്ഥികളെഴുതിയ കഥകളും കവിതകളും തിരഞ്ഞെടുത്ത് 'കലാലയ കഥ', 'കലാലയ കവിത' എന്ന രണ്ടു പുസ്തകമാക്കിയതാണ് യൂണിയന്റെ സംരംഭം. ഡിസംബർ 1-ാം തീയതി രാവിലെ 11 മണിക്ക് തിരുവനന്തപുരം യൂണിവേഴ്സിറ്റി സ്റ്റുഡൻറ്സ് സെൻററിൽ വച്ചായിരുന്നു പ്രസ്തുത പുസ്തകങ്ങളുടെ പ്രകാശനകർമ്മം നടന്നത്. 'കവിത' പ്രകാശനം ചെയ്തത് കവിതന്നെയായ കടമ്മനിട്ട രാമകൃഷ്ണനായിരുന്നു. കഥ പ്രകാശിപ്പിക്കാനെത്തിയത് ടി. പത്മനാഭനും.

കഥയോ കവിതയോ എഴുതി പ്രശസ്തരാകുന്ന ചിലർ, നേരത്തേ സൃഷ്ടിച്ച ആർജ്ജവത്തോടെ എഴുതാനാവാതെവരുമ്പോൾ "കഥ സ്തംഭിച്ചു"വെന്നോ "കവിതയുടെ കൂമ്പടഞ്ഞു"വെന്നോ ഉള്ള വാദവുമായി രംഗത്തെത്തുന്നത് മലയാള സാഹിത്യത്തിലെ ഒരു പ്രത്യേകതയാണെന്ന് ടി. പത്മനാഭൻ പറഞ്ഞു. ഒരു കഥാകാരന്റെ സർഗ്ഗശേഷി നിശ്ചലമായാൽ മലയാള കഥ തീർന്നുവെന്നു വാദിക്കാനും താനാളല്ല. കഥ അങ്ങനെ അടുത്തകാലത്ത് കോഴിക്കോട്ടു വച്ചു നടന്ന കാരൂർ സ്മാരകപ്രഭാഷണത്തോടനുബന്ധിച്ച് ചെറുകഥയെപ്പറ്റി ഒരു സിംപോസിയം നടന്നു. "കഥയ്ക്ക് എന്തു സംഭവിച്ചു?" എന്നതായിരുന്നു വിഷയം. ഒരു പ്രശസ്ത കഥാകൃത്താണ് വിഷയം അവതരിപ്പിച്ചത് കഥാകൃത്തും. ചർച്ചയിൽ പങ്കെടുത്തവരുമെല്ലാം മലയാളകഥയ്ക്കെന്തോ സംഭവിച്ചു എന്ന മട്ടിലാണ് സംസാരിച്ചത്. തന്നെയും വിളിച്ചിരുന്നു. പോയില്ല, "കഥയ്ക്കെന്തു സംഭവിച്ചു?" എന്ന വിഷയംപോലും തന്നെ മോശമാണെന്നു തോന്നിയതുകൊണ്ടുകൂടിയാണ് താൻ പോകാതിരുന്നത്. കഥ അപചയത്തിലാണെന്നു തോന്നുന്നില്ല. നല്ല കഥയും നല്ല കവിതയും ഇവിടെ ഉണ്ടായിട്ടുണ്ട്. ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുമെന്നാണ് എന്റെ വിശ്വാസം. മഹത്തായ കൃതികൾ വിരളമായിരിക്കുന്നത് കുഴപ്പമൊന്നുമല്ല. അതങ്ങനെയാണ്. മേന്മയുള്ള കഥകളെത്തുമെന്നു പറയുന്നതിന് ദൃഷ്ടാന്തം 'കലാലയകഥ'യാണ്. ആദ്യാങ്കുരങ്ങളായി മാത്രം പരിഗണിച്ചാൽ മതി. ഇവയിൽ അനുകരണത്തിന്റെ ലാഞ്ചന കാണുന്നുണ്ടെങ്കിൽ അതിനെ പഴിക്കേണ്ടതില്ല. തുടക്കം അങ്ങനെയുമായിരിക്കുമല്ലോ. വലിച്ചെടുക്കുന്നവളും സ്വന്തം രക്തമാക്കി മാറ്റാൻ കഴിഞ്ഞാൽ ധാരാളമായി. ടി. പത്മനാഭന്റെ വാക്കുകൾ ഇങ്ങനെയൊക്കെയായിരുന്നു.

കിട്ടുന്ന സ്റ്റേജിലെല്ലാം കയറിച്ചെല്ലുന്ന 'നടനാ'ണ് താനെന്നും ഉദ്ഘാടനത്തിനുപോകാറില്ലാത്ത തന്നെ ഇങ്ങനെയൊരു കർമ്മം ഏല്ക്കാൻ പ്രേരിപ്പിച്ചത് ടി. പത്മനാഭന്റെ സാന്നിദ്ധ്യമാണെന്നും പറഞ്ഞുകൊണ്ടായിരുന്നു കടമ്മനിട്ട തുടങ്ങിയത്. 'കലാലയകവിത'യിൽ ബാലിശത്വം നിഴലിക്കുന്നവ പ്രത്യക്ഷപ്പെട്ടിട്ടുണ്ടെങ്കിൽ അതു പ്രശ്നമാക്കേണ്ടതില്ല. ഇതിലും ബാലിശമായ കവിതകൾ വിദ്യാർത്ഥിയായിരുന്നപ്പോൾ താൻ എഴുതിയിട്ടുണ്ട്. പിന്നെ, കവിതയും ക്ലാസ്സുമൊക്കെ എന്തിനെന്ന് ആലോചിച്ചുപോകുന്ന ഒരവസ്ഥയാണിപ്പോൾ ഇവിടെയുള്ളത്. നമ്മൾ ഒരു കരിനിഴലിലാണ്ടുനില്ക്കുന്നു. പോയകാല വിദ്യാർത്ഥിയുടെ ജ്വലിക്കുന്ന ആദർശം ഇന്ന് വെറും കോടാലിക്കൈ ആയിത്തീർന്നിരിക്കുന്നു.

(ശേഷം 35-ാം പേജിൽ)



കേരള സർവകലാശാലാ യൂണിയൻ തയ്യാറാക്കിയ 'കലാലയ കഥ'എന്ന സമാഹാരം റിലീസ്ചെയ്തുകൊണ്ട് ടി പത്മനാഭൻ പ്രസംഗിക്കുന്നു, 'കലാലയ കവിത' റിലീസ് ചെയ്ത കടമ്മനിട്ട രാമകൃഷ്ണൻ, പ്രസംഗകരായിരുന്ന പി. ഗോവിന്ദപ്പിള്ള, എസ്. നാരായണപിള്ള, രാജകൃഷ്ണൻ എന്നിവരാണ് ഇരിക്കുന്നത്.




കുറ്റിപ്പുറം പാലം

**ഇടശ്ശേരി അന്തരിച്ചിട്ട് എട്ടുകൊല്ലം പിന്നിട്ടു, ഒക്ടോബർ പതിനാറാം തീയതി. കവിയെ ഹൃദയത്തിൽ വച്ചു സൂക്ഷിക്കുന്നവരോടൊപ്പം ചെലവിട്ട ഏതാനും നിമിഷങ്ങൾ.**

[illegible] കടന്നുപോയിട്ട് എട്ട് വത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. പൊന്നാനിയിൽ ചെന്നപ്പോൾ പക്ഷേ, അവിചാരിതമായിട്ടായിരുന്നു അതറിഞ്ഞത്. കൃഷ്ണപ്പണിക്കർ വായനശാലയുടെ മുന്നിൽ എ. വി. ഹൈസ്കൂളിന്റെ അങ്കണത്തിൽവച്ച് കഴിഞ്ഞ ദിവസം അനുസ്മരണയോഗം നടന്നിരുന്നുവെന്ന് പറഞ്ഞത് രാമൻമാഷായിരുന്നു. ഈ രാമൻമാഷിനെ നിങ്ങൾക്ക് പരിചയമുണ്ടാവില്ല. പക്ഷേ, ഇടശ്ശേരിയെ അറിയുന്നവർക്ക് പരേതനായ കവി ഇ. നാരായണനെയും അദ്ദേഹത്തിന്റെ അനുജൻ രാമനെയും ഓർമ്മയുണ്ടാവും. അവസാനകാലത്ത് കവിയുടെ 'പാപ്പാ'നായിരുന്ന രാമൻമാഷ്. കുറ്റിപ്പുറത്തെ 'ഇടശ്ശേരിക്കളത്തിൽ'നിന്നും അരപ്പട്ടിണിയുമായി ഇറങ്ങിത്തിരിച്ച് മുഴുപ്പട്ടിണിക്കാരനായി പൊന്നാനിയിൽ എത്തിപ്പെട്ട ഗോവിന്ദൻ നായർ എന്ന വക്കീൽഗുമസ്തന് അന്തിയുറങ്ങാൻ സ്വന്തം പുരയിലൊരു അറയും നെടുവീർപ്പിടാൻ സ്വന്തം ഹൃദയത്തിൽ ഒരു തളവും നൽകിയ മനുഷ്യനാണ് ഇ. നാരായണൻ. ബി. ഇ. എൻ. യു. പി. സ്കൂളിലെ അദ്ധ്യാപകനാണ് ഒരു കവികൂടിയായ രാമൻമാഷ്. പൊന്നാനിയിൽവച്ച് രാമൻമാഷിനെ പരിചയപ്പെടുത്തിത്തന്നത് എടപ്പാളുകാരനായ കവി പള്ളിപ്പാടനാണ്. രാമൻമാഷിനോടൊപ്പമാണ്, ഇടശ്ശേരിയെ ഓർക്കാൻ, കവിയുടെ "പുത്തില്ല"ത്തിലേക്കുചെന്നത്. പുത്തില്ലത്തിൽനിന്ന് കവി പോയിട്ട് കാലങ്ങൾ കഴിഞ്ഞിരിക്കുന്നു. പിൻതൊടിയിലൂടെ ഇല്ലിമുളംകൂട്ടവും പാടവരമ്പും കഴിഞ്ഞ് വീട്ടുമുറ്റത്തു ചെന്നു. മുറ്റത്ത് ആരുമുണ്ടായിരുന്നില്ല. ഉറക്കെയൊന്ന് ശബ്ദിച്ചപ്പോൾ ഉള്ളിൽനിന്നും കുരച്ചുകൊണ്ട് നായ്പുറത്തേക്കു ചാടി. പിറകെ കറുത്തു കുറുകിയ ഒരു മനുഷ്യനും. പുത്തില്ലത്തിലെ പുതിയ താമസക്കാരനാണ്. പുതിയ താമസക്കാരൻ പുത്തില്ലത്തിന് മിനുക്കുപണികളൊന്നും ചെയ്തിട്ടില്ല. പുറത്തളത്തിൽ നെല്ല് ഉണങ്ങാനിട്ടിരിക്കുന്നു. രാമൻമാഷ് ഉമ്മറത്തളത്തിലേക്ക് കയറി. എന്നിട്ട് പറഞ്ഞു, ഇതാ ഇവിടെവച്ചാണ് ഇടശ്ശേരി മരിച്ചത്. കറുത്ത നിലത്ത് ഇരുട്ട് തളമടിച്ചുകിടക്കുന്നു. കരിപുരട്ടിയ ചുവര്. മൂലയിൽ പൊട്ടിയ

കൗമുദി ന്യൂസ് സർവീസ്

ഒരു നീലക്കണ്ണാടി. ബഞ്ചിനോരത്ത് ഇരുന്നുകൊണ്ട് രാമൻമാഷ് പറഞ്ഞു: ''ഇവിടെയിരുന്ന് ചായ കുടിക്കുകയായിരുന്നു. പെട്ടെന്ന് മേശയിലേക്കു തല താഴ്ത്തിക്കിടന്നു. അപ്പോൾ ജാനകി അമ്മയും മകളും മാത്രമേ ഇവിടെ ഉണ്ടായിരുന്നുള്ളു. അവർ എനിക്ക് ആളയച്ചു. ഞാൻ വന്നപ്പോഴും ഇടശ്ശേരി മേശയിൽ കമിഴ്ന്നു കിടക്കുകയാണ്. നിലത്തുകിടത്തി. ഡോക്ടറെ വിളിച്ചു കൊണ്ടുവന്നു. ഡോക്ടർ മരുന്നൊന്നും നല്കിയില്ല. ഇടശ്ശേരി മരിച്ചിരുന്നു...''

വീടിന്റെ മുന്നിൽ പൂപ്പരുത്തി ഉണ്ടായിരുന്നില്ല. ഒരു മന്ദാരവും ഉണങ്ങിയ ജമന്തിച്ചെടിയും. കവി ഉറങ്ങുന്ന തേക്കു മരച്ചുവട്ടിൽ ഒരു വാഴത്തോട്ടം. വാഴത്തോട്ടത്തിലൂടെ തിരികെ നടക്കുമ്പോൾ രാമൻ മാഷ് പറഞ്ഞു, ''ഇടശ്ശേരി മരിച്ചപ്പോൾ ഈ വലിയ വീട്ടിൽ തനിയെ താമസിക്കാൻ ജാനകിയേടത്തിക്ക് പ്രയാസം തോന്നി. തനിയെ പറമ്പും കാര്യങ്ങളുമൊക്കെ നോക്കി നടത്താൻ കഴിയില്ലല്ലോ. മക്കളൊക്കെ ദൂരനാടുകളിലും. അതുകൊണ്ട് വീട് വിററു. ജാനകിയേടത്തി തൃശ്ശൂരിൽ മകൻ ദിവാകരനോടൊപ്പം താമസമായി...ഈ വീട് വിൽക്കുമ്പോൾ ജാനകിയേടത്തിക്ക് വേദനയുണ്ടായിരുന്നു, പക്ഷേ, എന്തു ചെയ്യാൻ?...'' ഉറൂബിന്റെ അകന്ന ഒരു ബന്ധുവാണ് ഇപ്പോൾ പുത്തില്ലത്തിൽ താമസിക്കുന്നത്.

കവിയെ നിങ്ങൾ ഓർക്കുന്നില്ലേ. പൊന്നാനിയിൽ കവി എത്തിയ കാലവും കവിയുടെ അന്നത്തെ കോലവും. 'ഇടശ്ശേരിയുടെ ചരിത്രം' ഗോപാലക്കുറുപ്പ് തുടങ്ങുന്നത് ഇങ്ങനെയാണ്: ''വീട്ടിൽ പാതി പട്ടിണിയും കഷ്ടപ്പാടുമായി കഴിഞ്ഞിരുന്ന ഒരു പതിനഞ്ചുകാരൻ ചെക്കൻ, വകയിൽ കാരണവരായ ഒരു ശങ്കരേട്ടനൊന്നിച്ച് വക്കീൽ ഗുമസ്തപണി പഠിക്കാൻ കുററിപ്പുറത്തുനിന്ന് ആലപ്പുഴയ്ക്കു പുറപ്പെട്ടു. പോകുമ്പോൾ അവന് ഒരാഗ്രഹമേ ഉണ്ടായിരുന്നുള്ളു — എങ്ങനെയെങ്കിലും രണ്ടുറുപ്പികയുണ്ടാക്കി അമ്മയ്ക്കു കൊടുത്തയയ്ക്കണം, ഒരു പുതപ്പു വാങ്ങാൻ...'' ആലപ്പുഴയിൽ വന്ന് രണ്ടുമാസം ഗുമസ്തപ്പണി ചെയ്തപ്പോഴാണ് രണ്ടുറുപ്പിക സമ്പാദ്യമുണ്ടായത്. ഒരു കുററിപ്പുറത്തുകാരൻവഴി ആ രണ്ടുരൂപ അമ്മയുടെ കൈവശം ഏല്പിക്കുവാൻ കൊടുത്തയച്ചു. കുററിപ്പുറത്തുകാരൻ പക്ഷേ, നാട്ടിലെത്തിയപ്പോൾ ആഴ്ചകൾ കഴിഞ്ഞിരുന്നു. കുട്ടിയുടെ വീട്ടിൽ എത്തേണ്ടിവന്നില്ല, വഴിക്കുവച്ച് ആരോ പറഞ്ഞു, ''കുറച്ചു വൈകിപ്പോയി! ആ തള്ള ഇന്നലെ മരിച്ചു. വസൂരിയായിരുന്നു.'' ഗോപാലക്കുറുപ്പ് എഴുതിയതുപോലെ അമ്മയുടെ പുതപ്പിന്റെ പ്രശ്നം അതോടെ തീർന്നു. പിന്നെ സ്വന്തം പുതപ്പിനുവേണ്ടിയുള്ള ശ്രമമായി. ആ ശ്രമത്തിനിടയിലാണ് ആലപ്പുഴയിൽ നിന്ന് കോഴിക്കോടു വഴി ഇടശ്ശേരി പൊന്നാനിയിൽ എത്തിയത്. ആദ്യം അഡ്വക്കേററ് കെ. ശങ്കരമേനോന്റെ ഗുമസ്തനായി. രണ്ടുകൊല്ലം കഴിഞ്ഞ് കെ. വി. രാമൻ മേനോന്റെയും. പൊന്നാനിയിൽ എത്തുന്നതിനു മുമ്പുതന്നെ ഇടശ്ശേരി കവിതകൾ എഴുതാൻ തുടങ്ങിയിരുന്നു. എങ്കിലും പൊന്നാനി കോടതിച്ചുവട്ടിലെ വക്കീലോഫീസിലിരുന്ന് ന്യായവും അന്യായവുമെഴുതവേയാണ് കുററിപ്പുറത്ത് ഇടശ്ശേരിക്കളത്തിലെ കെ. ഇ. ഗോവിന്ദൻ നായർ ഇടശ്ശേരി



ജാനകി അമ്മ

എന്ന കവിയായി വളർന്നത്. അതൊരു വലിയ കഥയാണ്. കോരിത്തരിപ്പിക്കുന്ന കഥ. ഇടശ്ശേരിയുടെ കവിതകളിൽ ആ കഥയുണ്ടാവും. പൊന്നാനിയുടെ ചരിത്രത്തിലും ആ കഥയുണ്ടാവും. ആ കഥയിൽ കുട്ടിക്കൃഷ്ണമാരാരും വി. ടി. യും ഉറൂബും ഇ. നാരായണനും ഇ. പി. സുമിത്രനും ഇ. കുമാരനും എ. സി. നാരായണൻ വൈദ്യനും കെ. പി. പത്മനാഭനും ഒക്കെയുണ്ടാവും. ലാത്തിയടികളും ജയിലിലെ ധാരകളും ഏററുവാങ്ങി ചുമച്ചുചുമച്ച് ജീവിതം ഒടുക്കിയ പറേരിക്കൽ കൃഷ്ണപ്പണിക്കരും ആ കഥയിലുണ്ടാവും.

പൊന്നാനിയിൽ ഇന്നും ഇടശ്ശേരി ജീവിക്കുന്നു, അറിയപ്പെടുന്ന മനുഷ്യരുടെ ഹൃദയത്തിലും അറിയപ്പെടാത്ത എത്രയെങ്കിലും പൊന്നാനിക്കാരുടെ ഓർമ്മകളിലും. കോടതിയിലും കോടതിച്ചുവട്ടിലെ വക്കീലോഫീസിലും കൃഷ്ണപ്പണിക്കർ വായനശാലയിലും ബി. ഇ എൻ. സ്കൂളിലും ഇടശ്ശേരിയുടെ ശബ്ദങ്ങൾ ലയിച്ചുനിൽക്കുന്നു. ചകിരിക്കുഴികളിലും ചേർപ്പ് മാടങ്ങളിലും പിന്നെ പുഴത്തീരത്തും പുഴത്തീരത്തെ കുററിക്കാടുകളിലും ആ കാലടിപ്പാടുകൾ ഉണ്ടാവും. എങ്കിലും നിങ്ങൾക്ക് അദ്ഭുതം തോന്നും, അന്യായം, പത്രിക, കാണം, പണയം, കച്ചീട്ട്; നാളികേരം കൊപ്പര, ചകിരി, ചൂടിക്കയറ്, ഉപ്പ്, മുളക്, തിപ്പലി—ഈ അരസികതകളുടെ ചങ്ങണക്കാട്ടു കെട്ടിക്കിടക്കുന്ന പൊന്നാനിയിൽ വക്കീൽ ഗുമസ്ഥൻ കെ. ഇ. ഗോവിന്ദൻ നായർ എങ്ങനെ ഇടശ്ശേരിയായി ജീവിച്ചുവെന്നോർക്കുമ്പോൾ. പക്ഷേ, ആ അരസികതകളായിരുന്നില്ലേ ഇടശ്ശേരിയെ ഗ്രാമജീവിതത്തിന്റെ ഗാഥാകാരനാക്കി മാററിയത്. ചായക്കാരൻ മാപ്പിളയും മീങ്കാരൻ കഞ്ഞൂസയും നെല്ലുകുത്തുകാരി പാറുവും ഒക്കെ ആ അരസികതകളിൽനിന്ന് കടന്നുവന്നവരല്ലേ. ഈ പൊന്നാനി മണ്ണിന്റെ പൊടിയും പൊന്നാനിപ്പുഴയിലെ നിലാവും പുരണ്ടതല്ലേ ഇടശ്ശേരിയുടെ ഉണർത്തുപാട്ടുകൾ.

രാമൻ മാഷിനോടൊപ്പം കൃഷ്ണപ്പണിക്കർ വായനശാലയിലേക്കു നടക്കുകയായിരുന്നു. മാഷ് അപ്പോൾ പഴയ കഥകൾ ഓരോന്നു പറഞ്ഞു. ഈ തെരുവിലെ മൺതരികൾ ഇപ്പോഴും ഓർക്കുന്നുണ്ടാവും, കക്ഷത്തിലൊരു കെട്ടുമായി കടന്നുപോയിരുന്ന കവിയെ. പ്രഭാതത്തിൽ കോടതിയിലേക്കു പോകുമ്പോൾ സൂര്യൻ ഇടശ്ശേരിയുടെ പിന്നിലായിരിക്കും. സായാഹ്നത്തിൽ വീട്ടിലേക്ക് മടങ്ങുമ്പോഴും സൂര്യൻ കവിയുടെ പിന്നിലായിരിക്കും. ആധാരക്കെട്ടുകൾ കക്ഷത്തിലിരിക്കുവോളം തനിക്കു സൂര്യനെ കാണാൻ കഴിയുമോയെന്ന് കവി സംശയിച്ചിരുന്നുവത്രേ.

വായനശാല തുറന്നിരുന്നില്ല. പഴകിയ കെട്ടിടം. മുകളിലെ മുറിയിലാണ് വായനശാല. താഴെ ഒരു ഹോട്ടൽ, ഒരു തയ്യൽക്കട, പിന്നെയും എന്തൊക്കെയോ. പൊന്നാനിക്ക് ഈ കൃഷ്ണപ്പണിക്കർ വായനശാലയെ മറക്കാൻ കഴിയില്ല. പൊന്നാനി സാഹിത്യസഭയും രാഷ്ട്രീയ



പുത്തില്ലം

സഭയുമൊക്കെ ഈ വായനശാലയുടെ ഉൾത്തളത്തിൽനിന്നാണ് ഊർജ്ജം നേടിയത്. അതിനു പിന്നിലെ ശക്തിയാകട്ടേ ഇടശ്ശേരിയും. സ്വാതന്ത്ര്യ സമരത്തിന് പൊന്നാനി നൽകിയ ഒരുതുള്ളിച്ചോരയാണ് പറേരിക്കൽ കൃഷ്ണപ്പണിക്കർ. പൊന്നാനിയുടെ നിർവൃതിയായിരുന്നു കൃഷ്ണപ്പണിക്കർ. ആ കൃഷ്ണപ്പണിക്കരുടെ പേരിൽ, തുടക്കക്കാരുടെ കലാസാഹിത്യാഭ്യസനത്തിനു വേണ്ടി ഇടശ്ശേരി കെട്ടിക്കൊടുത്ത കളരിയാണ് വായനശാല. ആ വായനശാലയും ബി. ഇ. എൻ. സ്കൂളുമായിരുന്നു ഇടശ്ശേരിയുടെ നാടകങ്ങളുടെ റിഹേഴ്സൽ ക്യാമ്പുകൾ. യഥാർത്ഥത്തിൽ ''കൂട്ടുകൃഷിയും'' ''കളിയും ചിരിയും.'' ''പൊടി പൊടിച്ച സമ്മന്ത''വുമൊക്കെ ഇടശ്ശേരി എഴുതിയത് വായനശാലയിലെ തന്റെ ശിഷ്യന്മാർക്ക് അഭിനയിക്കാൻ ആയിരുന്നു. ഇടശ്ശേരി സ്ഥിരം പ്രോംപ്ടറാണ്. പ്രോംപ്ട് ചെയ്യുന്നതിനിടയിൽ ഒരിക്കൽ ധൃതിയിൽ കൂട്ടുകൃഷിയിലെ പറങ്ങോടൻ നായരായി അദ്ദേഹം രംഗത്തുവന്നു. മൂക്കത്തു കണ്ണടയും കൈയിൽ കൂട്ടുകൃഷി പുസ്തകവുമായിട്ട്. മുടിക്കോലും കയറുമാണ് പറങ്ങോടൻ നായർക്കു വേണ്ടത്. പറങ്ങോടൻ നായരുടെ മൈലൻമൂരിയെ കാണാത്ത പരിഭ്രമം ശരിക്കും അന്നാണ് ഒരു നടനിൽ പ്രത്യക്ഷപ്പെട്ടു കണ്ടത്! നാടകത്തെക്കുറിച്ചു പറയവേ, രാമൻമാഷ് ഇടശ്ശേരി നാടകമെഴുത്ത് നിറുത്തിയ സംഭവവും ഓർത്തു. ഇടശ്ശേരി നാടകങ്ങളിലെ പ്രധാന അഭിനേതാക്കളിൽ ഒരാൾ ടി. ഗോപാലക്കുറുപ്പായിരുന്നു. ഗോപാലക്കുറുപ്പും കൂട്ടരുമാണ് താൻ എഴുതുന്നതിനെ കളിച്ച് നാടകമാക്കുന്നതെന്നായിരുന്നു ഇടശ്ശേരിയുടെ പറച്ചിൽ. ഗോപാലക്കുറുപ്പ് മരിച്ചശേഷം ഇടശ്ശേരി നാടകമെഴുതിയില്ല. ഇടശ്ശേരി പറയുമായിരുന്നത്രേ, ''ഗോപാലക്കുറുപ്പ് മരിച്ചു. അതോടെ

ചോയുണ്ണി



രാമൻ മാഷ്



എന്റെ നടനംപോയി നാടകവുംപോയി. പിന്നെ ഞാൻ ഹവായ് ചെരുപ്പും ധരിച്ചുതുടങ്ങി. അതോടെ മണ്ണുമായുള്ള ബന്ധവും തീർന്നു.''

വായനശാലയുടെ ചുവട്ടിൽ ഇടശ്ശേരിയുടെ സ്മാരകം ഉയരുമത്രേ. പണ്ട് ഇടശ്ശേരി വിലയ്ക്കുവാങ്ങി വായനശാലയ്ക്ക് കെട്ടിടം പണിയാൻ നൽകിയ മൂന്നു സെൻറ് സ്ഥലത്തായിരിക്കും സ്മാരകം. കെട്ടിടത്തിന്റെ തറപ്പണി കഴിഞ്ഞിരിക്കുന്നു. അക്കിത്തമാണ് സ്മാരകക്കമ്മിററിയുടെ പുതിയ ചെയർമാൻ മുമ്പ് വി. ടി. യായിരുന്നു. സ്മാരകച്ചോട്ടിൽ നിൽക്കേ ഒരിക്കലും അവസാനിക്കാത്ത ആ നാട്ടിൻപുറത്തുകാരന്റെ പുരപ്പണിയുടെ ചിത്രം ഞാനോർത്തുപോയി.

.............................................

ഒടുവിലെൻ പുരപ്പണിവന്നുകാണു<br>
മൊരാൾ കലപ്പിന്റെ കലവറപോലെ<br>
ഉയരുമീ ഗൃഹം നടന്നു കാണുമ്പോൾ<br>
ചിരിച്ചാലും കൊള്ളാം കയർത്താലും<br>
കൊള്ളാം<br>
എനിക്കിതേ വേണ്ടു, പറഞ്ഞുപോകരു<br>
തിതു മറെറാന്നിന്റെ പകർപ്പെന്നു<br>
മാത്രം.''

ആ നാട്ടിൻപുറത്തുകാരന്റെ പുരപ്പണിയുടെ മോഹങ്ങൾ അക്കിത്തത്തിന്റെയും കൂട്ടരുടെയും ഹൃദയത്തിലുണ്ടാവും.

കോടതിയുടെ മുന്നിൽ ഒരു കൂററൻ അരയാൽവൃക്ഷമുണ്ട്. അരയാൽവൃക്ഷച്ചുവട്ടിൽ ഒരു വൃദ്ധൻ കിടന്നുറങ്ങുന്നു. അരികിൽ ചരിഞ്ഞുകിടക്കുന്ന ഒരു സൈക്കിളും. കോടതിയും കക്ഷികളും പിരിഞ്ഞിട്ട് നേരമേറെയായി. കോടതിക്കരികിലെ വക്കീലോഫീസുകൾ അപ്പോഴും സജീവമായിരുന്നു. ഇടശ്ശേരിക്കളത്തിലെ ഗോവിന്ദൻ നായർ ഗുമസ്തപ്പണി ചെയ്തിരുന്ന മുറിയിലാണു ഞങ്ങൾ തിരക്കിയത്. ജീർണ്ണത തളമടിച്ചു കിടക്കുന്ന കെട്ടിടം. മുകൾ നിലയിലെ എട്ടാം നമ്പർ മുറിയിലാണ് ഇടശ്ശേരി ഇരുന്ന് ഗുമസ്തപ്പണി ചെയ്തിരുന്നത്. അഡ്വക്കേററ് രാമൻ മേനോന്റെയും അവസാനം അബ്ദുൽ റഹിമാൻ വക്കീലിന്റെയും ഗുമസ്തനായി കേസുകെട്ടുകളുമായി ഈ ഇടനാഴിയിലൂടെ ഇടശ്ശേരി നടന്നിരുന്നു. എട്ടാംനമ്പർ മുറിയുടെ തലയിൽ അഡ്വക്കേററ് സി. പി. മാധവൻ എന്ന ബോർഡ് വച്ചിരിക്കുന്നു. ഇടശ്ശേരി ഈ മുറിയിൽ പണിയെടുത്തിരുന്നുവെന്നത് മാധവനെന്ന ചെറുപ്പക്കാരനായ വക്കീലിന് അദ്ഭുതം നിറച്ച ഒരു വാർത്തയായിരുന്നു. ഈ മുറിയിൽവച്ചാണ് കൂടുതൽ കാലവും ഇടശ്ശേരി അന്യായമെഴുത്തും അന്യായത്തിനെതിരേയുള്ള എഴുത്തും നടത്തിയിരുന്നത്. അവസാനകാലത്ത് പക്ഷേ അദ്ദേഹം ഗുമസ്തപ്പണി വിട്ട് ആധാരമെഴുത്തു മാത്രം നടത്തി. വളരെ വൈകി പ്രശസ്തി എത്തിയപ്പോഴും, ആധാരക്കെട്ട് മടക്കിവയ്ക്കുവാൻ ഇടശ്ശേരി കൂട്ടാക്കിയില്ല. ഷഷ്ടിപൂർത്തിക്ക് പൊന്നാനിത്തെരുവിൽ താലപ്പൊലിയോടെ സ്വീകരണം നല്കിയപ്പോഴും ആത്മസുഹൃത്തുക്കളിലൊരാൾ തനിക്കൊരു മഹാകവിപ്പട്ടം നൽകിയപ്പോഴും വേദനിച്ചുകൊ

ണ്ട് കവി പറഞ്ഞിരുന്നു, "ഞാനൊരു പൊന്നാനിക്കാരനാണ്. നാളെയും എനിക്ക് ഈ വഴിയിലൂടെ കച്ചേരിയിലേക്കു പോകണം." മരണത്തിന്റെ പ്രഭാതംവരെ ഇടശ്ശേരി ആ വാക്കുകളിൽ ഉറച്ചുനിന്നു.

പുഴത്തീരത്തെ മണൽപ്പരപ്പിൽ കുട്ടികൾ കളിച്ചുമറിയുന്നു. പുഴത്തീരത്തെ ശവക്കാടുകളിൽ എരിഞ്ഞടങ്ങിയ മനുഷ്യഗന്ധം. അകലെ കൈതക്കാടുകളും കുററിക്കാടുകളും. ആ കുററിക്കാടുകളാണ് പൊന്നാനിയിലെ 'മോട്ടിലാൽഘട്ട്'. അവിടെയാണ് വി. ടി. യും, ഉറൂബും മുതൽ രാമൻമാഷ് വരെയുള്ള 'ഞായറാഴ്ച സംഘം' ഒത്തുകൂടിയിരുന്ന സാഹിത്യവും രാഷ്ട്രീയവുമൊക്കെ ചർച്ചചെയ്തിരുന്നത്. രാമൻമാഷ് പറഞ്ഞു, "വി. ടി. വല്ലപ്പോഴുമേ വരൂ. പി. സി. യുമതേ. പി. സി. കോഴിക്കോട്ടുനിന്നു വരുന്നദിവസം ഞങ്ങൾക്കൊരു ഉത്സവമാണ്. രാത്രി ഏറെ ചെല്ലുന്നതുവരെ ഈ മണൽപ്പുറത്തിരുന്നു സൊറ പറയാം..."

പുഴത്തീരത്തുനിന്ന് ചകിരിക്കറ വീണ പൊന്നാനിയിലെ കറുത്ത മണ്ണിലൂടെ നടക്കുമ്പോൾ എവിടെനിന്നോ ഇടശ്ശേരി പാടുന്നതു കേട്ടു.

"ഇക്കയർ വിളയും ചകിരിപ്പടുകുഴി
എക്കാലവുമെൻ ദുഃസ്വപ്നം.
ഇക്കയർ പണിയും സോദരിമാർ താ-
നെക്കാലവുമെൻ ദുഃസ്വപ്നം."

ഈ ചകിരിക്കുഴികളുടെയും കറുത്ത മനുഷ്യരുടെയും ആത്മരോഷങ്ങളാണ് ഇടശ്ശേരിക്കവിതകളെ ശക്തിയുടെ പ്രവാഹങ്ങളാക്കി മാററിയത്. ഈ മണ്ണിന്റെ ഹൃദയംകൊണ്ട് ഇടശ്ശേരി എത്രയെത്ര ഇടിമുഴക്കങ്ങൾ സൃഷ്ടിച്ചിരിക്കുന്നു. ഈ കറുത്ത മണ്ണിൽ നിന്നാണ് ഇടശ്ശേരി ഗർജ്ജിച്ചത്.



ഈ കെട്ടിടത്തിലെ 8-ാം നമ്പർ മുറിയിലായിരുന്ന ഇടശ്ശേരി എന്നവക്കീൽഗുമസ്തൻ ജീവിതം കഴിച്ചത്



"അധികാരം കൊയ്യണമാദ്യം നാം
അതിനുമേലാകട്ടെ പൊന്നാര്യൻ."

അവിചാരിതമായിട്ടായിരുന്നു ചോയുണ്ണിയെയും ത്രേസ്യടീച്ചറെയും പററി അറിഞ്ഞത്. പൊന്നാനി താലൂക്കിനു പക്ഷേ, ഇവരെ നന്നായറിയാം. പൊന്നാനിയുടെ രാഷ്ട്രീയചരിത്രത്തിനു മിഴിവേകിയ രണ്ട് അലകളാണ് ചോയുണ്ണിയും ത്രേസ്യടീച്ചറും. പൊന്നാനി മാപ്പിള സ്കൂളിലെ അദ്ധ്യാപികയായിരുന്നു റിട്ടയർ ചെയ്ത, ത്രേസ്യടീച്ചർക്ക് കോരിത്തരിപ്പിക്കുന്ന ഒട്ടനവധി കഥ പറയാനുണ്ടാവും. ഞങ്ങൾ ടീച്ചറുടെ വീട്ടിലേക്കു ചെന്നു. മരച്ചില്ലകൾക്കിടയിൽ ഒരു ചെറിയ വീട്. വേലി അടച്ചിരുന്നു. ടീച്ചർ അവിടെയില്ല. തിരികെ നടക്കുമ്പോൾ രാമൻമാഷ് പറയുകയാണ്: "പൊന്നാനിയിലെ എല്ലാ രാഷ്ട്രീയ-സാംസ്കാരിക പ്രസ്ഥാനങ്ങളിലും ത്രേസ്യ ടീച്ചറുണ്ടാവും. സ്വന്തം ജീവിതം പൊതുപ്രവർത്തനത്തിനു നൽകിയ സ്ത്രീയാണ് ടീച്ചർ. കേരളത്തിലെ അറിയപ്പെടുന്ന കമ്മ്യൂണിസ്റ്റ് നേതാക്കളും കോൺഗ്രസ് നേതാക്കളും ഈ വീട്ടിൽ ഒളിവിൽ കഴിഞ്ഞിട്ടുണ്ട്..." പൊന്നാനിയിലെ എല്ലാ ദുരന്തങ്ങളുടെ മുന്നിലേക്കും ചിരിച്ചുകൊണ്ട് കടന്നു ചെന്ന ഈ ടീച്ചർ ഇടശ്ശേരിയുടെ ശിഷ്യയായിട്ടായിരുന്നുവത്രേ അറിയപ്പെട്ടിരുന്നത്. ആ ബന്ധത്തെപ്പററി ടീച്ചർ എഴുതിയിട്ടുണ്ട്. ഒരു ഇഴയിതാ: "ഗുരു ഇടയ്ക്ക് ശാസിക്കുകയും ചെയ്യും; പൊന്നാനിയിൽ കോളറ പടർന്നുപിടിച്ച കാലം. മഴ, ശക്തിയായ തണുപ്പും, കടുത്ത പഞ്ഞം. മേലിടാൻ തുണിയില്ല. എനിക്ക് അക്കാലത്ത് രക്തവാതസംബന്ധമായ സുഖക്കേടു കാരണം വല്ലാത്ത വിഷമവും. എന്നാലും എന്തെങ്കിലും ചെയ്യാതെ നോക്കിയിരിക്കാൻ പററുമോ? പത്തുകെ പുറത്തിറങ്ങി കുറേ വീടുകളിൽ പഴംതുണി യാചിച്ചു. എല്ലാവരും വീട്ടിലെത്തിച്ചുതന്നു." മടങ്ങിവരുമ്പോൾ ഇടശ്ശേരി കണ്ടു. ശുണ്ഠിപിടിച്ചപോലെ പറഞ്ഞു: "ഇത്രയ്ക്കു വേണ്ടിയിരുന്നില്ല." പോവുകയും ചെയ്തു. നാലുദിവസത്തിനിടയ്ക്കു വലിയൊരു തുണിക്കെട്ട് സാധുക്കൾക്കുവേണ്ടി കോഴിക്കോട്ടുനിന്ന് വന്നുചേർന്നു. പിന്നീടാണ് മനസ്സിലായത് ഇടശ്ശേരിയുടെ എഴുത്തുകാരണം അദ്ദേഹത്തിന്റെ സ്നേഹിതന്മാർ ശേഖരിച്ചയച്ചതാണ് തുണികളെന്ന്...ഇടശ്ശേരി ശാസിക്കുന്നത് ഈ മട്ടിലാണ്..." ടീച്ചറെ കാണാൻ വീണ്ടും ശ്രമിച്ചു. കണ്ടില്ല. പിന്നെ ഞാൻ മനസ്സിൽ കുറിച്ചിട്ടു; ഇനിയുമൊരിക്കൽ പൊന്നാനിയിലേക്കു വരണം, ടീച്ചറെ കാണാൻ.

സന്ധ്യയ്ക്കാണ് ചോയുണ്ണിയുടെ വീട്ടിൽച്ചെന്നത്. ഇടശ്ശേരിയെപ്പററി മാത്രമല്ല ചോയുണ്ണി സംസാരിച്ചത്. വി. ടി. യും പി. സി. യും എൻ. പി. ദാമോദരനും അക്കിത്തവുമെല്ലാം ചോയുണ്ണിയുടെ ഓർമ്മകളിൽനിന്ന് ഇറങ്ങിവന്നു. നാലപ്പാടന്റെ വീട്ടിലേക്ക് നടത്തിയിരുന്ന തോണിയാത്രകൾ. പൊന്നാനിപ്പുഴയിലെ തോണിയാത്രകൾ. വി. ടി. അമരത്തിരിക്കും ചിരിച്ചുകൊണ്ട്. പി. സി. നടുവിലിരുന്നു കഥ പറയും. ഇടശ്ശേരി അരികിൽ എവിടെയോ ഇരുന്ന് പുഴയെ നോക്കി കവിത കുറിക്കും. ഇടയ്ക്കിടെ പങ്കായം മാറിവാങ്ങും. ഇവരുടെയൊക്കെ ജീവിതത്തിലും സാഹിത്യത്തിലും രാഷ്ട്രീയത്തിലുമൊക്കെ ചോയുണ്ണി കടന്നുചെന്നിട്ടുണ്ട്, ഏതാണ്ടൊരു തോണിക്കാരനെപ്പോലെ. പൊന്നാനിയിലെ 'മാതൃഭൂമി' ഏജൻസിയോഫീസായിരുന്നു ഇവരുടെ ഒരു താവളം. ചോയുണ്ണി 'മാതൃഭൂമി' ഏജൻറും. ആ ഏജൻസി ഓഫീസിൽ കുട്ടികൃഷ്ണമാരാരും ഇടശ്ശേരിയും വി. ടി. യും പി. സി. യും എൻ. പി. ദാമോദരനും ഒക്കെ ഒത്തുകൂടിയിരുന്നു. അവിടെയിരുന്ന് കാലത്തെ ചായകുടിച്ച് അവർ രാഷ്ട്രീയം പറയും, സാഹിത്യം പറയും, പിന്നെ തോന്നിയതൊക്കെ പറയും. ഇടശ്ശേരി നടന്നുവന്ന എല്ലാവഴികളും ചോയുണ്ണിക്കറിയാം. അരപ്പട്ടിണിയുമായി കഴിഞ്ഞുകൂടിയ ആദ്യനാളുകളിലും പ്രശസ്തിയുടെ ഗോപുരത്തിൽ നിന്ന അവസാന നാളുകളിലും ഇടശ്ശേരി ഇടശ്ശേരിമാത്രമായിരുന്നുവെന്ന് ചോയുണ്ണി ഓർക്കുന്നു. 1942 ലെ ക്വിററ് ഇന്ത്യാ സമരകാലം പെട്ടെന്ന് ചോയുണ്ണിയുടെ മനസ്സിൽ വന്നു: "അന്ന് ആ മനുഷ്യൻ ഒരു സാഹസികനാവുകതന്നെ ചെയ്തു. ഡോക്ടർ കെ. ബി. മേനോന്റെ അദ്ധ്യക്ഷതയിൽ ഇടശ്ശേരിയുടെ വീട്ടിൽവച്ച് ഒരു രഹസ്യയോഗം നടന്നു. ആ യോഗം പൊന്നാനി കേന്ദ്രമാക്കി സമരക്കമ്മിററി രൂപീകരിച്ചു. സമരത്തിന്റെ ഒരു നിർണ്ണായക ഘട്ടത്തിൽ ഇടശ്ശേരി സ്വന്തം കുടുംബത്തെയോർത്ത് ഒതുങ്ങിയിരിക്കണമെന്ന് ഞാനാവശ്യപ്പെടുകയുണ്ടായി. നിയമവിരുദ്ധലേഖനങ്ങൾ എഴുതിയുണ്ടാക്കുക, വിതരണം ചെയ്യുക, 'സ്വതന്ത്രഭാരത''മെന്ന പ്രസിദ്ധീകരണം പല സ്ഥലത്തും എത്തിക്കുക എന്നിവയായിരുന്നു അക്കാലത്ത് ഇടശ്ശേരിയുടെ ജോലി. എനിക്കു കിട്ടിയ മറുപടി ആവേശജനകമായിരുന്നു, "സതീശനും ഹരിയും (മക്കൾ) എങ്ങനെയെങ്കിലും ജീവിക്കും. ഈ സമരം നമ്മുടെ കർത്തവ്യമാണ്. കീഴരിയൂർ ബോംബുകേസ്സിൽ ജയിലിൽ കിടക്കുമ്പോഴും ഞാൻ ആ വാക്കുകൾ ഓർത്തു. ഭാഗ്യമെന്നു പറയട്ടെ, ഇടശ്ശേരിയെ അന്ന് അാസ്ററുചെയ്തില്ല. വായനശാലയും കവിതയുമായി നടക്കുന്ന ആ വക്കീൽഗുമസ്തൻ പൊലീസിന്റെ ദൃഷ്ടിയിൽ ഒരു നിരുപദ്രവജീവിയായിരുന്നു. എങ്കിലും അവർ അദ്ദേഹത്തെ പലപ്പോഴും പിന്തുടർന്ന് വീട്ടിലെത്തിച്ചിരുന്നു..." ചോയുണ്ണിയുടെ ഹൃദയത്തിൽ ഇനിയും നിരവധി കഥകളുണ്ട്, പൊന്നാനിയെപ്പററി, ഇടശ്ശേരി എന്ന മനുഷ്യനെപ്പററി...

* * *

അമ്മയ്ക്ക് ആദ്യം അദ്ഭുതംതോന്നി, പിന്നെ വിഷാദവും. ഒടുവിൽ നേർത്ത ഒരു തേങ്ങലോളം എത്തിയപ്പോൾ അമ്മ അവസാനിപ്പിച്ചു. തൃശ്ശൂരിലെ 'കുങ്കുമ'ത്തിൽവച്ചാണ് ഞാൻ അമ്മയെ കണ്ടത്. ഏതോ ഒരു പ്രഭാതത്തിൽ. അപ്പോൾ മകൾ ഗിരിജയും പേരക്കുട്ടികളും ഉണ്ടായിരുന്നു. മകൻ ദിവാകരന്റെ വീടാണ് 'കുങ്കുമം.' അമ്മയ്ക്ക് നല്ല സുഖമുണ്ടായിരുന്നില്ല. എന്തൊക്കെയോ അസുഖങ്ങൾ. ഇടശ്ശേരിയെപ്പററി സംസാരിക്കവേ അസുഖങ്ങളൊക്കെ മറന്നു. അമ്മ കഴിഞ്ഞ കാലങ്ങളിലൂടെ കടന്നുവന്നപ്പോൾ, ചുവരിലെ ചിത്രത്തിലിരുന്നു കവി പുഞ്ചിരിക്കുന്നത് ഞാൻ കണ്ടു. ഇടയ്ക്ക് എപ്പോഴോ അമ്മ പറഞ്ഞു: "പുത്തില്ലം വിൽക്കാൻ ആഗ്രഹമുണ്ടായിരുന്നതല്ല. മക്കളൊക്കെ ഓരോ ദിക്കുകളിലേക്കു പോയി. ഞാൻ തനിച്ചായി. എന്നെക്കൊണ്ട് വീടും പറമ്പും നോക്കിനടത്താൻ കഴിയാതായി... അപ്പോൾ പിന്നെ വിൽക്കുകയല്ലേ നിവൃത്തിയുള്ളു."

കുട്ടികളെ സ്കൂളിലേക്ക് യാത്രയാക്കി ഗിരിജ വന്ന് അമ്മയുടെ അരികിൽ നിന്നു. അമ്മ ഓരോന്ന് ഓർക്കുകയായിരുന്നു. ഇടശ്ശേരിയെ കണ്ട ആദ്യനാളുകളെപ്പററി ഞാൻ ചോദിച്ചു. അമ്മ മെല്ലെയൊന്നു ചിരിച്ചു. സ്കൂളിൽ പഠിക്കുമ്പോൾ അമ്മയ്ക്ക് ഒരു 'കവിതക്കമ്പ'മുണ്ടായിരുന്നു. ചെറുതായി ചിലതൊക്കെ എഴുതുകയും ചെയ്തു. അങ്ങനെയിരിക്കെയാണ് അമ്മാവൻ ഇടശ്ശേരിയുമായി ഒരുദിവസം വീട്ടിൽവരുന്നത്. അദ്ഭുതാദരങ്ങളോടെ കവിയെ നോക്കിനിന്നു. പിന്നെ ഇടശ്ശേരിക്ക് തിരുത്താൻവേണ്ടി കവിതയെഴുതായി. ഓരോ ദിവസവും അടുത്തദിവസത്തിനുവേണ്ടി കാത്തിരിപ്പായി. ആ മധുരവേദനയുടെ അവസാനത്തിൽ ഇടശ്ശേരിക്കളത്തിലെ ഗോവിന്ദൻനായർ ഇടക്കണ്ടിയിലെ ജാനകിഅമ്മയെ മംഗലം കഴിച്ചു. പിന്നെ ഇടശ്ശേരിക്കവിതയുടെ ആദ്യത്തെ നിരൂപകയും ആദ്യത്തെ വായനക്കാരിയുമായി മാറി ജാനകിഅമ്മ. "കവിത എഴുതിക്കഴിഞ്ഞാൽ ആദ്യം എന്നെ വായിച്ചുകേൾപ്പിക്കും. എന്റെ അഭിപ്രായം ചോദിക്കും. ഞാൻ അഭിപ്രായം പറയും. ശരിയാണെങ്കിൽ മാററും..." അമ്മ 'ഏകാന്തപന്ഥാവ്' 'കണ്ണുനീർ' തുടങ്ങിയ കവിതകളും ഒട്ടേറെ ചെറുകഥകളും എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. കവിയും കവയിത്രിയും ഒത്തുചേർന്നപ്പോൾ പുര കവിതകൊണ്ട് നിറഞ്ഞു. ആ രസം കേൾക്കുക. വള്ളത്തോൾ, ഉള്ളൂർ, ആശാൻ, നാലപ്പാട്, കേരളവർമ്മ തുടങ്ങി, മിക്കവരുടെയും കവിതാസമാഹാരങ്ങൾ ഇടശ്ശേരിയുടെ വീട്ടിലുണ്ട്. അവയ്ക്ക് ഓരോന്നിനും വെവ്വേറെ കൈയെഴുത്തു കോപ്പികളും സൂക്ഷിച്ചിട്ടുണ്ട്— ഇടശ്ശേരിയും ജാനകിഅമ്മയും കൂടി പകർത്തിയെഴുതിയവ! പുസ്തകമുള്ളപ്പോൾ എന്തിനാണ് ഈ കൈയെഴുത്തു കോപ്പികൾ എന്നു ചോദിച്ചപ്പോൾ ഇടശ്ശേരി പറഞ്ഞത്രേ: "അതൊരുതരം കമ്പമാണ്, കവിതയോടുള്ള അബോധപൂർവ്വമായ കമ്പം.

ഒരു കവി എന്ന നിലയിൽ ഇടശ്ശേരി" അറിയപ്പെടാതിരുന്ന നാളുകൾ അമ്മ ഓർത്തുപോയി. കവിത അച്ചടിച്ചുവരുമ്പോൾ ആത്മഹർഷംകൊണ്ടു പുളകിതനായിരുന്ന കവി പ്രതിഫലത്തെപ്പററി ചിന്തിച്ചിരുന്നേയില്ല. ഇടശ്ശേരിയുടെ ആദ്യത്തെ ഖണ്ഡകാവ്യം മറെറാരാളുടെ പേരിലാണ് അച്ചടിച്ചുവന്നത്. ഇടശ്ശേരിയുടെ ഒരു സഹോദരന്റെ കൈവശമുണ്ടായിരുന്ന കൈയെഴുത്തുകോപ്പി, വായിക്കാൻ കൊണ്ടുപോയ മനുഷ്യൻ 'വേണ്ടതുപോലെ' ഉപയോഗപ്പെടുത്തി. പുസ്തകത്തിന്റെ നിരൂപണം പത്രത്തിൽ വന്നപ്പോഴാണ് കാര്യം പുറത്തറിഞ്ഞത്. എല്ലാവർക്കും ശുണ്ഠിവന്നു. നടപടിയെടുക്കണമെന്നു വരെയായപ്പോൾ ഇടശ്ശേരി ചോദിച്ചു: "എന്തിന്?" ആ മനുഷ്യൻ ഒരുപകാരം ചെയ്തതിന്നോ? അങ്ങനെ ചെയ്തുകൊണ്ട് അതെങ്കിലും വെളിച്ചം കണ്ടു. അയാൾ "അച്ചടിക്കൂലി ചോദിക്കാതിരിക്കണേ എന്നാണ് എന്റെ പ്രാർത്ഥന." "അളകാവലി" പുസ്തകരൂപത്തിൽ അച്ചടിച്ചുവന്നപ്പോഴുള്ള കഥ മറെറാന്നാണ്. ആദ്യത്തെ പുസ്തകം. ഇടശ്ശേരിക്ക് അതിരില്ലാത്ത സന്തോഷം. പക്ഷേ, പുസ്തകം എത്ര കോപ്പിയാണെന്നോ ചെലവായത്. വെറും പത്തെണ്ണം. "ബാക്കി ഞങ്ങൾ കത്തിച്ചു..." അമ്മ ആദ്യപതിപ്പിന്റെ ഒരു കോപ്പിയെടുത്തു കാട്ടി. 1940-ൽ. ഇ. പി. സുമിത്രന്റെ ഇംഗ്ലീഷിലുള്ള പരിചയപ്പെടുത്തലും, കുട്ടികൃഷ്ണമാരാരുടെ അവതാരികയുമായി പുറത്തിറങ്ങിയ പുസ്തകം. വില പന്ത്രണ്ടണ. കടംവാങ്ങിയാണ് പുസ്തകം അച്ചടിച്ചത്. പുസ്തകം കത്തിച്ചുകൊണ്ട് ഇടശ്ശേരി പറഞ്ഞുവത്രേ: "ആദ്യത്തെ കുട്ടിയും മരിച്ചു, ആദ്യത്തെ കവിതയും മരിച്ചു..." അവസാനകാലത്ത് ഒരു അനുരാഗംപോലെ പ്രശസ്തി ഇടശ്ശേരിക്കു ചുററും വട്ടമിട്ടപ്പോഴും ഇടശ്ശേരിയുടെ കവിതകൾ അധികമൊന്നും വിററഴിഞ്ഞിരുന്നില്ലായെന്ന് അമ്മ പറഞ്ഞു. സർക്കാർ ചില പുസ്തകങ്ങൾ ടെക്സ്ററ് ബുക്കുകളാക്കി. യഥാർത്ഥത്തിൽ അവാർഡ് തുകകൾ കഴിച്ചാൽ സാഹിത്യത്തിനു കാര്യമായി കിട്ടിയ പ്രതിഫലം ടെക്സ്റ്റ്ബുക്കുകളിൽനിന്നായിരുന്നു. കൂട്ടത്തിൽ അമ്മ പറഞ്ഞു: "മരണത്തിനുശേഷം എൻ. ബി. എസ്. പ്രസിദ്ധീകരിച്ച പുസ്തകമാണ് അന്തിത്തിരി. അതിപ്പോൾ കോഴിക്കോട് സർവ്വകലാശാലയിൽ ടെക്സ്റ്റ്ബുക്കാണെന്നു കേൾക്കുന്നു. എന്നോട് പക്ഷേ അവർ അനുവാദം ചോദിച്ചിരുന്നില്ല. എനിക്കു പ്രതിഫലം തന്നില്ലെങ്കിലും അവർക്ക് എന്നോട് ഒന്നു ചോദിക്കാമായിരുന്നു. ആററൂർ രവിവർമ്മയോട് ചോദിക്കണമെന്ന് ഞാൻ കരുതിയതാണ്, പിന്നെ വേണ്ടെന്നു വച്ചു...കുട്ടികൾ പഠിക്കട്ടെ..."

വേദനകളുടെ നിലവറയിലൂടെയാണ് ഇടശ്ശേരി ദമ്പതികൾ കടന്നുവന്നത്. കോടതിയിൽനിന്നു കിട്ടുന്ന നാണയത്തുട്ടുകൾകൊണ്ട് വലിയൊരു കുടുംബത്തെ പുലർത്തേണ്ടിവന്നപ്പോഴും അവർ പതറിയില്ല. സ്വന്തം വേദനകളിൽ വിലപിക്കാതെ അവർ അന്യരുടെ വേദനകൾ ഒപ്പാൻ നടന്നു. ഉപ്പുസത്യാഗ്രഹ

(ശേഷം 39-ാം പേജിൽ)

ഇടശ്ശേരി സ്മാരകസമിതിയെപ്പററിയാണല്ലോ അറിയേണ്ടതു്. വി. ടി. മരിക്കുന്നതുവരെ അദ്ദേഹമായിരുന്ന ഈ സമിതിയുടെ തേജസ്സ്. ഉറൂബ് മരിക്കുന്നതുവരെ അദ്ദേഹമായിരുന്നു ഇതിൻെറ ഓജസ്സ്. എല്ലാമുണ്ടായിട്ടും 1974–ഒക്ടോബർ 16–ാം തീയതി ഇടശ്ശേരി മരിച്ചിട്ട്

**അക്കിത്തം**

# കാലാതിവർത്തിയായ ഇടശ്ശേരിക്കവിത

പുലപോകുന്നതിനു മുമ്പ് ജന്മംകൊണ്ട ഇടശ്ശേരി സ്മാരകസമിതിക്ക് 1982 ഫെബ്റുവരിയിൽ മാത്രമേ ഒരവാർഡ് നൽകി ഒരു പുതിയ കൈയെഴുത്തുപുസ്തകത്തെ ആദരിക്കുക എന്ന ഉദ്ദിഷ്ടലക്ഷ്യത്തിലെത്താൻ കഴിഞ്ഞുള്ളൂ. (എൻ. കെ. ദേശത്തിൻെറ 'ഉല്ലേഖം' എന്ന കാവ്യസമാഹാരമാണ് ആദ്യത്തെ അവാർഡ് നേടിയതു്.) 2000 രൂപ മാത്രമാണ് ഇപ്പോൾ ഈ അവാർഡിൻെറ സാമ്പത്തികമൂല്യം. പൊന്നാനിയിലെ അരനൂററാണ്ടുകാലത്തെ സാഹിത്യസാംസ്കാരിക ജീവിതത്തിൻെറ മുഴുവനും ഈററില്ലം എന്നു കരുതപ്പെടുന്ന കൃഷ്ണപ്പണിക്കർ വായനശാലയ്ക്കു് കെട്ടിടം പണിയാനായി അതിൻെറ ജീവാത്മാവായിരുന്ന ഇടശ്ശേരിതന്നെ സംഭാവന പിരിച്ചു് സംഗ്രഹിച്ച സംഖ്യകൊണ്ടു് വാങ്ങിയിട്ടുണ്ടായിരുന്ന ഭൂമിയിൽ കെട്ടിടത്തിനുള്ള തറ നിർമ്മിക്കുക എന്ന ചുമതലകൂടി ഇടശ്ശേരി സ്മാരകസമിതി ഇതിനിടെ നിർവ്വഹിച്ചിട്ടുണ്ടു്. കെട്ടിടം പണികളുള്ള സജ്ജീകരണങ്ങളാണ് ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നതു്. ഈ കെട്ടിടം പണി തീർന്നാൽ അതിൻെറ സാമാന്യ നാമധേയം 'ഇടശ്ശേരി സ്മാരകമന്ദിരം' എന്നായിരിക്കും. അതിനകത്തുതന്നെ, കൃഷ്ണപ്പണിക്കർ വായനശാല, ഇ. നാരായണൻ, ഇ. കുമാർ, ഇടശ്ശേരി എന്നിവർക്കായി നീക്കിവയ്ക്കപ്പെട്ട സാഹിത്യ കോർണറുകൾ എന്നിവയും ഉണ്ടായിരിക്കണമെന്നാണ് സമിതിയുടെ ആഗ്രഹം. അത്രയും സാധിച്ചുകഴിഞ്ഞാൽ പിന്നെ സമിതിയുടെ ശ്രദ്ധ തിരിയുന്നതു് ഇടശ്ശേരി സ്മാരക പ്രസംഗങ്ങൾ എല്ലാക്കൊല്ലവും സംഘടിപ്പിക്കുക എന്ന ലക്ഷ്യത്തിന്മേലായിരിക്കും. അതുകൂടി നടപ്പിൽ വന്ന ശേഷമേ കൊല്ലംതോറുമുള്ള സാഹിത്യ അവാർഡിൻെറ തുക 2000 രൂപയിൽനിന്നു് മേലോട്ടു കൊണ്ടുപോകാൻ വല്ല വഴിയുമുണ്ടോ എന്ന കാര്യം സഗൗരവം പരിഗണിക്കപ്പെടുവാൻ ഇന്നു സാദ്ധ്യത കാണുന്നുള്ളൂ. എന്നാൽ ഇടശ്ശേരിയെ കേന്ദ്രീകരിച്ചുള്ള പുസ്തകങ്ങളുടെ പ്രകാശനം നേരത്തേതന്നെ നടന്നേക്കാം.

ഇപ്പറഞ്ഞ എല്ലാ വാക്കുകളിലും കടികൊള്ളുന്ന അമാന്തം ഒരു സത്യം തന്നെയാണ്. 1974–ഡിസംബർ അവസാനത്തിൽ തുഞ്ചൻപറമ്പിൽ വച്ചു് സമാരംഭിക്കപ്പെട്ട ഇടശ്ശേരി സ്മാരകനിധി സംഭരണം ഇന്നും ലക്ഷ്യത്തിലെത്തിയിട്ടില്ല. ഒററ ഉറുപ്പികകളിലൂടെയാണ് സംഭരണം ആരംഭിക്കപ്പെട്ടതു് എന്നു് ഓർക്കണം. ഇടശ്ശേരി ഗോവിന്ദൻനായരെന്ന വക്കീൽ ഗുമസ്തനോടുള്ള ആത്യന്തികപ്രേമത്താൽ ഇടശ്ശേരിയുടെ പാവപ്പെട്ട കർഷക കക്ഷികൾ നൽകിയ ഉറുപ്പികകളാണ് ഈ നിധിയിൽ ഏറിയകൂറും. കഥാവശേഷനായ ഉറൂബിനും പുറമേ, ഇടശ്ശേരിയുടെ പ്രേഷ്ഠസുഹൃത്തായ എം. ആർ. ബി.യും, കടവനാട് കുട്ടിക്കൃഷ്ണനും പവനനും, കൊളാടി ഗോവിന്ദൻകുട്ടിയും, കെ. വി. രാമകൃഷ്ണനും, സി. ചോയുണ്ണിയും, സി. ഗോവിന്ദനും, ഇ. രാമനും, പി. കൃഷ്ണവാരിയരും, ടി. കെ. മുഹമ്മദും, പി. നാരായണൻ വൈദ്യരും, പി. ടി. നരേന്ദ്രമേനോനും, വടേക്കര ബാലൻനായരും, ആർ. രാമചന്ദ്രനും, എൻ. എൻ. കക്കാടും, കെ. ഗോപാലകൃഷ്ണനും, എ. പി. പി. നമ്പൂതിരിയും, സി. വി. ഗോവിന്ദനും, എൻ. എൻ. തലാപ്പിലും, പി. എം. പള്ളിപ്പാടം, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടിയും, ചാത്തനാത്തു് അച്ചുതനുണ്ണിയും, പി. എം. നാരായണനും, മററും മററും മററും മനസ്സാക്ഷി കൊണ്ടു് വിയർപ്പൊഴുക്കി ഉണ്ടാക്കിത്തീർത്തതാണ് ഇന്നുള്ള സംഖ്യ. റിട്ടയേർഡ് കലക്ടർ പി. വി. ശങ്കുണ്ണിവാരിയർ, സി. എച്ച്. ഹരിദാസ് എം. പി. എന്നിങ്ങനെ പലരെയും ഇവിടെ സ്മരിക്കേണ്ടതുണ്ടു്. നായനാർ ഗവൺമെൻറ് കെട്ടിടം പണിക്കുവേണ്ടി സദയം അനുവദിച്ച 25000 ക. കൂടി ചേർത്താലും ഇടശ്ശേരി സ്മാരകനിധി ഇന്നുവരെയും ഒരുലക്ഷമായിട്ടില്ല എന്നതൊരു അനിഷേധ്യസത്യമാണ്. എങ്കിലും ഞങ്ങളാരും ഈ അമാന്തത്തെപ്പററി കുണ്ഠിതപ്പെടുന്നില്ല. ഇടശ്ശേരിതന്നെ കുണ്ഠിതപ്പെടുന്നില്ല എന്നതാണ് വാസ്തവം. എന്തിനു കുണ്ഠിതപ്പെടുന്നു? "കാലോഹ്യയം നിരവധിർവിപുലാ ച പൃത്ഥ്വീ" എന്നു് ഇടശ്ശേരിക്കുതന്നെ അറിയാമായിരുന്നു. അതറിയുന്നവനല്ലാതെ, 'ആമയും മുയലും' എന്ന കവിത എഴുതാൻ തോന്നുകയില്ല. 1966–ൽ ഇടശ്ശേരിയുടെ ഷഷ്ടിപൂർത്തി ഘട്ടത്തിൽ സുകുമാർ അഴീക്കോടെഴുതുകയുണ്ടായി: "യുവകവികൾക്കിടയിൽ ചങ്ങമ്പുഴയും കുഞ്ഞിരാമൻ നായരും വൈലോപ്പിള്ളിയും ബാലാമണിഅമ്മയും പരിചിതരായത്ര ഇടശ്ശേരി പരിചിതനായില്ല. എന്നാൽ പരിചയപ്പെട്ടപ്പോൾ മുൻപറഞ്ഞ കവികൾക്കൊപ്പം എൻെറ ആസ്വാദനശിഖരങ്ങളിൽത്തന്നെ ഇടശ്ശേരി സ്ഥിതിചെയ്യുന്നു എന്നു ഞാൻ സവിസ്മയം മനസ്സിലാക്കുന്നു. കാരണവശാൽ ശ്രദ്ധിക്കപ്പെടാതെ പോയ ഒരു കവി ഇത്ര ശ്രദ്ധാർഹനാണെന്നറിയാൻ ഇടവരുമ്പോൾ ഉണ്ടാകുന്ന അദ്ഭുതം അത്ര ചാരിതാർത്ഥ്യജനകമല്ല". കേരളത്തിലെ കൃഷിക്കാരുടെ കവിയായ ഇടശ്ശേരിയുടെ ഷഷ്ടിപൂർത്തി, മറേറതു കവിയുടെ ഷഷ്ടിപൂർത്തിയിൽ നിന്നും വിഭിന്നമായ രീതിയിൽ മൂന്നുദിവസത്തെ ഉത്സവമായി പൊന്നാനിയിൽ വച്ചു കൊണ്ടാടപ്പെട്ടപ്പോൾ എസ്. ഗുപ്തൻനായർ പറഞ്ഞ വാക്കുകളും ഇവിടെ സ്മരണീയമാണ്: "ഇപ്പോൾമാത്രമാണ് ഇടശ്ശേരി എന്ന പ്രബലനായ കവിയെ തെക്കരായ ഞങ്ങളൊക്കെ ശരിയാംവണ്ണമൊന്നു നോക്കിക്കാണുന്നതു്." ഇടശ്ശേരി ഗോവിന്ദൻ നായരെന്ന വക്കീൽഗുമസ്തൻെറ കക്ഷികളും കഷ്കരുമായ ജനത, എട്ടും പത്തും നാഴിക നടന്നുവന്നു് മൂന്നുദിവസം പൊന്നാനിയിൽ തമ്പടിച്ചുകൂടിയതു് 'മീൻകാരൻ കുഞ്ഞുമ്പ'യെപ്പററി ഇടശ്ശേരിയെഴുതിയ കവിതയോ അമ്പുബക്കറുടെ മകൾ ആയിഷയെപ്പററി ഇടശ്ശേരി എഴുതിയ നാടകമോ വായിച്ചിട്ടായിരുന്നില്ല. പയറുവിത്തും കുമ്പളവിത്തും പോലെ നട്ടാൽ മുളച്ചുവരുന്ന സസ്യമാണ് സ്നേഹം എന്നു്, ശ്വസിച്ചുകൊണ്ടിരുന്ന എല്ലാനിമിഷങ്ങളിലും നിശ്ശബ്ദം പ്രഖ്യാപിച്ച മനുഷ്യനായിരുന്നു ഇടശ്ശേരി. ഇടശ്ശേരി കവിയല്ലെന്നു നിങ്ങൾ പറഞ്ഞോളൂ, അദ്ദേഹത്തിനൊരു ചുക്കുമില്ല. മനുഷ്യനല്ലെന്നു പറയുമോ? അതു നിങ്ങൾ പറഞ്ഞാലും ഇടശ്ശേരി ഒന്നു പൊട്ടിച്ചിരിച്ചശേഷം നിങ്ങളുടെ അഭിപ്രായത്തിനുപോൽബലകമായ എന്തെങ്കിലും ചൂണ്ടിക്കാണിച്ചുതരികയാവും ഉണ്ടാവുക. പക്ഷേ, പൊന്നാനിത്താലൂക്കിലെ മണ്ണുപുരണ്ട മനുഷ്യൻ അവൻെറ മോതിരമിടാത്ത കൈകൊണ്ടു് നിങ്ങളുടെ ചെപ്പയ്ക്കടിക്കും.

അതെ, ആ ജനങ്ങളുടെ സ്നേഹമാണ് മെല്ലെമെല്ലെ, വളരെ മെല്ലെ, ഇടശ്ശേരി സ്മാരകപ്രവർത്തനങ്ങളായി ഉയർന്നുവരുന്നതു്. അതിനിയും വളരും. എവിടംവരെ എന്നും എപ്പോഴെപ്പോൾ എന്നും നാമിപ്പോൾ കവടിനിവാരിയിട്ടു ഗണിക്കേണ്ടതില്ല. ഒന്നുമാത്രം പറയാം; ഷഷ്ടിപൂർത്തിയോടുകൂടിയേ കേരളത്തിൻെറ മുഴുവൻ കവിയായി ഇടശ്ശേരി ഉയർന്നുള്ളൂ എന്ന സത്യത്തിൽ മററു പല സത്യങ്ങളും ഒളിഞ്ഞുകിടപ്പുണ്ടു്. മരണത്തോടുകൂടിയാണ് ഈ കവി, ഈ മഹാകവി, തൻെറ യഥാർത്ഥജീവിതം ആരംഭിച്ചതു്. ഇങ്ങനെ ആരെങ്കിലും ഇതിനുമുമ്പും മലയാളത്തിൽ ഉണ്ടായിട്ടുണ്ടോ എന്നാണെങ്കിൽ, ഉണ്ടെന്നാണെൻെറ അഭിപ്രായം. കുമാരനാശാൻ തീർച്ചയായും മരണത്തോടുകൂടി ശരിക്കു ജനിച്ച കവിയാണ്. ഇടശ്ശേരിയെ സംബന്ധിച്ചിടത്തോളം ഈ സവിശേഷതയ്ക്കു കാരണം കുറെയൊക്കെ അദ്ദേഹത്തിൻെറ കവിതയുടെ സ്വഭാവവും അതിലധികം അദ്ദേഹത്തിൻെറ അന്തസ്സത്തയുടെ സ്വഭാവവുമാണ് എന്നാണ് എൻെറ അഭിപ്രായം. കവിതയുടെ സ്വഭാവം എന്നു പറഞ്ഞപ്പോഴുദ്ദേശിച്ചതു് ഇതാണ്; എല്ലാവർക്കും മനസ്സിലാവുന്ന പദങ്ങൾ, എല്ലാവർക്കും സ്വാധീനമായ ഈണങ്ങളിൽ എഴുതുക എന്നതായിരുന്നില്ല അദ്ദേഹത്തിൻെറ രീതി. ഒരനുഭൂതിയെ ആവിഷ്കരിക്കാൻ ഒരു വാക്കേയുള്ളൂ എന്ന പക്ഷക്കാരനായിരുന്നു ഇടശ്ശേരി. 'ദന്തി'യും 'ഹസ്തി'യും ആനയുടെ പര്യായമാണെന്നു നാം പറയുമ്പോൾ ഇടശ്ശേരി പറയുന്നതു് 'ദന്തി' എന്ന വാക്കിന്നർത്ഥം കൊമ്പുള്ളവനെന്നും 'ഹസ്തി' എന്ന വാക്കിന്നർത്ഥം 'തുമ്പിക്കൈ ഉള്ളവൻ' എന്നും ആണെന്നാണ്. ഈ കാരണത്താൽ അദ്ദേഹത്തിനു് ആദ്യകാലത്തു് അനുവാചകരായിക്കിട്ടിയ ജനത്തിൻെറ മണ്ഡലം കുറവായിരുന്നു. ഈ കാരണത്താൽത്തന്നെയാണ് ഇടശ്ശേരിയുടെ കവിത പൊന്നാനിക്കാർക്ക് മാത്രമേ മനസ്സിലാവൂ എന്ന പിറുപിറുപ്പ് ഒരു കാലത്തിവിടെ പൊന്തിവന്നതും. അദ്ദേഹമൊരു'സാംസ്ഥാനിക കവി'യാണ് എന്ന ആക്ഷേപം ഒരു പ്രശംസയായിട്ടാണ് അദ്ദേഹം സ്വീകരിച്ചിരുന്നതു്. "അതേ, ഞാൻ പൊന്നാനിക്കാരുടെ കവിയാ, അതുകൊണ്ടാർക്കാ നഷ്ടം?" എന്നു് ഇപ്പോഴും അദ്ദേഹം എൻെറ ചെവിട്ടിൽ പറയുന്നതുപോലെ തോന്നുന്നു.

പക്ഷേ, ഇന്നദ്ദേഹം കേരളത്തിൻെറ മുഴുവൻ കവിയായി ആദരിക്കപ്പെടുന്നു. അദ്ദേഹത്തിൻെറ പ്രയോഗങ്ങളുടെ ഉള്ളിലേക്കു കടക്കുവാൻ സഹൃദയന്മാർ എന്തു ക്ലേശവും സഹിക്കുന്നു. മനസ്സിലാവാത്ത പ്രയോഗങ്ങളെപ്പററി കത്തെഴുതിയിട്ടുപോലും അന്വേഷിക്കുന്നു, എന്തുകൊണ്ടു ഇങ്ങനെയൊക്കെ സംഭവിക്കുന്നു?

അതാണ് ഞാൻ മുമ്പുപറഞ്ഞതു്, അന്തസ്സത്ത എന്നു്. ഇടശ്ശേരി ആദ്യം ചെത്തിക്കോരി വെടിപ്പാക്കാൻ മിനക്കെട്ടതു് സ്വന്തം മനസ്സാക്ഷിക്കുള്ളിലെ കാടാണ്. മഹർഷിതുല്യമായ ഒരു വ്യക്തിപ്രഭാവമുള്ളവനു മാത്രമേ മഹർഷിസാധാരണ കൃതികളുണ്ടാക്കാൻ കഴിയൂ. സ്വന്തം അഹന്തയെ പിടിച്ചുതടവിലിട്ട ശേഷം ചുററുപാടുമുള്ള മനുഷ്യരെ, ജീവജാലങ്ങളെ മുഴുവനും, സ്നേഹിക്കുകയും ആ സ്നേഹത്തിനു നിരക്കുന്ന കാര്യങ്ങൾ മാത്രം പറയുകയും പറഞ്ഞ വാക്കിന്നനുസരിച്ചു് പ്രവർത്തിക്കുന്നതിനുവേണ്ടി ക്ലേശം സഹിക്കുന്നതിലൂടെ ഉയരുകയുമാണ് അദ്ദേഹം ചെയ്തതു്. ആ ഉയർച്ചയ്ക്കു ശേഷമേ ഞാനദ്ദേഹത്തിൻെറ മുമ്പിൽ എത്തുപെട്ടുള്ളൂ. അതിനാൽ ഞാൻ കണ്ട എല്ലാ നിമിഷങ്ങളിലും അദ്ദേഹം ദേവതുല്യമായ ഒരു പ്രഭാപരിവേഷമുള്ള



ഉറൂബ്, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി, അക്കിത്തം, ഇടശ്ശേരി

വെറും മനുഷ്യനായിരുന്നു. ആ ദേവതുല്യനായ മനുഷ്യൻെറ അനുഭൂതികളെ കവിതകളാക്കി കാലത്തിൻെറ ചുമരുകളിൽ എഴുതിയിടുകയാണ് എന്നും അദ്ദേഹം ചെയ്തതു്. അതുകൊണ്ടുതന്നെയാണ് ആ അനശ്വരതയുടെ മഹാകാവ്യഭംഗി ഓരോദിവസം കഴിയുംതോറും വദ്ധിച്ചു വദ്ധിച്ചുവരുന്നതും—ഇതിനു് ദൃഷ്ടാന്തമായി അദ്ദേഹത്തിൻെറ ഏതു കവിതയിൽ നിന്നും ഉദ്ധരിക്കാവുന്നതാണ്. ആദ്യത്തെ കവിതയും അവസാനത്തെ കവിതയും ഈ കാര്യത്തിൽ ഏകത്വം പ്രദർശിപ്പിക്കുന്നു.

ഇന്നു് 'കലാകൗമുദി' ഇടശ്ശേരിയെപ്പററി ഒരു ഫീച്ചർ പ്രസിദ്ധീകരിക്കുന്നു എന്ന വസ്തുതയിൽനിന്നുതന്നെ തെളിയുന്നതെന്താണ്? ഇടശ്ശേരിക്കവിത അനുവാചകലോകത്തിൻെറ ഹൃദയത്തിലേക്ക് ആമയെപ്പോലെയാണ് കടന്നുചെല്ലുന്നതു്. ഒരിക്കൽ ആ കവിതയുടെ ആരാധകനായാൽപ്പിന്നെ ഒരിക്കലും നിങ്ങളതിൽ നിന്നും മടുത്തുമാറുന്നില്ല. ഇടശ്ശേരി പാടിയിട്ടുള്ളതുപോലെ 'ഭക്തിയാം ചുണ്ടലൊരിക്കൽ വിഴുങ്ങിയ ഭാഗ്യഹീനന്നില്ല മുക്തി പിന്നെ' ഇതാണ് യഥാർത്ഥ കവിതയുടെ ചിരയൗവ്വനം എന്നു പറയുന്നതു് ഇതുകൊണ്ടുതന്നെയാണ് കവി മരിച്ചതിനുശേഷവും ആ കവിതയുടെ ആരാധകരുടെ തുക മെല്ലെ മെല്ലെ വർദ്ധിച്ചു വർദ്ധിച്ചു വരുന്നതു്. ഈ പോക്കു് എവിടംവരെ എന്നു പറയാൻ ജനിക്കാനിരിക്കുന്നതലമുറകൾക്കേ കഴിയൂ.

എനിക്കാണെങ്കിൽ, അദ്ദേഹം ഗുരു മാത്രമല്ല, അച്ഛനും അമ്മയുംകൂടി ആയിരുന്നു,

> അമ്മയുമച്ഛനുമായി–
> ട്ടെന്നെസ്സേവിച്ച ധർമ്മശാസ്താവേ,
> എങ്ങനെപുലരേണ്ടുഞാ–
> നങ്ങയിൽനിന്നററുവീണലോക
> ത്തിൽ?

എന്ന അമ്പരപ്പ് ഇന്നും എന്നെ വലയംചെയ്തുനിൽക്കുന്നു. എന്നാൽ അദ്ദേഹത്തിൽനിന്നു ഞാൻ പഠിച്ച ഏററവും വലിയ പാഠം ഒരുപക്ഷേ,

> ഇല്ലനുകർത്താവിനില്ല തൻ ജീവിത–
> വല്ലരിയിൽപ്പൂവിരിഞ്ഞുകാണാൻ
> വിധി.

എന്ന ബോധംതന്നെയല്ലയോ? ഇപ്പോൾ ഞാൻ എന്നോടുതന്നെ ചോദിക്കുന്ന ചോദ്യമാണിതു്. എന്തായാലും ഇടശ്ശേരി സ്മാരകപ്രവർത്തനത്തിൽ മറേറതെങ്കിലും സ്മാരകപ്രവർത്തനത്തിൻെറ അനുകരണമുണ്ടെന്നു് ആരും പറയില്ല. ഇടശ്ശേരിക്കതിനെപ്പററി സമാധാനിക്കാമെന്നാണ് എൻെറ വിനീത വിശ്വാസം—അദ്ദേഹംതന്നെ പാടിയിട്ടുള്ളതുപോലെ,

> എനിക്കിതേവേണ്ടൂ,
> പറഞ്ഞുപോകരു–
> തിതു മറെറാന്നിൻെറ
> പകർപ്പെന്നുമാത്രം.

# സോവിയറ്റ് വിദേശനയവും പുതിയ നേതൃത്വവും

## ഡോക്ടർ കെ. പി. കരുണാകരൻ

വിപ്ളവത്തിന്റെ അറുപതാണ്ട് പിന്നിട്ട ഒരു രാഷ്ട്രത്തിന്റെയും രാഷ്ട്രീയ നേതൃത്വത്തിന് വിപ്ലവത്തിന്റെ ആത്മഭാവങ്ങൾ ലോകവേദിയിൽ അതിന്റെ മൗലികതയോടുകൂടി നിലനിറുത്തിക്കൊണ്ടുപോരാൻ കഴിഞ്ഞതിന് ചരിത്രത്തിൽ തെളിവുകളൊന്നുമില്ലെന്നു പറയാം. ഇന്നത്തെ സോവിയറ്റ് യൂണിയനും ഇതിന്നൊരപവാദമല്ല. കെ. ജി ബി.യുടെ പഴയ തലവനായ ആന്ദ്രോപ്പോവിന്റെ കൈകളിലേക്ക് മോസ്കോയിലെ നേതൃത്വത്തിന്റെ കടിഞ്ഞാൺ വന്നുപെട്ടതു് ആകസ്മികമായിട്ടൊന്നുമല്ല. പ്രത്യയശാസ്ത്രത്തിന്റെ അങ്കക്കളരിയിൽ നിന്നല്ല, ഭരണത്തിന്റെ കളരിയിൽ നിന്നാണ് ആന്ദ്രോപ്പോവിന് പരിശീലനം ലഭിച്ചിട്ടുള്ളതു്.

ഒരു കമ്മ്യൂണിസ്റ്റ് രാഷ്ട്രത്തിലെ ഭരണാധികാരിയും പ്രത്യയശാസ്ത്രവിദഗ്ധനും തമ്മിൽ പ്രവർത്തനരംഗത്തു് പരസ്പരം തൊട്ടുകൂടായ്മയൊന്നുമില്ല. എന്നാൽ പ്രത്യയശാസ്ത്രവും ഭരണവും തമ്മിൽ അവിടെയും ചില ഉറച്ച വ്യത്യാസങ്ങളുണ്ട്. കതിച്ചുകയററങ്ങളില്ലാത്ത ഒരു ലോകപരിതഃസ്ഥിതിയിലേ ഈ വേർതിരിവുകൾക്കു് കൂടുതൽ പ്രസക്തിയുള്ളു. മുൻകാല നേതാക്കന്മാർ ജന്മം നൽകിയ പ്രവണതകളുടെ ശക്തമായ ഒരു പ്രതീകമാണ് റഷ്യയുടെ ഇന്നത്തെ നയവും നേതൃത്വവും.

രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം രണ്ടു ലോകമഹാശക്തികളിലൊന്നായി ഉയർന്നുവരുന്ന കാലത്തു് റഷ്യയുടെ വിദേശനയത്തിൽ പ്രത്യയശാസ്ത്രത്തിന്റെ സാന്നിദ്ധ്യം തെളിഞ്ഞുകാണാമായിരുന്നു. ബെർലിനിലേക്കും കൊറിയയിലേക്കുമുള്ള റെഡ് ആർമിയുടെ മുന്നേററം കിഴക്കൻ യൂറോപ്പിലും വടക്കൻ കൊറിയയിലും കമ്മ്യൂണിസ്റ്റ് ഭരണം സ്ഥാപിച്ചെടുത്തു. 1945 മുതൽ 1950 വരെയുള്ള കാലഘട്ടത്തിൽ മുതലാളിത്ത രാഷ്ട്രങ്ങളിലെ കമ്മ്യൂണിസ്റ്റ് പാർട്ടികൾ സ്റ്റാലിനോടും റഷ്യയോടും ഉള്ള വിധേയത്വവും അടുപ്പവും തുറന്നു പ്രഖ്യാപിച്ചതും പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. കമ്മ്യൂണിസ്റ്റ് പാർട്ടികൾ സ്വന്തം ദേശീയശക്തി കൈമുതലാക്കിക്കൊണ്ട് അധികാരം പിടിച്ചെടുത്തതു് ചൈനയിലും യുഗോസ്ലോവ്യയിലും മാത്രമാണ്. 1948-വരെ യുഗോസ്ലോവ്യ ഏറെക്കുറെ മോസ്കോയോട് മമതവച്ചു പുലർത്തിയിരുന്നു. അമ്പതുകളിൽ ചൈനയും അങ്ങോട്ടു ചാഞ്ഞു.

ഈജിപ്ത്, ഇന്ത്യ, ശ്രീലങ്ക, ഘാന, ഇൻഡോനേഷ്യ എന്നീ രാഷ്ട്രങ്ങൾ അറുപതുകളിൽ റഷ്യയോട് കൂടുതൽ അടുത്തു്, ഒരു പുതിയ സൗഹൃദം ഊട്ടിയുറപ്പിക്കുമ്പോൾ സോവിയററ് യൂണിയനിലെ പ്രത്യയശാസ്ത്രവിദഗ്ധന്മാർ, പ്രത്യയശാസ്ത്രപരമായ ഒരടുപ്പത്തിന്റെ പ്രതീകമായി ഈ ബന്ധത്തെ വ്യാഖ്യാനിച്ചു. ഈ രാഷ്ട്രങ്ങൾ സോഷ്യലിസ്റ്റ് പാതയിലല്ലെങ്കിലും, മുതലാളിത്തേതരമായ ഒരു പാത സ്വീകരിക്കുകയാണെന്ന് പ്രത്യയശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടു.

സോവിയററ റഷ്യ ഒരു ലോകമഹാശക്തിയായി ഉയർന്നുവന്നതു് പ്രാഥമികമായും അതിന്റെ വലിപ്പം, കിടപ്പ്, സൈനികശക്തി, സാമ്പത്തിക സ്ഥിതി മുതലായവയെ ആശ്രയിച്ചാണ്. വികാസത്തിന്റെ ഈ മണ്ഡലങ്ങളെയെല്ലാം മറികടക്കാൻ അമേരിക്കയ്ക്കു് കഴിഞ്ഞതു്, യുദ്ധം അമേരിക്കയുടെ സമ്പദ്സമൃദ്ധിയെ പറിച്ചു കീറിയിട്ടില്ല എന്ന ഒരേയൊരനുഗ്രഹം കൊണ്ടാണ്. ഒരു വിദേശസൈന്യവും അമേരിക്കയെ ആക്രമിച്ചിട്ടില്ല. അമേരിക്കയുടെ സൈനികശക്തിയെ ആരും അലോസരപ്പെടുത്തിയിട്ടുമില്ല. അണ്വായുധങ്ങളുടെ കുത്തകയും അമേരിക്കയ്ക്കായിരുന്നു. രണ്ടാംലോകമഹായുദ്ധത്തിനുശേഷം സോവിയററ് യൂണിയന്റെ ശക്തിയുടെ ഉറവിടം പ്രത്യയശാസ്ത്രമായിരുന്നു. സോഷ്യലിസം, ദേശീയത്വം, ലോകസമാധാനം മുതലായ ആശയങ്ങളെ ലോകത്തിന്റെ പല ഭാഗങ്ങളിലേക്കും കൊണ്ടുപോകുന്നതിന് പ്രത്യയ ശാസ്ത്രപരമായ നീക്കം സോവിയററ് യൂണിയനെ സഹായിച്ചു.

സോവിയററ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഇരുപതാം കോൺഗ്രസ്സിനുശേഷമാണ് പ്രത്യയശാസ്ത്രത്തോടുള്ള അടുപ്പത്തിൽ കുറേശ്ശ മാററം ദൃശ്യമായിത്തുടങ്ങിയതു്. സ്റ്റാലിന്നെതിരെയുള്ള 1956-ലെ ക്രൂഷ്ച്ചേവിന്റെ ആക്രമണം ലോകത്തിലെമ്പാടുമുള്ള എല്ലാ ഓർത്തഡോക്സ് കമ്മ്യൂണിസ്റ്റുകാരെയും ഞെട്ടിപ്പിക്കുകയും മരവിപ്പിക്കുകയുംചെയ്തു. ഒരു വ്യക്തിബിംബത്തെ തച്ചുടയ്ക്കൽ മാത്രമായിരുന്നില്ല; സോവിയററ് കമ്മ്യൂണിസ്റ്റ് പാർട്ടിയും ലോകത്തിലെ മററു കമ്മ്യൂണിസ്റ്റ് പാർട്ടികളും തമ്മിലുള്ള അഭിപ്രായസംഘട്ടനങ്ങൾ കൂടിയായിരുന്നു അതു്. കാരണം, ചൈനീസ് കമ്മ്യൂണിസ്റ്റ്പാർട്ടിയടക്കമുള്ള ലോകത്തിലെ പല കമ്മ്യൂണിസ്റ്റ്പാർട്ടികളും സോവിയററ് പാർട്ടിയുടെ അവസ്ഥ പ്രാപിച്ചിരുന്നില്ല. ഇററാലിയൻ കമ്മ്യൂണിസ്റ്റ് പാർട്ടിയാകട്ടെ സോവിയററ് പാർട്ടിയെ മറികടന്നിരുന്നു. ഇററാലിയൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതാവായ തോഗ്ലിയാത്തിയാണല്ലോ പിന്നീട് പോളിസെൻട്രിലിസത്തിന്റെ ആശയങ്ങളുമായി മുന്നോട്ടുവന്നതു്. സോവിയററ് നേതൃത്വം പോലും പിന്നീട് സമാധാനപരമായ സഹവർത്തിത്വത്തിന്റെ വക്താവായിത്തീർന്നു. മുതലാളിത്തത്തിൽനിന്ന് കമ്മ്യൂണിസത്തിലേക്ക് ചില പ്രത്യേകപരിതഃസ്ഥിതികളിൽ സമാധാനപരമായ പരിവർത്തനം സാദ്ധ്യമാണെന്നും' ആഗ്രഹിക്കാവുന്നതാണെന്നും വരെയുള്ള നിഗമനത്തിൽ സോവിയററ് പാർട്ടി എത്തിച്ചേർന്നു.

വിദേശനയത്തെക്കുറിച്ചും സാർവ്വലൗകിക രാഷ്ട്രീയത്തെക്കുറിച്ചുമുള്ള ഈ സോവിയററ് കാഴ്ചപ്പാട് പ്രധാനമായ ഒരു മാററംതന്നെയായിരുന്നു.

ലോകത്തെവിടെയെങ്കിലും നടക്കുന്ന വിപ്ലവങ്ങളെ സൈനികസഹായം നല്കി സംരക്ഷിക്കാമെന്ന പ്രതിജ്ഞാബദ്ധതയ്ക്കു് സോവിയററ് യൂണിയൻ വിരാമമിട്ടു. സോവിയററ് യൂണിയൻ അണ്വായുധങ്ങൾ ഉല്പാദിപ്പിക്കാനും സംഭരിച്ചുവയ്ക്കാനും തുടങ്ങിയതോടു കൂടി മറെറാരു സംഭവം വികസിച്ചുവന്നു. സമാധാനപരമായ സഹവർത്തിത്വത്തിൽ മാത്രമല്ല സോവിയററ് യൂണിയൻ വിശ്വസിച്ചതു്. മററു രാഷ്ട്രങ്ങളുടെ, ഇതിൽ കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളും മുതലാളിത്തരാഷ്ട്രങ്ങളും ചേരിചേരാരാഷ്ട്രങ്ങളും പെടും' അണ്വായുധനിർമ്മാണാവകാശം നിഷേധിക്കാൻ വൻകിടമുതലാളിത്തരാഷ്ട്രങ്ങളുമായി കൂടിച്ചേർന്നു പ്രവർത്തിച്ചു. സോവിയററ് നേതൃത്വത്തിനെതിരെ കലാപം കൂട്ടാനും ഒരു സോവിയററിതര കമ്മ്യൂണിസ്റ്റ് ബ്ലോക്ക് കെട്ടിപ്പടുക്കാനും ചൈനയെ പ്രേരിപ്പിച്ചകാരണങ്ങളിൽ ഒന്ന് ഇതാണ്. പക്ഷേ, സോവിയററ് നേതൃത്വം ചൈനയുടെ ഈ വികാരത്തെ റിവിഷനിസം എന്നു പേരിട്ടുവിളിച്ചു. ലോകവിപ്ലവത്തിന്റെ കേന്ദ്രം ചൈനയാണെന്നു ചൈന ഘോഷിച്ചു. പക്ഷേ, ചൈന ക്രമേണ സോവിയററ് റഷ്യയെക്കാൾ സമൂലമായി മാർക്സിസത്തെ തിരുത്തുകയും വികസിത മുതലാളിത്തവുമായി അടുപ്പത്തിലാകുകയും ചെയ്തു. ചൈനയുടെ നയത്തിൽ സംഭവിച്ച ഈ മാററം മാവോയുടെ മരണത്തോടുകൂടി ഭീമമായി തെളിയിക്കപ്പെട്ടു കഴിഞ്ഞു.

സോവിയററ് നേതൃത്വത്തിന് കിഴക്കൻ യൂറോപ്പിലെ കമ്മ്യൂണിസ്റ്റുകാരുടെ വെല്ലുവിളികളെ നേരിടേണ്ടിവന്നു. ആ വെല്ലുവിളികൾപലതും സൈന്യത്തെക്കൊണ്ട് സോവിയററ് യൂണിയൻ അടിച്ചമർത്തി. പ്രത്യയശാസ്ത്രം എടുത്തുദ്ധരിച്ചല്ല അടിച്ചമർത്തിയതു്.

സോവിയററ് നേതൃത്വം ഇപ്പോഴും പോളണ്ടിൽ ചോദ്യംചെയ്യപ്പെട്ടുകൊണ്ടേയിരിക്കുന്നു. സൈനികശക്തിയും ഭൂമിശാസ്ത്രപരമായ സാമീപ്യവുമാണ് പോളണ്ടിലുള്ള സോവിയററ് റഷ്യയുടെ ശക്തി. റഷ്യൻ ആധിപത്യവും കടുംപിടിത്തവും അവസാനിപ്പിച്ച യൂറോ-കമ്മ്യൂണിസത്തിന്റെ ആശയങ്ങൾ നിലനിൽക്കുന്ന പശ്ചിമ യൂറോപ്പിൽ ഈ ശക്തിസാദ്ധ്യതകളൊന്നും റഷ്യയ്ക്കു ഇല്ല. അററ്ലാൻറിക്ക് പാക്ട് ബന്ധങ്ങൾ വിച്ഛേദിക്കുകയില്ല എന്നുപോലും ഇററലിയിലെ പല കമ്മ്യൂണിസ്റ്റ് ഗ്രൂപ്പുകളും പരസ്യമായി പ്രഖ്യാപിച്ചിട്ടുണ്ട്.

പ്രത്യയശാസ്ത്രപരമായ തർക്കങ്ങൾ കമ്മ്യൂണിസ്റ്റ് ബ്ളോക്കിൽ ഇന്ന് പല ചേരിതിരിവുകളും സൃഷ്ടിച്ചിട്ടുണ്ട്. യോജിപ്പിച്ചുനിറുത്തുന്ന എന്തെങ്കിലുമുണ്ടെങ്കിൽ, അതു് സോവിയററ് യൂണിയന്റെ സൈനികശക്തി മാത്രമാണ്.

ചില ആഫ്രിക്കൻ രാഷ്ട്രങ്ങളുടെയും, ഈജിപ്ററ്, ഇൻഡോനേഷ്യ, ശ്രീലങ്ക, ഇന്ത്യ മുതലായ രാഷ്ട്രങ്ങളുടെയും മേൽ ഉണ്ടായിരുന്ന സ്വാധീനങ്ങൾക്ക് പ്രത്യയശാസ്ത്രത്തിന്റെ നിറം നല്കി സോവിയററ് പ്രത്യയശാസ്ത്രവാദികൾ വിലയിരുത്തി—സോഷ്യലിസ്റ്റ് പാതയിലൂടെയല്ല ചരിക്കുന്നതെങ്കിലും, ഈ രാഷ്ട്രങ്ങൾ മുതലാളിത്ത പാതയിലുമല്ല. എന്നാൽ, ഇന്ന് റഷ്യ ഇത്തരം തത്ത്വപ്രഖ്യാപനങ്ങളൊന്നും നടത്തുന്നില്ല. മേല്പറഞ്ഞ പല രാഷ്ട്രങ്ങളിലും പഴയപോലെ സ്വാധീനം ചെലുത്താൻ ഇന്ന് മോസ്കോ നേതൃത്വത്തിനു സാദ്ധ്യവുമല്ല. നയതന്ത്ര മേഖലയിലൂടെ സൈനികവും സാമ്പത്തികവുമായ സഹായങ്ങൾ നൽകിക്കൊണ്ട് ഏതാനും ചില രാഷ്ട്രങ്ങളിൽ സോവിയററ് യൂണിയൻ അതിന്റെ സ്വാധീനം നിലനിറുത്തുന്നുണ്ട്.

വികസിത മുതലാളിത്ത രാഷ്ട്രങ്ങളുമായുള്ള അടുപ്പമാണ് സോവിയററ് യൂണിയന്റെ ഏററവും ആധുനികമായ വിജയം. പരിമിതമായ അണ്വായുധ യുദ്ധങ്ങൾ അമേരിക്ക നിയന്ത്രിച്ചും നിരാകരിച്ചും നിറുത്താത്തതിൽ പശ്ചിമ യൂറോപ്യൻ രാഷ്ട്രങ്ങൾക്ക് അതൃപ്തിയുണ്ട്. ഇത്തരത്തിലുള്ള അണ്വായുധ യുദ്ധങ്ങളുണ്ടാവുമ്പോൾ തങ്ങൾ നാശങ്ങളെ നേരിടേണ്ടിവരുമെന്ന് യൂറോപ്യൻ രാഷ്ട്രങ്ങൾ കരുതുന്നു. സോവിയററ് യൂണിയൻ അണ്വായുധങ്ങളുമായി അയലത്തു നിൽക്കുന്നതു് ഒരു യാഥാർത്ഥ്യമായി യൂറോപ്യൻ രാഷ്ട്രങ്ങൾ കണക്കിലെടുക്കുന്നു.

സൈബീരിയൻ പൈപ്പ് ലൈൻ നിർമ്മാണംപോലുള്ള പ്രശ്നങ്ങളിൽ സോവിയററ് യൂണിയനുമായി സഹകരിക്കില്ല എന്ന അമേരിക്കൻ നയത്തെ ഫ്രാൻസ്, ജർമ്മനി തുടങ്ങിയ രാഷ്ട്രങ്ങൾ പരസ്യമായി അധിക്ഷേപിച്ചിട്ടുണ്ട്.

ഈ സാഹചര്യത്തിലാണ് സോവിയററ് യൂണിയന്റെ പുതിയ നേതൃത്വത്തിന് സ്വന്തം നയം രൂപീകരിക്കേണ്ടിയിരിക്കുന്നതു്. അടുത്തിടെ രാഷ്ട്രീയാധികാര കൈമാററം ഭംഗിയായി നടന്നല്ലോ. എന്നുവച്ച് ബ്രഷ്നോവിന്റെ നയങ്ങളെല്ലാം ആന്ദ്രോപ്പോവും അപ്പടി തുടരുമെന്നു കരുതിക്കൂടാ. വ്യക്തിത്വവിശേഷങ്ങൾ മാറുന്നതനുസരിച്ച് നയങ്ങളും അല്പമൊക്കെ മാറാതെവയ്യ. അതിനുംപുറമേ, കാലമാററം പുതിയ സാഹചര്യങ്ങളും സൃഷ്ടിക്കും. അതിന്നനുസരിച്ച് സോവിയററ് വിദേശകാര്യ നയത്തിൽ മാററങ്ങളും മെല്ലെ രൂപംപൂണ്ടുവരും. എടുത്തു പറയാവുന്ന രണ്ടു മാററങ്ങൾ ഇവയായിരിക്കും. ഒന്ന്, പ്രത്യയശാസ്ത്രപരമായ ഒരു തള്ളിച്ചയുടെ അഭാവം. രണ്ട്, സോവിയററ്യൂണിയന്റെയും ശത്രുരാഷ്ട്രങ്ങളുടെയും അധികാരത്തിന്റെ സ്വഭാവത്തെയും പരിമിതികളെയുംകുറിച്ച് നല്ല ഒരു വിലയിരുത്തൽ.

ഇപ്പോൾ സോവിയററ് പാർട്ടിയുടെ നേതൃത്വം കയ്യാളുന്ന മുൻ കെ. ജി. ബി. തലവൻ ഭരണത്തിലും നയതന്ത്രത്തിലും മികച്ച നൈപുണ്യംകാട്ടുമെന്നു തീർച്ച. അദ്ദേഹത്തിനുകിട്ടിയ അനുഭവവും പരിശീലനവും രാഷ്ട്രീയ നൈപുണ്യവുമായി ബന്ധപ്പെട്ടതാണ്; അല്ലാതെ രാഷ്ട്രീയ മുന്നേററങ്ങളുമായി ബന്ധപ്പെട്ടതല്ല. രണ്ടിടങ്ങളിലാണ് സോവിയററ് യൂണിയൻ ഇന്ന് കടുത്ത വെല്ലുവിളികൾ നേരിടുന്നതു്—പോളണ്ടിലും അഫ്ഘാനിസ്ഥാനിലും. ഈ രണ്ടിടങ്ങളിലും ഭൂമിശാസ്ത്രം സോവിയററ് യൂണിയന്റെ രക്ഷയ്ക്കുണ്ട്. സോവിയററ് ശത്രുക്കൾക്കതു് അറിയുകയുംചെയ്യാം. ഇവിടങ്ങളിലോ മറെറവിടെങ്ങളിലോ പുതിയ യുദ്ധങ്ങൾ ജയിക്കാനല്ല, രാജ്യത്തിന്റെ ഇപ്പോഴുള്ള നിലയുറപ്പിക്കാനായിരിക്കും പുതിയ നേതൃത്വം ശ്രമിക്കുക.

# മലകൾ പൂക്കുന്നു

## തകഴി ശങ്കരനാരായണൻ

മലകൾ പൂക്കുന്നു!
കരിമലകൾ തൻ
മനസ്സും ജീവന-
മിതൾ വിടർത്തുന്നു.
നറുനിലാവൊളി
തിരളും പാതിരാ-
ക്കുളിരോ മണ്ണിന്റെ
കരൾ ചുരത്തുന്നു!
കുറിഞ്ഞി പൂക്കുന്ന
മലകളിൽ ചൈത്ര
സുഗന്ധ ചേതന
തുളുമ്പി നില്ക്കുന്നു!
വിടർന്ന നീലനീരം
മിഴിയുഴിയുന്ന
വിഭാതങ്ങൾ, ഏതോ
സുതാര്യമാം സ്വപ്ന
ലഹരിയിൽ മുങ്ങി
ക്കുളിച്ചുനില്ക്കുന്നു!
പ്രദോഷസന്ധ്യകൾ
പിരിയാനാവാതെ
പരമനിർവ്വൃതി
നുകരുന്നു, കര
കവിയുന്നു വീണ്ടും
വസുന്ധരയുടെ
കനവുകൾ, സർഗ്ഗ
പ്രവേഗമേറുന്നു!
അതീതകാലത്തി
ന്നഗാധതയിൽ നി-
ന്നുറന്നൊഴുകുന്നൊ-
രമേയ നീലിമ,
കരിമലകളെ
കവിതയാക്കുന്നെൻ
കരളിലും നീല-
ക്കുറിഞ്ഞി പൂക്കുന്നു!

# ചിറകില്ലാത്ത ചിത്രശലഭം

## എം. കൃഷ്ണൻനായർ

''ജീവിച്ചിരിക്കുന്ന ഏതെങ്കിലും എഴുത്തുകാരന്റെ നിശ്ശബ്ദത സാഹിത്യത്തെ സംബന്ധിച്ചിടത്തോളം ദുരന്തമായിത്തീരുമോ എന്നു നമുക്ക് ആലോചിക്കേണ്ടിയിരിക്കുന്നു''—ഒരു നിരൂപകന്റെ ഈ വാക്യം എടുത്തെഴുതിയിട്ട് അമേരിക്കൻ 'റൈറ്റ്' വാരികയിലെ ഒരു ലേഖകൻ ആ വിധത്തിലൊരു നിശ്ശബ്ദത ഭാഗ്യവിപര്യയമോ ദുരന്തമോ അല്ലെന്നു സ്ഥാപിക്കാൻ യത്നിച്ചിരുന്നു. ജോൺ ചീവർ എന്ന അമേരിക്കൻ സാഹിത്യകാരൻ കഴിഞ്ഞ ജൂൺമാസത്തിൽ മരിച്ചു. നഷ്ടംതന്നെ, സംശയമില്ല. എന്നാൽ ആ തിരോധാനം സാഹിത്യത്തിന് വിപത്താണെന്നോ അത്യാഹിതമാണെന്നോ കരുതാൻ വയ്യ. തുടർന്ന്, റൈറ്റ് ലേഖകൻ വിശ്വപ്രശസ്തിയാർജ്ജിച്ച പല അമേരിക്കൻ സാഹിത്യകാരന്മാരുടെയും പേരുകൾ പറഞ്ഞിട്ട് അവരുടെ നിശ്ശബ്ദത സാഹിത്യത്തിന് ദൗർഭാഗ്യമായി ഭവിക്കുമോ എന്നു ചോദിക്കുന്നു.

ഗോർ വീഡാൽ, ജോൺ അപ്ഡൈക്ക്, ഫിലിപ് റോത്ത്, ജോസഫ് ഹെല്ലർ, ജോൺ ഇർവിങ്, നോർമൻമെയ്‌ലർ—ഇവരിൽ ആരുടെ മരണവും ദുരന്തമായിത്തീരുകയില്ല. അതിനാൽ ഏതൊരു സാഹിത്യകാരന്റെയും മരണം ദുഃഖപരിണാമകമാകുമോ ആ വിധത്തിലുള്ള അനേകം സാഹിത്യകാരന്മാർ ഉണ്ടാകണമെന്നാണ് റൈറ്റ് ലേഖകന്റെ അഭിപ്രായം. ഈ മതത്തോടു യോജിക്കാൻ നമുക്കു പ്രയാസമില്ല. കേശവദേവ് വളരെക്കാലമായി നിശ്ശബ്ദനാണ്. മലയാള സാഹിത്യത്തിന് ദൗർഭാഗ്യം സംഭവിച്ചിരിക്കുന്നുവെന്ന് നമുക്കു തോന്നുന്നുണ്ടോ? കാക്കനാടനും മുകുന്ദനും സക്കറിയയും ഒ. വി. വിജയനും ''ഞങ്ങൾ ഇന്നുമുതൽ എഴുത്തു മതിയാക്കിയിരിക്കുന്നു'' എന്ന് ഉദ്ഘോഷിച്ചാൽ അതു മലയാളസാഹിത്യത്തിനു പ്രാണബാധയായി ഭവിക്കുമോ? ഇല്ലതന്നെ. ''കീർത്തി തേനീച്ചയാണ്. അതിനു പാട്ടുണ്ട്, വിഷക്കുത്തുണ്ട്, ഹാ! അതിനു ചിറകുമുണ്ട്.'' സാമാന്യസത്യം ഇതാണെങ്കിലും സംസ്കാരത്തിന്റെ ചക്രവാളം വികസിപ്പിക്കുന്ന ഉജ്ജ്വലപ്രതിഭാശാലികൾ ആവിർഭവിക്കാറുണ്ട്. അവരുടെ മൗനമോ തിരോധാനമോ നികത്താനാവാത്ത നഷ്ടമായി പരിണമിക്കാറുമുണ്ട്. കൊളമ്പിയയിലെ ഗാബ്രിയേൽ ഗാർസിയാ മാർകേസ് നോവൽ രചന നിറുത്തിയാൽ? ആർജൻറൈനയിലെ ഹോർഹേ ലൂയീസ് ബോർഹെസ് ഇനി കഥയെഴുതേണ്ടതില്ല എന്നു തീരുമാനിച്ചാൽ? അതു ഭാഗ്യവിപര്യയമായി, ദുരന്തമായി നമ്മൾ കാണുമെന്നതിൽ സംശയമില്ല. കാരണം, അവർ നൂതന സംസ്കാരങ്ങളുടെ സ്രഷ്ടാക്കളാണെന്നതത്രേ; തങ്ങൾ ജീവിച്ചിരിക്കുന്ന സമുദായവുമായി 'ഇൻററാക്ഷൻ' നടത്തിയിട്ട് അവർ സംസ്കാരത്തെയും പരിഷ്കാരത്തെയും വികസിപ്പിക്കുന്നു എന്നതത്രേ. സവിശേഷതയാർന്ന പ്രജ്ഞയാണ് അവരുടേതു്. ആ പ്രജ്ഞയുടെ പരിണതഫലങ്ങളായ, അവരുടെ ഗ്രന്ഥങ്ങളിൽ മാത്രമല്ല നമുക്കു കൗതുകം. അവർ എങ്ങനെ ജീവിക്കുന്നു, എന്തു പറയുന്നു, സമകാലികസംഭവങ്ങൾ കണ്ട് ഏതു വിധത്തിൽ ആഹ്ലാദിക്കുന്നു അല്ലെങ്കിൽ ദുഃഖിക്കുന്നു. ഇവയെല്ലാമറിയാൻ നമുക്കു താല്പര്യമുണ്ട്. മഹാനായ സാഹിത്യകാരനോടു നേരിട്ട് എന്തെങ്കിലും ചോദിച്ചു. ''നിനച്ചിരിക്കാത്ത'' സന്ദർഭത്തിലുള്ള ആ ചോദ്യത്തിന് അദ്ദേഹം ഉത്തരം നല്കുമ്പോൾ സത്യത്തിന്റെ നൂതനലോകങ്ങൾ അനാവരണം ചെയ്യപ്പെടും. കലാസൃഷ്ടികളിൽ അങ്ങനെയുള്ള ലോകങ്ങൾ കണ്ടില്ലെന്നു വരും. തപാൽവഴി അയയ്ക്കുന്ന ചോദ്യത്തിനു നല്കുന്ന ഉത്തരം നൂതന സത്യപ്രപഞ്ചങ്ങളെ ഉദ്ഘാടനം ചെയ്തില്ലെന്നു വരും. ഇതുകൊണ്ടാണ് പ്രതിഭാശാലികളുമായുള്ള കൂടിക്കാഴ്ചകൾക്കു പ്രാധാന്യമുള്ളത്. വ്യക്തിയെ നമ്മൾ കാണുന്നു. സംസ്കാരത്തിന്റെ പ്രഭവകേന്ദ്രമായ മനസ്സ് നമ്മൾ ദർശിക്കുന്നു.

മുൻപു ജീവിച്ചിരുന്ന അനേകം വ്യക്തികളുടെ ''പരിണതഫല''മാണല്ലോ ഇപ്പോഴത്തെ വ്യക്തി? 1564 ഏപ്രിൽ 26-ാം തീയതി സ്റ്റ്രാറ്റ്ഫോഡ് ഓൺ ഏവണിൽ ജനിച്ച ഷേക്സ്പിയർ എന്ന വ്യക്തി അദ്ദേഹത്തിനു മുമ്പ് ജീവിച്ചിരുന്ന പല വ്യക്തികളുടെയും അനന്തരഫലമോ? 1818-ൽ ജനിച്ച കാറൽമാർക്സിനു മുമ്പ് അദ്ദേഹത്തെപ്പോലെ എത്ര മാർക്സുകൾ ജീവിച്ചിരുന്നു? ഈ ചോദ്യങ്ങൾ അസംബന്ധങ്ങളാണെന്ന് ഈ ലേഖകൻ കരുതുന്നു. എനിക്കു വ്യക്തിഗതമായ മൗലികതയിലാണ് വിശ്വാസം. ലെനിനും മാവോസെതുങ്ങും ഹോചിമിനും മഹാത്മാഗാന്ധിയും വ്യക്തികളായിരുന്നു. അവർ ജനിച്ചിട്ടില്ലായിരുന്നു എന്നു വിചാരിക്കൂ. ലോകത്തിന് വേറൊരു സ്ഥിതിയായിരിക്കും ലഭിക്കുക. മാർകേസും ബോർഹെസും ജനിച്ചതുകൊണ്ട് സ്പാനിഷ് സാഹിത്യം മാത്രമല്ല സമ്പന്നമായത്. ഭൂകമ്പങ്ങൾ ഭൂപ്രദേശങ്ങളുടെ സ്ഥിതിവിശേഷം മാററിക്കളയുന്നതുപോലെ അവരുടെ കലാസൃഷ്ടികൾ വിശ്വസാഹിത്യത്തിന്റെ അവസ്ഥിതിക്കുതന്നെ പരിവർത്തനം വരുത്തിയിരിക്കുന്നു. അതിനാൽ വ്യക്തിയായ ബോർഹെസ്സിനെ കാണാൻ പ്രിയപ്പെട്ട വായനക്കാർക്കു കൗതുകം കാണുമെന്നു ഞാൻ വിചാരിക്കുന്നു.

> ഇന്നു ജീവിച്ചിരിക്കുന്ന മഹാന്മാരായ എഴുത്തുകാരിൽ ഒരാളാണ് ഹോർഹേ ലൂയീസ് ബോർഹെസ്. പൂർണ്ണമായും എഴുത്തു് നിറുത്തിയ ബോർഹെസ്സിനു് ഇന്നു എല്ലാ വൻകരകളിലും അനുകർത്താക്കളുണ്ട്. അമേരിക്കൻ സാഹിത്യകാരനായ പോൾ തെറൂ വരച്ച ബോർഹെസ്സിന്റെ വാങ്മയ ചിത്രം ഇവിടെ നമുക്കു കാണാം

### II

''The Great Railway Bazaar,'' The Old Patagonian Express എന്നീ അതിസുന്ദരങ്ങളായ യാത്രാവിവരണങ്ങളുടെയും, ഭേദപ്പെട്ട ചില നോവലുകളുടെയും രചയിതാവെന്ന നിലയിൽ കീർത്തിയാർജ്ജിച്ച അമേരിക്കൻ സാഹിത്യകാരനാണ് പോൾ തെറൂ. അദ്ദേഹം വരച്ച ബോർഹെസ്സിന്റെ ചിത്രം കാണാനാണ് ഞാൻ വായനക്കാരെ ക്ഷണിക്കുന്നതു്. ഈ വാങ്മയചിത്രം തെറൂവിന്റെ ''The Old Patagonian Express എന്ന ഗ്രന്ഥത്തിൽ കാണാം. ആ ചിത്രത്തിന്റെ സ്ഥൂലരേഖകൾക്കോ വർണ്ണങ്ങൾക്കോ ഒരു മാററവും വരുത്താതെ പുനരാവിഷ്കരിക്കാനാണ് എനിക്കു താല്പര്യം.

ആർജൻറീനയുടെ തലസ്ഥാനമായ ബ്വേനസ് ഐറിസ് നഗരം. അവിടെയുള്ള ഒരു കെട്ടിടത്തിന്റെ ആറാമത്തെ (1) നിലയിൽ ബോർഹെസ് എന്നെഴുതിയ പിത്തള'ബോർഡ്'. തെറൂ മണിനാദം കേൾപ്പിച്ചപ്പോൾ ഏഴുവയസ്സുള്ള ഒരാൺകുട്ടി വന്ന് അദ്ദേഹത്തെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. അവൻ ബോർഹെസ്സിന്റെ ഭവനം സൂക്ഷിക്കുന്നവളുടെ മകനാണ്. തെറൂ ചെന്നു കയറിയ മുറിയിൽ ഒരു വെള്ളപ്പൂച്ച കിടക്കുന്നുണ്ട്. മുറിയിൽ അവ്യക്തശോഭയാർന്ന വിളക്കുണ്ട്; ശേഷമുള്ള ഭാഗം മുഴുവൻ അന്ധകാരത്തിൽ. ആ കൊടും തമസ്സ് ബോർഹെസ് അന്ധനാണെന്ന സത്യം തെറൂവിനെ ഓർമ്മിപ്പിച്ചു.

അദ്ദേഹം അവിടെനിന്ന് അകത്തേക്കു വീണ്ടും കടന്നു; പൂച്ചയും കൂടെച്ചെന്നു. മുറിയിൽ കാർപ്പെററ് ഇല്ല; അന്ധനായ ബോർഹെസ് കാലിടറി വീഴരുതല്ലോ. അധികം മരസ്സാമാനങ്ങളുമില്ല. അദ്ദേഹം അവയിൽച്ചെന്നു തലയിടിക്കുകയില്ല. പല വിഭാഗത്തിൽപ്പെട്ട പുസ്തകങ്ങൾ അവിടെ വച്ചിട്ടുണ്ട്. ഹോമർ, ഡാൻറെ, വെർജിൻ ഇവരുടെ കാവ്യഗ്രന്ഥങ്ങളുടെ ഇംഗ്ലീഷ് തർജ്ജമകൾ; ടെനിസൺ, കമിങ്സ്, ബൈറൺ, പോ, വേഡ്സ്വർത്ത്, ഹാർഡി ഇവരുടെ ഗ്രന്ഥങ്ങൾ. പല നിഘണ്ടുക്കൾ; ഡോക്ടർ ജോൺസന്റെ ഡിക്ഷണറി ഉൾപ്പെടെ. എല്ലാ ഗ്രന്ഥങ്ങളും പല പരിവൃത്തി വായിക്കപ്പെട്ടിരിക്കുന്നു. വായന പുസ്തകങ്ങളുടെ ആകൃതി മാററിക്കളയും. ഒരിക്കൽ ഒരു പുസ്തകം വായിക്കൂ. അതിന്റെ ആകാരം മാറിപ്പോകും. വായനക്കാരന്റെ മുദ്ര പുസ്തകത്തിൽ പതിയും.

ചുവരിൽ തപ്പിപ്പിടിച്ചുകൊണ്ട് ബോർഹെസ് അവിടെ വന്നെത്തി. ഇരുണ്ട നീലസൂട്ട്, ഇരുണ്ട റൈ, കറുത്ത ഷൂസ്. അയഞ്ഞ മട്ടിലാണ് കെട്ടിയിരുന്നതു്. പോക്കററിൽനിന്ന് വാച്ച്ചെയിൻ തൂങ്ങിക്കിടക്കുന്നു. തെറൂ പ്രതീക്ഷിച്ചതിലുമധികം പൊക്കമുണ്ട് ബോർഹെസ്സിന്. മുഖത്തിന് ഇംഗ്ലീഷ് മട്ടു്. താടിയിലും നെററിയിലും ''വിവർണ്ണമായ ഗൗരവഭാവം.'' ബോർഹെസ്സിന്റെ കണ്ണുകൾക്കു കാഴ്ചയില്ല. അവ വീർത്തിരിക്കുന്നു; തുറിച്ചുനോക്കുകയും ചെയ്യുന്നു. നടത്തത്തിലുള്ള ഇടർച്ചയും കൈക്കുള്ള വിറയലുമൊഴിച്ചാൽ അദ്ദേഹം അരോഗദൃഢഗാത്രൻ തന്നെ. ജരബാധിച്ചിട്ടില്ലാത്ത വൃദ്ധനാണ് ബോർഹെസ്. എൺപതു വയസ്സുവരും അദ്ദേഹത്തിന് എന്നാണ് തെറൂവിനോട് ആരോ പറഞ്ഞതു്. ആ സന്ദർശനവേളയിൽ ബോർഹെസ്സിന്റെ വയസ്സ് എഴുപത്തിയൊൻപതായിരുന്നു. (2) ''ദി അതർ'' എന്ന ചെറുകഥയിൽ ബോർഹെസ് തന്റെ 'ഡബിളി'നോടു ഇങ്ങനെ പറയുന്നതായി തെറൂ ചൂണ്ടിക്കാണിക്കുന്നു:

''നിങ്ങളും എന്റെ പ്രായമാകുമ്പോൾ നിങ്ങളുടെ കാഴ്ച പൂർണ്ണമായും നശിച്ചിരിക്കും. മഞ്ഞനിറവും പ്രകാശവും നിഴലും മനസ്സിലാക്കിയെന്നുവരും. വിഷമിക്കേണ്ട. ക്രമാനുഗതമായ അന്ധത്വം ട്രാജഡിയല്ല. അതു മന്ദഗതിയിലുള്ള ഗ്രീഷ്മസായന്തനമാണ്.''

തെറൂവിന്റെ കൈക്കുവേണ്ടി തപ്പിത്തിരഞ്ഞ് ഹസ്തദാനം നടത്തിയിട്ട് ബോർഹെസ് സംസാരം ആരംഭിച്ചു. ക്ഷമകെട്ട ആളിനെപ്പോലെ അദ്ദേഹം കൈകൾ ചലിപ്പിച്ചു. വിറയ്ക്കുന്നകൈകൾ അന്തരീക്ഷത്തിലേക്ക് ഉയർത്തി അദ്ദേഹം സംഭാഷണവിഷയം അവിടെ നിന്നു പിടിച്ചെടുക്കുമ്പോലെ തെറൂവിനു തോന്നി. അമേരിക്കൻ കവിയായ സാൻഡ്ബർഗ്ഗിനെക്കുറിച്ച് ബോർഹെസ് പറഞ്ഞു: ''സാൻഡ്ബർഗ്ഗ്'' വെറും ബഹളക്കാരൻ. വിററ്മാൻ മഹാനായ കവി. സാൻഡ്ബർഗ്ഗ് ആരുമല്ല.'' കാനഡ, മെക്സിക്കോ, നോർത്തംബർലൻഡ് ഈ പ്രദേശങ്ങളെക്കുറിച്ച് പലതും പറഞ്ഞതിനുശേഷം ബോർഹെസ് ഇംഗ്ലീഷുകാരിൽ വന്നെത്തി. ''ഇംഗ്ലീഷുകാർ അദ്ഭുതം ജനിപ്പിക്കുന്ന ജനതയാണ്. പക്ഷേ ഭീരുക്കൾ. അവർക്കു സാമ്രാജ്യം വേണ്ട. ഫ്രാൻസും സ്പെയിനും അതു് അവരിൽ അടിച്ചേല്പിച്ചതാണ്. അങ്ങനെ അവർക്കു സാമ്രാജ്യം ലഭിച്ചു. അതു വലിയ കാര്യം തന്നെ. അല്ലേ? അവർ വളരെയധികം നൽകിയിട്ടു തിരിച്ചുപോന്നു. ഇന്ത്യയ്ക്ക് അവർ കൊടുത്തതു് എന്തെന്നു നോക്കൂ. കിപ്ലിങ്! (3) മഹാനായ എഴുത്തുകാരൻ.''



കിപ്ലിങ്ങിന്റെ കഥകളിൽ പലപ്പോഴും പ്ലോട്ട് മാത്രമേയുള്ളുവെന്ന് തെറൂ പറഞ്ഞെങ്കിലും ബോർഹെസ് അതു കാര്യമാക്കിയില്ല. ''അതുസാരമില്ല. അദ്ദേഹം എപ്പോഴും കൊള്ളാം. The church that was at Antioch എന്ന കഥയാണ് എനിക്കേററവും ഇഷ്ടം.'' എന്നു പറഞ്ഞിട്ട് ബോർഹെസ് ഷെൽഫിനടുത്തേക്കു തെറൂവിനെ ക്ഷണിച്ചു. ''അതാ ആ ഷെൽഫിൽ കിപ്ലിങ്ങിന്റെ എല്ലാ പുസ്തകങ്ങളുമുണ്ട്. ഇടതുവശത്തു് സമ്പൂർണ്ണ പദ്യകൃതികൾ. ഒരു വലിയ പുസ്തകം'' തെറൂ പുസ്തകമെടുത്തു് ബോർഹെസ് പറഞ്ഞ കാവ്യം വായിച്ചു. ''Harp Song of the Dane Women''—കാവ്യം അതിന്റെ സാകല്യാവസ്ഥയിൽ മാത്രമല്ല അദ്ദേഹത്തെ രസിപ്പിച്ചതു്. അതിലെ ഓരോ പ്രയോഗവും അദ്ദേഹത്തെ ഹർഷോന്മാദത്തിലേക്ക് എറിഞ്ഞു. ബോർഹെസ്സിന് അഭിമതമായ അടുത്ത കിപ്ലിങ്കാവ്യം ''The ballad of East and west'' എന്നതായിരുന്നു. അതിന്റെ പാരായണത്തിനുശേഷം തെറൂവിനു ഇഷ്ടമുള്ള ''The way through the woods'' എന്നതിന്റെ വായനയായി. ആ കാവ്യം വായിച്ച് രണ്ടുപേരും പുളകംകൊണ്ടു. (4)

കിപ്ലിങ്ങിന്റെ ഈ കാവ്യം കേട്ടിട്ട് ബോർഹെസ് അഭിപ്രായപ്പെട്ടു: ''ഹാർഡിയെപ്പോലെ. മഹാകവിയായിരുന്നു ഹാർഡി. പക്ഷേ, എനിക്ക് അദ്ദേഹത്തിന്റെ നോവലുകൾ വായിക്കാൻ വയ്യ. കവിത മാത്രം എഴുതിയാൽ മതിയായിരുന്നു ഹാർഡി.''

''ഒടുവിൽ അദ്ദേഹം അങ്ങനെ ചെയ്തല്ലോ. നോവൽ രചന വേണ്ടെന്നുവച്ചു'' എന്ന് തെറൂ.

''അദ്ദേഹം നോവൽ രചന തുടങ്ങാൻ പാടില്ലായിരുന്നു'' എന്നു ബോർഹെസ്.

എഡ്ഗാർ അലൻ പോയുടെ The Narrative of Arthur Gordon Pym എന്ന ദീർഘമായ കഥ താൻ വായിച്ചുവെന്ന് തെറൂ അദ്ദേഹത്തെ അറിയിച്ചു. അപ്പോൾ ബോർഹെസ് പറയുകയാണ്: ''അതേ, കാഴ്ചനഷ്ടപ്പെടുന്നതിനു വളരെക്കാലം മുമ്പാണ് ഞാനതു വായിച്ചതു്. പോയുടെ മഹത്തായ കൃതിയാണതു്.'' അടുത്ത ദിവസം അതിലെ ചില അധ്യായങ്ങൾ ബോർഹെസ്സിനെ വായിച്ചു കേൾപ്പിക്കാമെന്നു സമ്മതിച്ചുകൊണ്ട് തെറൂ അവിടെനിന്നു പോയി.

അടുത്തദിവസം രാത്രി. ദുഃഖവെള്ളിയാഴ്ചയാണ് അന്ന്. ബോർഹെസ്: ''പോയുടെ പുസ്തകം വായിക്കാൻ സമയമായി. ഇരിക്കൂ.'' അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ച് തെറൂ അവസാനത്തെ അധ്യായം വായിച്ചു. 'ഇതു് ഹൃദയാവർജ്ജകം, മനോഹരം, എത്ര സുന്ദരം'' എന്നൊക്കെ ബോർഹെസ് പാരായണത്തിനിടയിൽ പറഞ്ഞുകൊണ്ടിരുന്നു. അതിനുശേഷം കിപ്ലിങ്ങിന്റെ ചെറുകഥകളിലേക്ക് അവരു തിരിഞ്ഞു. ഓരോ ചെറുകഥ വായിച്ചുതീരുമ്പോഴും ബോർഹെസ് നിർവൃതിക്കു വിധേയനാകുമായിരുന്നു.

കിപ്ലിങ്ങിന്റെ പുസ്തകം ഷെൽഫിലേക്കു വയ്ക്കുമ്പോൾ (പുസ്തകം ഇരുന്നിടത്തു തന്നെവയ്ക്കണമെന്ന നിർബ്ബന്ധമുണ്ടായിരുന്നു ബോർഹെസ്സിന്) തെറൂ അദ്ദേഹത്തോടു ചോദിച്ചു: ''അങ്ങു് അങ്ങയുടെ കൃതികൾ വീണ്ടും വായിക്കാറുണ്ടോ?''

ബോർഹെസ്: ''ഒരിക്കലുമില്ല. എനിക്ക് എന്റെ കൃതികളെക്കുറിച്ചു മതിപ്പില്ല. നിരൂപകർ അവയുടെ പ്രാധാന്യത്തെ വളരെ പെരുപ്പിച്ചു കാണിക്കുകയാണ്.'' ബുക്ക്ഷെൽഫുകളിൽനിന്ന് പുസ്തകമെടുക്കുന്ന മട്ടുകാണിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: ''ഞാൻ യഥാർത്ഥഗ്രന്ഥകാരന്മാരുടെ കൃതികളാണ് വായിക്കുക.'' എന്നിട്ട് തെറൂവിനോടു ഒരു ചോദ്യം: ''താങ്കൾ എന്റെ കൃതികൾ വീണ്ടും വായിക്കാറുണ്ടോ.''

''ഉണ്ട്''. Pirre Menard (5)

''അതൊരു നേരമ്പോക്ക്. കഥയേയല്ല'' എന്ന് ബോർഹെസ്.

ഭക്ഷണത്തിനുള്ള സമയമായി. ബോർഹെസ് സോഫയിൽ നിന്നു വടിയെടുത്തു. ഭക്ഷണശാല എവിടെയാണെന്ന് തെറൂവിനറിഞ്ഞുകൂടാ. ബോർഹെസ്സിനറിയാം. അന്ധൻ, കാഴ്ചയുള്ളവനെ അങ്ങോട്ടേക്കു നയിച്ചു.

ബ്വേനസ് ഐറീസിലെ തെരുവിൽക്കൂടി ബോർഹെസ്സുമായി നടക്കുന്നതു് അലക്സാണ്ടറിയ നഗരത്തിൽ കാവാഫിയാൽ (6) നയിക്കപ്പെടുന്നതുപോലെയാണ്; അല്ലെങ്കിൽ ലാഹോറിൽ കിപ്ലിങ്ങിനാൽ നയിക്കപ്പെടുന്നതുപോലെ...

തെറൂ:—അങ്ങു് നവീനഗ്രന്ഥകാരന്മാരുടെ കൃതികൾ വായിക്കാറുണ്ടോ?

ബോർഹെസ്:—ഞാൻ നിറുത്താതെ വായിക്കുന്നുണ്ട്. ആന്തണിബർജസ് (a) കൊള്ളാം. ഉദാരസ്വഭാവമുള്ളയാൾ. ഞങ്ങൾ ഒരുപോലെയാണ്. ബോർഹെ

സ്, ബർജിസ്. രണ്ടും ഒരു പേരുതന്നെ.

''പെറോണിനെക്കുറിച്ചെന്താണ് അഭിപ്രായം?''

ബോർഹെസ്: പെറോൺ (b) തെമ്മാടിയായിരുന്നു. എന്റെ അമ്മയെ അയാൾ തടവറയിലാക്കി, എന്റെ സഹോദരി തടവറയിലായിരുന്നു. എന്റെ കസിനും. പെറോൺ ചീത്തനേതാവായിരുന്നു. ഭീരുവും. അയാൾ രാജ്യം കൊള്ളയടിച്ചു. അയാളുടെ ഭാര്യ വേശ്യ.''

തെറൂ: ഏവിററയോ? (c)

ബോർഹെസ്: സാധാരണ വേശ്യ. കോഫി കഴിഞ്ഞു. ബോർഹെസ് വെയ്റററെ വിളിച്ച് സ്പാനിഷ് ഭാഷയിൽ അഭ്യർത്ഥിച്ചു: ''എന്നെ കുളിമുറിയിലേക്കു കൊണ്ടുപോകൂ.'' തെറൂവിന്റെ നേർക്കു തിരിഞ്ഞിട്ട്. ''എനിക്കു ബിഷപ്പിന്റെ കൈപിടിച്ചു കലുഷക്കേണ്ടിയിരിക്കുന്നു. ഹാ.''

തിരിച്ചുപോന്നപ്പോൾ ഹോട്ടലിലെ ലോഹത്തൂണുകളിൽ ബോർഹെസ് വടികൊണ്ട് രണ്ടടി കൊട്ടത്തിട്ട് പറഞ്ഞു: ''ഭാഗ്യംവരാൻ വേണ്ടിയാണിത്.'' ഭാവിക്കുമ്പോലെ അന്ധനല്ലേ ബോർഹെസ്? അതോ അദ്ദേഹത്തിനു പരിചിതങ്ങളായ എല്ലുകത്തൂണുകളാണോ അവ?

തെരുവിലെ ഒരു മൂലകടന്നപ്പോൾ ബോർഹെസ്: ''എന്റെ അച്ഛൻ പറയുമായിരുന്നു, യേശുവിന്റെ കഥ എന്തൊരു അസംബന്ധകഥയാണെന്ന്. ലോകത്തിന്റെ പാപങ്ങൾക്കുവേണ്ടി ആ മനുഷ്യൻ മരിച്ചുപോലും. ആർക്കുവിശ്വസിക്കാനാവും? അസംബന്ധമല്ലേ അത്?''



പ്രസംഗം കസറി. തുടക്കത്തിൽത്തന്നെ പ്രധാനമന്ത്രിയെ പൊക്കി, രണ്ടു വാചകം വച്ചു കാച്ചി.

''ദുഃഖവെള്ളിയാഴ്ചയു പററിയ ചിന്ത തന്നെ അത്'' എന്നു തെറൂ.

''ഞാനതു ഓർമ്മിച്ചതേയില്ല. ശരി'' ബോർഹെസ് ഉച്ചത്തിൽ ചിരിച്ചു. അതു കേട്ട് രണ്ടു വഴിയാത്രക്കാർക്കു സംഭ്രമമുണ്ടായി.

ബോർഹെസ്സിനു ക്ഷീണമേയില്ല. സംസാരിക്കാൻ കൊതിയാണദ്ദേഹത്തിന്; വായിച്ചുകേൾക്കാനും കൊതി. ക്രമേണ തെറൂ, ബോസ്‌വെല്ലായി (7) മാറി.

ബോർഹെസ് പരുക്കൻ സ്വഭാവമുള്ളയാളാണെന്നും ദേഷ്യക്കാരനാണെന്നും തെറൂവിന് മുന്നറിയിപ്പു ലഭിച്ചിരുന്നു. പക്ഷേ മാലാഖയുടെ ഗുണവിശേഷങ്ങളുള്ള ഉൽകൃഷ്ടപുരുഷനെയാണ് തെറൂ കണ്ടത്.

ബോർഹെസ്: ''പ്രതികാരനിർവഹണമെന്നു പറഞ്ഞാൽ എനിക്കു മനസ്സിലാവുകയില്ല. ഞാനതിനെക്കുറിച്ച് എഴുതാറുമില്ല. തെറൂ: ''എമ്മ സൂൺസോ?''(8)

ബോർഹെസ്: അതേ. ഒരു കഥയുണ്ട്...

പക്ഷേ അതു നല്ല കഥയുമല്ല.

തെറൂ: അപ്പോൾ അങ്ങയെ ഉപദ്രവിച്ചതിനും പ്രതികാരം പാടില്ലേ.

ബോർഹെസ്: പ്രതികാര നിർവ്വഹണം അപകാരത്തിന്റെ സ്വഭാവം മാററുന്നില്ല. മാപ്പുകൊടുക്കലും അങ്ങനെതന്നെ.

''പിന്നെന്തു ചെയ്യണം?''

''മറക്കണം. അതേ പററൂ. ആരെങ്കിലും എന്നോട് അപരാധം ചെയ്താൽ അതു വളരെക്കാലത്തിനു മുമ്പ് മററാരോടോ ചെയ്തതായിട്ടാണ് ഞാൻ വിചാരിക്കാറ്.''...

ഭാരതത്തിന്റെ മഹാനായ കവി–രവീന്ദ്രനാഥടാഗോർ–അദ്ദേഹത്തെ പുച്ഛിച്ചിരുന്നു ബോർഹെസ്. ''അദ്ദേഹം പഴഞ്ചൻ കവിതകൾ എഴുതി–ചന്ദ്രനും ഉദ്യാനവും–ഉപരിപ്ലവങ്ങളായ കവിതകൾ''.(9)

''ബംഗാളിയിൽനിന്ന് ഇംഗ്ലീഷിലേക്കു ആക്കിയപ്പോൾ ചിലതു നഷ്ടപ്പെട്ടിരിക്കാം''എന്നു തെറൂ.

''ഗുണമേളുണ്ടാകൂ, ആ തർജ്ജമകൊണ്ട്. ആ കവിതകൾ ഉപരിപ്ലവങ്ങളാണ്.''

ബോർഹെസ്: ''ഞാനും ടാഗോറും ശണ്ഠകൂടി.''

തെറൂ: ''എന്തിനെക്കുറിച്ച്?''

പരിഹാസച്ഛായ കലന്ന ഒരു ഘനഭാഷണമുണ്ട്ബോർ ഹെസ്സിനു ചിലപ്പോൾ ആ ശബ്ദത്തിൽ അദ്ദേഹം പറഞ്ഞു: ''അദ്ദേഹം കിപ്ലിങ്ങിനെ നിന്ദിച്ചു.''

## III

എഡ്ഗാർ അല്ലൻപോ, കിപ്ലിങ്, ടാഗോർ ഇവരെക്കുറിച്ച് ബോർഹെസ് പറഞ്ഞ കാര്യങ്ങളോട് നമ്മൾ യോജിച്ചില്ലെന്നുവരും. ബ്രിട്ടീഷ്ഇംപീരിയലിസത്തിന്റെ പ്രതിരൂപവും വക്താവുമായിയിരുന്ന കിപ്ലിങ്ങിനെ ദേശാഭിമാനോജ്ജ്വലനും മഹാകവിയുമായ ടാഗോർ കുറപ്പെടുത്തിയിരിക്കാം. ഭാരതീയ കലയുടെ സവിശേഷത ഗ്രഹിക്കാത്ത ബോർഹെസ് അതുകേട്ടു ക്ഷോഭിച്ചിരിക്കാം. പക്ഷേ അതുകൊണ്ട് ഈ ലാററിനമേരിക്കൻ കലാകാരന്റെ പ്രാധാന്യത്തിനു ന്യൂനത സംഭവിക്കുന്നില്ല. തെറൂ ആലേഖനം ചെയ്ത അദ്ദേഹത്തിന്റെ ചിത്രം നന്നായിട്ടുണ്ട്. സത്യത്തിന്റെ സന്നിഗ്ദ്ധതയെക്കുറിച്ച്, സർഗ്ഗാത്മക ഭാവനയുടെ പ്രാധാന്യത്തെക്കുറിച്ച് ചിന്തിക്കുകയും ആ ചിന്തയെ കലയുടെ രൂപത്തിൽ ആവിഷ്കരിക്കുകയും ചെയ്ത മഹാനാണ് ബോർഹെസ്. കീർത്തിയാകുന്ന തേനീച്ചയ്ക്കു പാട്ടുണ്ട്, വിഷക്കുത്തുണ്ട്. ഹാ! അതിനു ചിറകുമുണ്ട് എന്നു കവി. ശരിയായിരിക്കാം. എന്നാൽ ബോർഹെസ്സിന്റെ യശസ്സാകുന്ന ശലഭത്തിന് ചിറകില്ല. അതു പറന്നുപോവുകയില്ല.

---

1 Sixth floor എന്നു തെറൂ. അമേരിക്കയിൽ അതു ആറാമത്തെ നില തന്നെ. ഇംഗ്ലണ്ടിൽ ഏഴാമത്തെ നിലയും.

2. 1979–ലാണ് തെറൂവിന്റെ പുസ്തകം പ്രസാധനം ചെയ്തത്.

3. Rudyard Kipling 1865—1936 ഇംഗ്ലീഷ് കവിയും നോവലിസ്ററും. 1907–ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടി.

### ഗദ്യപരിഭാഷ

4. എഴുപതുകൊല്ലം മുൻപ് അവർ കാട്ടിലൂടെയുള്ള ആ വഴി അടച്ചുകളഞ്ഞു. കാലാവസ്ഥയും മഴയും അതിനെ വീണ്ടും ഇല്ലാതാക്കി. ഇപ്പോൾ നിങ്ങൾ നോക്കിയാൽ, അവർ മരങ്ങൾ നടുന്നതിനു മുൻപ് കാട്ടിലൂടെ വഴിയുണ്ടായിരുന്നതായി തോന്നുകയേ ഇല്ല. കുററിക്കാടിനും പടർപ്പിനും 'എനിമനി' ച്ചെടികൾക്കും താഴെയാണത്. പ്രാവ് മുട്ട വിരിയിക്കാൻ ഇരിക്കുന്നിടത്തും നിലക്കുരടികൾ ലാഘവത്തോടെ ഉരുണ്ടു മറിയുന്നിടത്തും ഒരിക്കൽ കാട്ടിലൂടെ വഴിയുണ്ടായിരുന്നതായി വനം സൂക്ഷിപ്പുകാരൻ മാത്രമേ അറിയുന്നുള്ളൂ.

എന്നാലും ഗ്രീഷ്മസായാഹ്നത്തിൽ നിങ്ങൾ വനത്തിൽ പ്രവേശിച്ചാൽ, രാത്രികാലത്തെ വായു മത്സ്യം നിറഞ്ഞ കുളങ്ങളിൽ ശൈത്യമാർജ്ജിക്കുമ്പോൾ, നീർനായ് ഇണയെ ചൂളംവിളിച്ച് ക്ഷണിക്കുന്നിടത്ത് കുതിരയുടെ കുളമ്പടിനാദവും മഞ്ഞിൽ വസ്ത്രാഞ്ചലത്തിന്റെ സീൽക്കാരവും നിങ്ങൾ കേൾക്കും. കാട്ടിനിടയിലൂടെയുള്ള വഴി നഷ്ടപ്പെട്ടതു് നല്ലപോലെ അറിയുന്നുവെന്ന മട്ടിൽ അവർ മൂടൽമഞ്ഞുവീണ ഏകാന്തപ്രദേശങ്ങളിലൂടെ കുതിരകളിൽ കുതിച്ചോടുന്നു. പക്ഷേ, കാട്ടിനിടയിലൂടെ വഴിയില്ല.

5. ബോർഹെസ്സിന്റെ ചെറുകഥ. പീയർ എന്ന ഒരെഴുത്തുകാരൻ 'ഡോൺക്വിക്സോട്ട്' എന്ന മൂലകൃതി നോക്കാതെ 'ഡോൺ ക്വിക്സോട്ട്' എഴുതുന്നു. എഴുതിത്തീരുമ്പോൾ രണ്ടു നോവലുകൾക്കും വ്യത്യാസമില്ല. രണ്ടാമത്തേതു് കുറെക്കൂടി അർത്ഥസാന്ദ്രം.

6. കാവാഫി: ഗ്രീക്ക്കവി. ഈജിപ്റ്റിൽ താമസിച്ചിരുന്നു. 1933–ൽ മരിച്ചു.

a. ഇംഗ്ലീഷ് നോവലിസ്ററ്. A clock work Orange എന്നതിന്റെ കർത്താവ്.

b. ഹ്വാൻ പെറോൺ—ആർജൻറീനയിലെ പ്രസിഡൻറ്. 1946–55; 1973–74. 1974–ൽ ഹൃദയാഘാതത്താൽ മരിച്ചു.

c. ഏവാ പെറോൺ. പെറോണിന്റെ ഭാര്യ. 33–ാമത്തെ വയസ്സിൽ കാൻസർ പിടിച്ച് മരിച്ചു.

7 ഡോക്ടർ ജോൺസൺന്റെ സമകാലികൻ. അദ്ദേഹത്തിന്റെ ജീവചരിത്രമെഴുതിയ ആൾ.

8. അച്ഛനെ ചതിച്ചുകൊന്ന ഒരു ഫാക്ടറി മാനേജരെ മകൾ എമ്മ വെടിവച്ചു കൊല്ലുന്നു. തന്നെ ബലാത്സംഗം ചെയ്യാൻ ശ്രമിച്ചതുകൊണ്ടാണ് അയാളെ വധിച്ചതെന്ന് അവൾ കള്ളംപറയുകയും ചെയ്യുന്നു.

9. He wrote corny poems—Moons, gardens. Kitsch poems.



# നോവൽ തുടങ്ങുന്നു

# [illegible]

## വി. പി. രാമചന്ദ്രൻനായർ

മഹാദേവ് ഗോവിന്ദ ഗുരുമൂർത്തി പുറത്തളത്തിൽനിന്നും അകത്തളത്തിലേക്കു മൂന്നു പടികൾ കയറി. നിശ്ശബ്ദവും വിജനവുമായ നീണ്ട ഇടനാഴിയിൽ അദ്ദേഹം രണ്ടുനിമിഷം നിന്നു. പുറത്ത് പടികൾക്കുമപ്പുറത്ത് അടഞ്ഞുകിടന്ന കൊട്ടാരവാതിലിനു മുമ്പിൽ ആയുധധാരികളായ നാട്ടുപട്ടാളക്കാർ കാവൽനില്പുണ്ടെന്നറിയാം. നാട്ടുപട്ടാളക്കാരുടെ അധികാരിയായ ക്യാപ്ററൻ തോംസണ് സന്ദർശനത്തിന് അനുവദിച്ചിരിക്കുന്ന സമയം ഹ്രസ്വമാണ്. നാടുവാണിരുന്ന രാജാവിനെ തടങ്കലിലാക്കിയവർക്ക് ആ രാജാവിന്റെ ഗുരുവിനോടു ബഹുമാനം കാട്ടേണ്ട കാര്യമില്ല. തോളിൽനിന്നൂർന്നു വീണ അങ്കവസ്ത്രം നേരെയിട്ടുകൊണ്ട് ഗുരുമൂർത്തി നടന്നു.

ഇടനാഴി അവസാനിച്ച വാതിലിനപ്പുറം ആരുണ്ടാവുമെന്നറിയാം. അദ്ദേഹം വാതിൽപ്പാളികളിൽ മെല്ലെ തട്ടി. അനുവാദത്തിനു കാത്തുനിൽക്കാതെ വാതിൽപ്പാളികൾ അകത്തേക്കു സാവധാനം തള്ളിത്തുറന്നു.

'പ്രണാമങ്ങൾ.' അകത്തു പീഠത്തിൽ നിന്നെഴുന്നേററുവന്ന യുവാവ് ശിരസ്സു കുനിച്ചു വണങ്ങി. മംഗളംഭവിക്കട്ടെയെന്നാശീർവദിക്കാൻ രാജഗുരുവിനു കഴിഞ്ഞില്ല. കാരണം ഇവിടെ നടന്നുകൊണ്ടിരിക്കുന്നതെല്ലാം അമംഗളമായിരിക്കുകയാണ്. സ്വസ്തിയെന്നു മനസ്സിൽ ചൊല്ലിക്കൊണ്ട് ഗുരുദേവൻ യുവാവിന്റെ ശിരസ്സിൽ വലതു കൈത്തലം അമർത്തിവച്ചു.

''ഗുരുദേവനിരിക്കൂ.''

പീഠത്തിലിരുന്നുകൊണ്ട് ഗുരുമൂർത്തി യുവാവിനെ നോക്കി. നാടുവാണിരുന്ന തമ്പുരാന്റെ ഒരേയൊരനുജൻ. തമ്പുരാൻ, രാജ്യം കൈവശപ്പെടുത്തിയ വെള്ളക്കാരുടെ പിടിയിൽ കൊട്ടാരത്തടങ്കലിൽ. ജ്യേഷ്ഠന്റെ ഗതികണ്ടു മനംമുട്ടി നിൽക്കുന്ന അനുജൻ. പരമ്പരകളായി രാജവംശത്തിലെ ഗുരുക്കന്മാരുടെ കുടുംബത്തിലെ ഇപ്പോഴത്തെ അവകാശി താനാണ്. മന്ത്രസിദ്ധി നേടിയ രാജഗുരുവിന് എന്തുകൊണ്ടു തന്റെ വത്സല ശിഷ്യരെ രക്ഷിക്കാൻ കഴിയുന്നില്ല!

''അവിടുന്ന് എന്താണോക്കുന്നത്?''

സൗമ്യമായ ആ സ്വരം രാജഗുരുമൂർത്തികേട്ടു. ബാലാജി എന്താണറിയാൻ ആഗ്രഹിക്കുന്നതെന്നു മനസ്സിലാവുന്നുണ്ട്. അതു പറഞ്ഞതുകൊണ്ട് ദുഃഖിപ്പിക്കാനേ കഴിയൂ.

''ജ്യേഷ്ഠനെ—കണ്ടില്ലേ?''

''ഉവ്വ്.''

''എന്നിട്ട്?''

''തമ്പുരാനൊന്നും പറഞ്ഞില്ല. കഴിഞ്ഞ കുറേ നാളുകളായി അദ്ദേഹം നാവനക്കിയിട്ടില്ലെന്നറിയാമല്ലോ. ഞാൻ ചെന്നു കണ്ടാലെങ്കിലും എന്തെങ്കിലും ഉരിയാടുമെന്നു പ്രതീക്ഷിച്ചു. അതുണ്ടായില്ല.''

''ഈ സമയത്തും ജ്യേഷ്ഠൻ മൗനവ്രതത്തിലിരുന്നതു് ധർമ്മമല്ലെന്ന് അദ്ദേഹത്തെ ധരിപ്പിക്കാൻ ഗുരുവായ അവിടുത്തേക്കു കഴിയാതെ പോയി''. ബാലാജിയുടെ സ്വരത്തിൽ അമർഷമാണോ നിസ്സഹായതയാണോ നിഴലിക്കുന്നതെന്നു ഗുരു സംശയിച്ചു. രണ്ടുമാവാം. ഈ രാജവംശം ഇതോടെ അവസാനിക്കുകയാണോ–അറിയില്ല. എങ്കിലും അങ്ങനെയാവരുത് എന്നാഗ്രഹിക്കുന്നു. അതിനു വേണ്ടിയാണ് രണ്ടുംകല്പിച്ച് തയ്യാറായിരിക്കുന്നതു്.

''ജ്യേഷ്ഠനു സുഖമില്ലെന്നു കേട്ടപ്പോൾ ഒന്നു കാണണമെന്നു ഞാനാഗ്രഹിച്ചിരുന്നു. അവർ അതിനനുവദിച്ചില്ല.''

കത്തിത്തുടങ്ങുന്ന കോപം വാക്കുകളെ പരുഷമാക്കിത്തീർത്തു.

''തടങ്കലിൽ കിടക്കുന്ന രാജാവിനെ അനുജൻ സന്ദർശിക്കുന്നതു് അപകടമാവുമെന്ന് അവർ ഭയപ്പെടുന്നു. ഒരുപക്ഷേ, ഒരു കലാപത്തിന് രാജാവ് അനുജനു നിർദ്ദേശം നൽകിയാലോ?''

ഇളയരാജാവായ ബാലാജി അതു കേട്ടുനിന്നു. ആ യുവാവിന്റെ മുഖം മ്ലാനമായി.

''എന്തു കലാപം!'' അയാൾ മന്ത്രിച്ചു: ''ഈ രാജവംശം നിലനിന്നതു് ആയുധബലംകൊണ്ടായിരുന്നില്ലല്ലോ. പ്രജകളുടെ സ്നേഹവും വിശ്വാസവുമാണ് രാജസ്ഥാനത്തെ താങ്ങിനിറുത്തിയിരുന്നതു്. ആയുധധാരികളായ രാജഭടന്മാരുടെ കൈയിലായിരുന്നില്ല. ഇവിടെ സമാധാനം...''

''ശരിയാണ്.'' ഗുരുമൂർത്തി എന്തോ ഓർമ്മയിലെന്നോണം തുടർന്നു: ''യുദ്ധത്തിന്റെയും കലാപത്തിന്റെയും ശബ്ദം നമ്മുടെ രാജസദസ്സിൽ കേൾക്കുകയുണ്ടായിട്ടില്ല. അവിടെ കേട്ടിരുന്നതു് ദൈവികമായ സംഗീതധ്വനിയായിരുന്നു. വാദ്യങ്ങളുടെ ശബ്ദപ്രപഞ്ചം, നർത്തകിമാരുടെ താളനിബദ്ധമായ പദവിന്യാസം, ദിവ്യകണ്ഠങ്ങളിൽ നിന്നൊഴുകിയെത്തുന്ന കിന്നരഗാനാലാപം...''

''എന്നിട്ടെവിടെയതൊക്കെ?''

ബാലാജി പൊടുന്നനേ ചോദിച്ചു: ''സദസ്സിലെ പ്രസിദ്ധ കലാകാരന്മാരെല്ലാം പോയി. ചിലർ തിരുവിതാംകോട്ടേക്ക്. മററു ചിലർ നവാബിന്റെയടുത്തേക്ക്. ജ്യേഷ്ഠൻ ബഹുമാനപുരസ്സരം സ്വീകരിച്ചാദരിച്ചു പുലർത്തിയ ഒരൊററ കലാകാരനും ഇന്നിവിടെയില്ല. തടങ്കലിൽ കിടക്കുന്ന ജ്യേഷ്ഠന്റെ മനസ്സു കുളിർക്കാൻ ഒരു കീർത്തനമാലപിക്കാൻ ആരുണ്ടിവിടെ?''

ഗുരുമൂർത്തി പീഠത്തിൽ നിന്നെഴുന്നേററു. വിശാലമായ അറയുടെ ഒരുവശത്തെ കമാനാകൃതിയിലുള്ള ജാലകത്തിലൂടെ അദ്ദേഹം പുറത്തേക്കു കണ്ണുകളയച്ചു. അല്പമകലെ കൊട്ടാരത്തിന്റെ വലിയകെട്ടു കാണാം. അതിന്റെ മേലെയുള്ള ചെമ്പുപാളികളിൽ അസ്തമയത്തിന്റെ തിളക്കം കാണാം. വലതുവശത്തെ മാളികയുടെ മട്ടുപ്പാവിലെ ചലനം അദ്ദേഹം ശ്രദ്ധിച്ചു. തോക്കുപിടിച്ച സൈനികരാണ്. തടങ്കലിലായ രാജാവിനു കാവൽ നിൽക്കുന്നവർ.

അകത്ത് തന്റെ അറയിൽ അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്ന രാജാവിന്റെ ചിത്രം മനസ്സിൽ തെളിഞ്ഞു. ആ മുഖത്ത് എന്തു ഭാവമാണ്. നൈരാശ്യമോ അതോ തികഞ്ഞ നിശ്ശബ്ദതയോ? വററിയ മുഖത്ത് അസാധാരണമായൊരു വെളിച്ചംപോലെ. എല്ലാം അറിഞ്ഞുകഴിഞ്ഞ മനുഷ്യാത്മാവിന്റെ കീഴവ്ഴങ്ങാത്ത ധീരതയുടെ തെളിച്ചമാവണം. ഒരു പക്ഷേ, ഗ്രഹണത്തിനു തൊട്ടുമുൻപുള്ള തെളിച്ചംപോലെ.

"ഇന്ന് നാൽപത്തൊന്നാം ദിവസമാണ്." ബാലാജിയുടെ ശബ്ദം കേട്ട് ഗുരുമൂർത്തി തിരിഞ്ഞുനോക്കി.

"അതേ. വ്രതം കാലംകൂടുന്ന ദിവസം. മഹാരാജാവിനെ ബാധിച്ചിരിക്കുന്ന സർവ്വവിധ ദോഷങ്ങൾക്കും ശാന്തിവരുത്താനുള്ള യജ്ഞത്തിന്റെ അന്ത്യദിനം!"

"അനുജൻ ജ്യേഷ്ഠന് ഭക്ഷണത്തിൽ വിഷം കൊടുക്കുന്നുവെന്നു ഞാനറിഞ്ഞു. പെട്ടെന്നു കൊല്ലാത്ത വിഷം. അനേക ദിവസങ്ങൾകൊണ്ട് ശരീരം ക്ഷീണിച്ച് തകർന്നുള്ള മരണം."

"അതെല്ലാം തടയാൻ യുവരാജാവായ നിനക്കു കഴിയും. ബാലാജി, ഇന്ന് അവസാനിക്കുന്ന മഹത്തായ കർമ്മങ്ങൾ നിനക്ക് അസാധരണശക്തികൾ തരും. രക്ഷിക്കാനും സംഹരിക്കാനുമുള്ള ദിവ്യശക്തികൾ. കഴിഞ്ഞ ഒരു വർഷമായി നിനക്കു ഞാൻ വിധിച്ചിരുന്ന സാധനകൾ, നിന്നെ ഇങ്ങനെയൊരു ദിവസത്തേക്കു തയ്യാറാക്കുവാനായിരുന്നു. അസാധാരണമായ മനഃകായബലമുള്ള ബ്രഹ്മചാരിക്കേ ഈ ശക്തികൾ നേടാൻകഴിയൂ. നീ ആ അവസ്ഥയെ പ്രാപിച്ചിരിക്കുന്നുവെന്നു ഞാൻ വിശ്വസിക്കുന്നു..."

അസാമന്യമനഃകായ ബലമുള്ള ബ്രഹ്മചാരി...ബാലാജിയുടെ മനസ്സിലേക്ക് ആ വാക്കുകൾ ആഴ്ന്നിറങ്ങി. അതിന്റെ പ്രതിഫലനമെന്നോണം ഒരു മുഖം തെളിഞ്ഞുവന്നു. ആ മുഖത്തെ വിടന്ന കണ്ണുകളിൽ വിഷാദം നിഴലിച്ചിരിക്കുന്നു. കൺകോണുകളിൽ കണ്ണീരിന്റെ വെണ്മുത്തുകൾ...

രുദ്രമ്മ—

സുന്ദരിയായ രുദ്രമ്മ—

സ്നേഹവതിയായ രുദ്രമ്മ—

കാമുകിയും പത്നിയുമായ രുദ്രമ്മ—ഗുരുദേവന്റെ ഔദാര്യം കനിഞ്ഞനുഗ്രഹിച്ച കന്യക—ഗുരുപുത്രിയായ രുദ്രമ്മ. അവളുടെ കണ്ഠത്തിൽനിന്നുയരുന്ന അലൗകിക സംഗീതം. ത്യാഗരാജസ്വാമികളുടെ കീർത്തനങ്ങൾകേട്ടു ലയിച്ചിരുന്ന പുലർച്ചകൾ...പുലർച്ചയുടെ ദേവതയായ കിന്നരകന്യകയായ രുദ്രമ്മ...

"ഇന്നു രാത്രി കൂടി കഴിഞ്ഞാൽ നിനക്കു രുദ്രമ്മയെക്കാണാം". ഗുരുദേവന്റെ വാക്കുകൾ പെട്ടെന്നുകേട്ടു. മകളെ ഓർത്താണദ്ദേഹമതു പറഞ്ഞത്. വിവാഹം കഴിഞ്ഞ് ഒരുമാസം. പിന്നെ ഒരു വർഷത്തേക്കു മഹാവ്രതധാരിയായി, ബ്രഹ്മചാരിയായി അനുഷ്ഠാനം. അത് ഒരു യുവതിക്കു താങ്ങാനാവുന്നതിനുമപ്പുറമാണ്. പക്ഷേ, അതു കൂടാതെ കഴിയുമായിരുന്നില്ല. ജ്യേഷ്ഠനെ ശത്രുക്കളിൽനിന്നും രക്ഷിക്കാൻ ഏകമാർഗ്ഗം. കഠിന തപസ്സുപോലെ ഒരു സംവത്സരം. ദീക്ഷാധാരിയായ സാധകൻ ഇന്ന് സർവ്വ ശത്രുസംഹാരകമായ യജ്ഞം പൂർത്തിയാക്കുന്നു. പക്ഷേ, വ്രതം തെററിയാൽ.. ബാലാജി ഒരു നടുക്കത്തോടെ സ്വയം ചോദിച്ചു. ആരംഭിച്ച മഹാവ്രതം തെററിയാൽ എന്തു സംഭവിക്കും? അതറിയില്ല. ഗുരുദേവനോടതു ചോദിക്കാൻ ധൈര്യമില്ല...

ഇന്ന് അമാവാസിയാണ്. ഗ്രഹണദിനമാണ്. കഴിഞ്ഞ മൂന്നൂറിലേറെ വർഷങ്ങൾക്കു ശേഷമുള്ള പൂർണ്ണസൂര്യഗ്രഹണം. പകൽ ഇരുപത്തഞ്ചുനാഴിക കഴിഞ്ഞാൽ ഗ്രഹണമാരംഭിക്കും. മൂന്നേമുക്കാൽ നാഴികയോളം അതു തുടരും. ഗ്രഹണം പൂർണ്ണമാവുമ്പോൾ മഹാമന്ത്ര യജ്ഞം അവസാനിക്കും. എങ്കിലും ഗ്രഹണം കഴിയുന്നതുവരെ നീ തനിച്ച് കാത്തിരിക്കണം...

'അവിടുന്ന്...?'

"ഗ്രഹണം പൂർണ്ണമാവുമ്പോൾ എല്ലാ കർമ്മങ്ങളും അവസാനിക്കുമെന്നു ഞാൻ പറഞ്ഞല്ലോ. അതിനുശേഷം എനിക്കവിടെ നിന്നുകൂട. നന്മയുടെയും തിന്മയുടെയും ശക്തികളുടെ പ്രവാഹം നിന്നിലേക്കെത്തുക അപ്പോഴാണ്. വ്രതപൂർണ്ണനായ നിനക്കവയെ ഭയപ്പെടേണ്ടതില്ല. ഞാനവിടെ നിന്നാൽ സംഹരിക്കപ്പെടും."

"ഗുരുദേവാ" ബാലാജിയുടെ സ്വരം ചിലമ്പിച്ചതുപോലെ തോന്നി. ഗുരുമൂർത്തി അതു ശ്രദ്ധിച്ചിരുന്നില്ല. അദ്ദേഹം മററെന്തോ തീവ്രമായ ചിന്തയിലായിരുന്നു.



"ബാലാജീ:" അദ്ദേഹം വിളിച്ചു: "ഇനി ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കുക. ഇപ്പോൾ മദ്ധ്യാഹ്നമായിരിക്കുന്നു. ഞാൻ ഹനുമാൻ കുന്നിലേക്കുപോവുകയാണ്. അഞ്ചു നാഴിക കൂടി കഴിഞ്ഞാൽ നീ അവിടെ എത്തണം. അപ്പോഴേക്കും മഹാകർമ്മത്തിനുള്ള എല്ലാം തയ്യാറായിരിക്കും. തുടങ്ങുക നീ വന്നതിനുശേഷം മാത്രം. ഇനി എല്ലാം കഴിഞ്ഞിട്ടേ നിനക്കു ഭക്ഷണമുള്ളു. പുഴയിലേക്കുപോവുക. പുഴയിൽ മുങ്ങിക്കഴിഞ്ഞ് കഴുത്തററം ജലത്തിൽനിന്ന് ജപിക്കുക. കഴിഞ്ഞാൽ നേരെ കർമ്മസ്ഥലത്തേക്ക്. ഇനി നിനക്കു മററൊരു ചിന്തയും പാടില്ല. ജ്യേഷ്ഠൻ, അനുജൻ, ഗുരു, പത്നി, ഗൃഹം മുതലായ എല്ലാ ചിന്തകളെയും പരിത്യജിച്ച് ഒരേയൊരു കേന്ദ്രത്തിലേക്കു മനസ്സിനെ ഏകാഗ്രമാക്കുക..."

അദ്ദേഹം പറഞ്ഞുനിറുത്തി. പിന്നെ നിമിഷങ്ങളോളം തന്റെ മുൻപിൽ നില്ക്കുന്ന ശിഷ്യനെ, ജാമാതാവിനെ നോക്കിനിന്നു. എന്തുകൊണ്ടോ അദ്ദേഹത്തിൽനിന്നൊരു ദീർഘനിശ്വാസമുയർന്നു.

"വരുമ്പോൾ സൂക്ഷിക്കുക. പൂജസ്ഥാണെന്നുള്ളതുകൊണ്ടാണ് പുറത്തുപോകാൻ അയാൾ അനുവാദം തന്നത്."

"ആര്?"

"രാമയ്യൻ. തോംസന്റെ പ്രധാന സഹായി. ഇപ്പോൾ എല്ലാ കാര്യങ്ങളും അവന്റെ കല്പനയിലാണ്."

"രാമയ്യൻ"—ബാലാജി മന്ത്രിച്ചു: "എനിക്കറിയാം. ഈ വംശം നശിപ്പിക്കണമെന്ന് സത്യം ചെയ്തവനാണ്. ജ്യേഷ്ഠന്റെ വിശ്വാസപാത്രമായിരുന്നു. ജനദ്രോഹം ചെയ്തതിന് ജ്യേഷ്ഠൻ അവനെ പുറത്താക്കി. അതിന്റെ പക. നാണംകെട്ട നായ്. വെള്ളക്കാരന്റെ പാദം പിടിച്ചുജീവിക്കുന്നു."

"ശരിയാണ്. ക്ഷുദ്രമനുഷ്യൻ." ഗുരുമൂർത്തി ഓർമ്മിപ്പിച്ചു: "പക്ഷേ, ക്ഷുദ്രനായ്ക്കളെ ഭയപ്പെടണം. ഭ്രാന്തെടുത്ത് എന്തും ചെയ്തുകളയും."

ബാലാജി പതുക്കെ ചിരിച്ചു.

"എന്നെത്തൊടാൻ അവനു ധൈര്യം വരില്ല. അഥവാ വന്നാൽ അവന്റെ ജീവൻ കാണില്ല."

ഗുരുമൂർത്തി ശബ്ദമില്ലാതെ ചിരിച്ചു. പിന്നെ ബാലാജിയുടെ അടുത്തു ചെന്നു.

"ഞാൻ ഇറങ്ങുകയായി. പറഞ്ഞതൊന്നും വിസ്മരിക്കാതെ അനുസരിക്കുക."

കൂടുതൽ പറയാതെ അദ്ദേഹം വാതിൽ കടന്ന് ഇടനാഴിയിലൂടെ പുറത്തേക്കിറങ്ങി.

"ഗുരുജി."

അദ്ദേഹം തിരിഞ്ഞുനോക്കി. രാമയ്യൻ.

"യുവരാജാവിന്റെ പൂജ ഇന്നവസാനമാണ്." അയ്യോ! രാമയ്യന്റെ കറുത്തു തടിച്ച മുഖത്ത് ഒരു ചിരി പരന്നു. ഗുരുമൂർത്തി ആ ചോദ്യത്തിന് മറുപടി പറയാനൊരുമ്പെട്ടില്ല.

"കർമ്മങ്ങൾ കൊണ്ട് രാജാവു രക്ഷപ്പെടുമെന്ന് അങ്ങു വിശ്വസിക്കുന്നു. യുവരാജാവും അതാണ് ഉദ്ദേശിക്കുന്നത്." രാമയ്യന്റെ ചുണ്ടുകളിൽ കടുത്ത പരിഹാസം നിഴലിച്ചു:

"രാമയ്യൻ സംസാരിക്കുന്നതും ഈ നാട്ടിലെ രാജാവിനെപ്പററിയാണ്." ഗുരുമൂർത്തി ഒരു താക്കീതിനെന്നപോലെ ഓർമ്മപ്പെടുത്തി.

രാമയ്യൻ ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു.

"രാജാവും, അനുജനും മഹാകർമ്മിയായ ഗുരുമൂർത്തിയും." അയാൾ പരിഹസിച്ചു: "നിങ്ങൾക്ക് ഇപ്പോൾ രാജ്യമില്ല—അധികാരമില്ല. വെറുതേ അടങ്ങിയിരിക്കുകയാണു നല്ലത്...അല്ലെങ്കിൽ..."

"അല്ലെങ്കിൽ...?" ആ ഭീഷണിയുടെ മുമ്പിൽ ഗുരുമൂർത്തി രണ്ടു ചുവട് രാമയ്യനു നേരെ വച്ചു. അദ്ദേഹത്തിന്റെ നീണ്ട മുടിയിഴകളിലൂടെ തീപാറുന്നതുപോലെ തോന്നി. ചുകന്ന കണ്ണുകൾ സംഹരിക്കാനായുന്നതുപോലെ—രാമയ്യൻ ഒരു ചുവടു പിറകോട്ടുവച്ചു. പിന്നെ വേഗത്തിൽ നടന്നകന്നു. ഒരു നിമിഷത്തേക്കു തന്റെ നിയന്ത്രണം വിട്ടുപോയതിൽ അദ്ദേഹം ഖേദിച്ചു.

മതിൽക്കെട്ടിനകത്തുനിന്നും പുറത്തുകടന്ന് രാജവീഥിയിലൂടെ നടന്നു. തിരക്കില്ലാത്ത വീഥിയിൽ അപൂർവ്വമായി ആളുകൾ നീങ്ങിക്കൊണ്ടിരുന്നു. ഈ രാജധാനിയിൽ രാജാവു മാത്രമല്ല പ്രജകളും തടവിലായിരിക്കുന്നു.

ഗൃഹത്തിന്റെ മുൻവാതിൽ കടന്ന് ഒരടി വച്ചപ്പോഴേക്കും അദ്ദേഹം നിന്നു. നനഞ്ഞീറനണിഞ്ഞ മകൾ മുമ്പിൽ നിൽക്കുന്നു.

"രുദ്രമ്മാ," അദ്ദേഹം സ്വരമുയർത്തി. ആ വിളികേട്ട് അവൾ തിരിഞ്ഞുനോക്കി. പിതാവിന്റെ മുഖത്ത് അസാധാരണമായ ഒരു ഭാവം. അദ്ദേഹം എന്തുകൊണ്ടോ അസ്വസ്ഥനായിരിക്കുന്നു.

"പോയി, ഈറൻ മാററിയിട്ടു വരൂ."

അദ്ദേഹം പെട്ടെന്ന് ഒരുവശത്തേക്കൊഴിഞ്ഞുമാറി അകത്തേക്കു കടന്നു. അപ്പോഴാണ് അവൾക്കു ബോധം വന്നത്. തന്റെ പതിയുടെ മഹാവ്രതം കാലംകൂടുന്ന ദിവസം.

ഗുരുമൂർത്തി പൂജാമുറിയിലേക്കു കടന്നുചെന്നു. വിഘ്നേശ്വരനും കാർത്തികേയനും പിതാക്കളോടൊത്തുനിന്ന് തന്റെ നേരെ നോക്കുന്നതായി അദ്ദേഹത്തിനു തോന്നി. ആ മുഖങ്ങളിൽ വരപ്രസാദത്തിന്റെ തെളിച്ചമല്ല കാണുന്നത്.

അദ്ദേഹം പൂജാപീഠത്തിൽനിന്നും ഗ്രന്ഥക്കെട്ടെടുത്തു. ഓലയും നാരായവുമെടുത്തു. മിനിട്ടുകളോളം ഓലയിൽ എന്തൊക്കെയോ കണക്കുകൂട്ടി.

മുൻപിൽ തറയിൽ വരച്ച കള്ളികളിൽ കവടി നിരന്നു. അംശിച്ചു. ഗുണിച്ചു. കണക്കാക്കി.

രാശിയും ലഗ്നവും നോക്കി.

മനസേകാഗ്രമാക്കി. പഞ്ചേന്ദ്രിയങ്ങളേയും ഉള്ളിലേക്കൊതുക്കി. ധ്യാനദേവതയുടെ മുഖംമാത്രം ഉള്ളിൽക്കണ്ടു. വീണ്ടും നോക്കി—

ഗുരുമൂർത്തി എഴുന്നേററു. അദ്ദേഹത്തിന്റെ മനസ്സിൽ കടുത്ത ഭീതി തോന്നി. കാലദോഷം മാത്രമല്ല—കർമ്മദോഷവും കാണുന്നു. കവടിയിൽ തെളിഞ്ഞ അശുഭസൂചനകൾ, ജ്യോതിഷിയുടെ മനം കലക്കി. എന്തുകൊണ്ടിങ്ങനെ?

മനസ്സിലാവുന്നില്ല.

പക്ഷേ, ഇനി മുടക്കാനാവില്ല. അദ്ദേഹം പൂജാഗൃഹത്തിൽനിന്നും പുറത്തേക്കു നടന്നു. മകളെക്കണ്ടു. ഒന്നും പറയണ്ട. എല്ലാം വരുമ്പോലെ വരട്ടേ. ഗുരുമൂർത്തി സ്വമനസ്സിനെ നിയന്ത്രിച്ച് ഹനുമാൻ കുന്നു ലക്ഷ്യമാക്കി നടന്നു.

ബാലാജി കഴുത്തററം ജലത്തിൽ കണ്ണുകളടച്ച് അഞ്ജലിബദ്ധനായി നിന്നു. കാവേരിയിലെ ഓളങ്ങൾ യുവരാജാവിന്റെ ശരീരം സ്പർശിച്ചുകടന്നുപൊയ്ക്കൊണ്ടിരുന്നു. അകലെ ഹനുമാൻ കുന്നിൽനിന്നും ജ്വരം പിടിച്ച ഒരു കാററിറങ്ങിവന്നു. അലിവില്ലാത്ത കോടക്കാററ്.

നാലടി സമചതുരത്തിൽ ഉയർത്തിക്കെട്ടിയ വേദിയിൽ അഗ്നിവളർന്നു. ധാരധാരയായി വീണ നെയ്യ് എരിയുന്ന ഗന്ധം. ചുകന്ന തെററിപ്പൂക്കൾ ഒരു ചെറുകുന്നുപോലെകിടന്നു. വേദിക്കു ചുററുമുള്ള വലിയ ചതുഷ്കോണത്തിന്റെ കോണുകളിൽ പന്തങ്ങൾ കത്തിനിന്നു.

ഗുരുമൂർത്തി കണ്ണുകൾ തുറന്നു. ക്രിയാംഗങ്ങൾ എല്ലാം മുറപ്രകാരം വിധിയാംവണ്ണം പൂർത്തിയാവാൻപോകുന്നു. വേദിയുടെ മുൻപിൽ ശിലാസനത്തിലമർന്ന ബാലാജിയെ നോക്കി. കണ്ണുകൾ പൂട്ടി നിശ്ചലനായി പത്മാസനത്തിൽ തീവ്രധ്യാനത്തിൽ ഇരുന്ന യുവരാജാവിന് ഇപ്പോൾ ബാഹ്യപ്രപഞ്ചവുമായിബന്ധം വിട്ടിരിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുംമടക്കി ആത്മദേവതയിലേക്കൊതുക്കി, മഹാശക്തികൾക്കായുള്ള കാത്തിരിപ്പ്...

വെളിച്ചം പൊടുന്നനേ മങ്ങിവന്നതുപോലെ തോന്നി. അദ്ദേഹം ആകാശത്തിലേക്കു മുഖമുയർത്തി. ഇല്ല. സമയമായിട്ടില്ല. പിന്നെ. ഇരുളിന്റെ ഈ തോന്നൽ?

തലമുറകൾക്കു മുൻപ് അഥർവനശിരസ്സിലൂടെ ഗുരുശിഷ്യ പരമ്പരയിലൂടെ പകർന്നു സൂക്ഷിച്ച നിഗൂഢമായ മന്ത്രതന്ത്രവിധികൾ.

ആർക്കും അറിയാനാവാത്ത മഹാകർമ്മവിധികൾ. ഗുരുമൂർത്തി സ്വപ്രയത്നം കൊണ്ടു നേടിയ അറിവുകൾ. ഗുരുമൂർത്തി വംശത്തിനുമാത്രം അറിയുന്ന അതീവ നിഗൂഢ മന്ത്രതന്ത്ര ഔഷധീന്ദ്ര യോഗങ്ങൾ...

സമസ്തചരണങ്ങളും ഒരേ ബിന്ദുവിൽ
സമസ്തശാന്തിയും ഒരേ ബിന്ദുവിൽ
മഹാമന്ത്രങ്ങളുടെ ശക്തി
ആ ശക്തിയിലൂടെ കർമ്മിയുടെ ഇച്ഛയിലൂടെ

അലംഘനീയ ക്ഷണം
അനിഷേധ്യമായ വിളി...
ആവാഹനം...
പിഴവു പററാത്ത കർമ്മങ്ങൾ ബന്ധിച്ചു വരുത്തിയവർ

മഹാസുരശക്തികൾ—
ശത്രുസംഹാരമൂർത്തികൾ—
മഹാന്ധകാരശക്തികൾ—
വരൂ...വരൂ...വരൂ...

വിളിച്ചുവരുത്തിയ ദശഹാരമൂർത്തികൾ ബാലാജിയിലേക്കെത്തി നിൽക്കുന്നു

(ശേഷം 31-ാം പേജിൽ)




ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകൾ ലില്ലി മെഡിക്കൽ വിദ്യാർത്ഥിനിയാണ്. നാലു ദിവസം മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നും വീട്ടിൽ കൊണ്ടുപോയതാണ്. മടങ്ങുന്ന വഴിയിൽ മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തുവിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അനുസരിക്കാതെ വയ്യ. അച്യുതൻനായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒററയ്ക്കുള്ള യാത്ര.

വഴിയിൽ അച്യുതൻ നായർ കാർ നിറുത്തി; ഒന്നു മറവിലിരിക്കാൻ. റെക്കോർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മററൊരു കാട്ടുകിളിയായി, കാട്ടുപൂവായി അവൾ മറഞ്ഞു...

ലില്ലി കാട്ടിൽ മറയുന്നതിനു മുമ്പ്, പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ധിച്ചു. വീട്ടിൽവച്ചു നടന്ന ആ കൂടിക്കാഴ്ചയ്ക്കുശേഷം കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്കാണ് അയാൾ അവളെ കൂട്ടിക്കൊണ്ടു പോയതു്. അവിടെവച്ചു തനിക്ക് എല്ലാം നഷ്ടമാകുന്നതു് മദ്യത്തിന്റെ മയക്കത്തിൽ ലില്ലി അറിഞ്ഞില്ല. വിലകൂടിയ വാച്ചും സമ്മാനിച്ച് കൃഷ്ണചന്ദ്രൻ പാതിരാവായപ്പോൾ അവളെ വീട്ടിലെത്തിച്ചു. പുലർച്ചയ്ക്ക് കാറിൽ കയറിയ ലില്ലി നേരേ പോയതു് സത്യന്റെ വീട്ടിലേയ്ക്കായിരുന്നു. കോളേജിലെ സതീർത്ഥ്യനായിരുന്ന സത്യന്റെ വീട്ടിൽ ഒരംഗത്തെപ്പോലെ പെരുമാറാൻ അവൾക്ക് കഴിഞ്ഞു.

തുടർന്നു വായിക്കുക.

## നോവൽ 8

കാർ സ്റ്റാർട്ടാക്കാതെ വണ്ടിയിൽത്തന്നെ ഇരിക്കുന്ന ലില്ലിയുടെ അരികിലേക്കു സത്യൻ തിരികെച്ചെന്നു. അവൾക്ക് എന്തോ പറയുവാനുള്ളതായി അയാൾക്കു തോന്നി.

"എന്താ കുട്ടീ?"

അയാൾ ഡോറിന്മേൽ കൈവച്ച് അവളുടെ മുഖത്തു നോക്കി. ഷാമ്പൂവിന്റെ സൗരഭ്യമുള്ള അവളുടെ തലമുടിയിൽ വെയിൽനാളങ്ങൾ തിളങ്ങിനിന്നു. നിരത്തിനപ്പുറത്തെ കൊള്ളിന്മേലെ അരിപ്പൂപൊന്തകളിൽ കാററ് നുഴഞ്ഞിറങ്ങിക്കൊണ്ടിരുന്നു.

"ഒരു വിശേഷം പറയട്ടേ?"

"എന്തു വിശേഷം?"

ഇത്രനേരം ഒന്നിച്ചുണ്ടായിട്ടും പറയാൻ മടിച്ച ആ വിശേഷം എന്തെന്നറിയാൻ അയാൾക്കു തിടുക്കമുണ്ടായി. അയാൾ ഡോർ തുറന്ന് അവളുടെ അരികിൽ ഇരുന്നു.

"പറയൂ കുട്ടീ—"

"എനിക്കു് ഒരു പ്രൊപ്പോസൽ വന്നിരിക്കുന്നു."

"ആരാണ് ആ ഭാഗ്യവാൻ?"

"സ്റ്റെയിറ്റ്സിൽ സെററിൽചെയ്ത ഒരു ഡോക്ടറാ."

"കാണാനെങ്ങനെ?"

"സ്റ്റൈലൻ."

"കൺഗ്രാജുലേഷൻസ് കുട്ടീ," അയാൾ ആഹ്ലാദത്തോടെ അനുമോദിച്ചു. "നീയിതു് എന്തുകൊണ്ടു് നേരത്തേ പറഞ്ഞില്ല?"

സി. കെ. അവളെ ആളയച്ചു വരുത്തിയതിന്റെ രഹസ്യം അയാൾക്കു് ഉടനേ പിടികിട്ടി.

"പേരു പറഞ്ഞില്ലല്ലോ?"

"ഡോക്ടർ കൃഷ്ണചന്ദ്രൻ."

"നല്ല പേരു്. കുട്ടി കൃഷ്ണചന്ദ്രനെ കണ്ടോ?"

"ഉം."

ഒന്നു വിസ്തരിച്ചു പറയൂ. ഞാനയാളെ മനസ്സിലെങ്കിലും ഒന്നു കാണട്ടേ."

"വെളുത്തിട്ടാ. നല്ല ഉയരവും ഉണ്ടു്. കണ്ടാൽ സായിപ്പാന്നേ തോന്നൂ."

"ഡ്രസ്സ്?"

"സഫാരി സൂട്ട്."

"ഇപ്പോൾ ഡോക്ടർ കൃഷ്ണചന്ദ്രനെ എനിക്കു മനസ്സിൽക്കാണാം. ലില്ലീ, കുട്ടി വളരെ ലക്കിയാണ്. ഇനി ഒന്നും ആലോചിക്കുവാനില്ല. വേഗം കല്യാണം നടക്കട്ടെ."

അവൾ കാർ സ്റ്റാർട്ടുചെയ്തു. വെയിലും നിഴലും വീണുകിടക്കുന്ന പരുക്കൻ പാതയിലൂടെ കാർ നീങ്ങി. ലക്ഷ്യമില്ലാതെ അവൾ വെറുതേ കാറോടിച്ചു. മുകളിൽ വെളുത്ത മേഘപാളികൾക്കിടയിൽ നീലത്തീ കത്തിപ്പടർന്നുകൊണ്ടിരുന്നു.

കാറോടിക്കുന്നതിനിടയിൽ അവൾ തലേദിവസത്തെ സംഭവങ്ങൾ ഓരോന്നായി വിവരിക്കുവാൻ തുടങ്ങി. ഹോട്ടൽ ലോഞ്ചിലിരുന്ന് സ്കോച്ച് കഴിച്ച കാര്യം പറഞ്ഞപ്പോൾ സത്യൻ പ്രതിഷേധിച്ചു:

"കുട്ടി അതു ചെയ്യാൻ പാടില്ലായിരുന്നു..."

"കൃഷ്ണചന്ദ്രൻ എന്നെ ഹിപ്നോട്ടൈസ് ചെയ്തതാണ്. സത്യനറിയില്ലേ, മദ്യം എനിക്കു വെറുപ്പാ."

"എന്നിട്ട്...?"

അവൾ തുടർന്നു: കൃഷ്ണചന്ദ്രനുമായി ഇരുന്നു സംസാരിച്ച കാര്യങ്ങൾ വള്ളിപുള്ളി വിടാതെ വിസ്തരിച്ചു പറഞ്ഞു. തലനിറയെ സ്കോച്ചിന്റെ ലഹരിയുമായി ഹോട്ടൽ ഗെയിററ് കടന്ന് പുറത്തു വരുന്നയിടത്തു് എത്തിയപ്പോൾ സത്യൻ തടുത്തു:

"കാർ നിറുത്തൂ. നമുക്കു് എവിടെയെങ്കിലും ചെന്നിരുന്നു സംസാരിക്കാം."

അല്ലെങ്കിൽ അവൾ കാർ എവിടെയെങ്കിലും കൊണ്ടുചെന്ന് ഇടിക്കുമെന്നു് അയാൾ പേടിച്ചു. അയാൾക്കു് ഡ്രൈവിങ് അറിയില്ല. അല്ലെങ്കിൽ സ്റ്റിയറിങ് കൈയിലെടുക്കാമായിരുന്നു.

അവൾ നിരത്തിന്റെ ഓരം ചേർത്തു് കാർ നിറുത്തി. ഇടതുവശത്തു് ഒരു ചെറിയ മൈതാനമാണ്. അവിടെ വളർന്നുകിടക്കുന്ന പുല്ല് തിന്നുകൊണ്ടു് പശുക്കൾ മേഞ്ഞു നടക്കുന്നുണ്ടായിരുന്നു. അവർ കാറിൽനിന്നിറങ്ങി കന്നുകാലികളുടെ ഇടയിലൂടെ വെറുതെ നടന്നു.

**എം. മുകുന്ദൻ**

പശുക്കൾ നനവാർന്ന കരിമിഴികൾ ഉയർത്തി അവരെ ഒന്നു നോക്കിയശേഷം വീണ്ടും പച്ചപ്പുല്ല് കാർന്നുതിന്നുവാൻ തുടങ്ങി.

"പരീക്ഷ കഴിഞ്ഞ ഉടനേ മേരിയജ് വേണമെന്നാണ് അച്ഛൻ പറയുന്നതു്."

പച്ചപ്പുല്ലിന്റെ കണ്ണീരിൽ ചെരിപ്പിടാത്ത അയാളുടെ കാലടികൾ നനഞ്ഞു.

"സത്യനെന്താണ് ഒന്നും മിണ്ടാത്തതു്?"

"ഞാൻ ഉള്ളാലെ സന്തോഷിക്കുകയാണ്. പലപ്പോഴും കുട്ടിയുടെ ഭർത്താവിനെ ഞാൻ സങ്കല്പിക്കുവാൻ നോക്കിയിട്ടുണ്ടു്. എന്റെ സങ്കല്പവുമായി തികച്ചും പൊരുത്തപ്പെടുന്നുണ്ടു്, കൃഷ്ണചന്ദ്രൻ."



"ബട്ട് ഐ ഹെയിററ് ഹിം."

സത്യനു വിശ്വാസം വന്നില്ല.

"റിയലീ ഐ മിനിററ്."

അയാൾ അവളുടെ കൈപിടിച്ച് പുല്ലിൽ ഇരുത്തി. അയാളും ഇരുന്നു. ഉടലിൽ വലിയ കറുത്ത പുള്ളികളുള്ള ഒരു വെളുത്ത പശു അവരുടെ അരികിൽക്കിടന്ന് അയവിറക്കി. അതിന്റെ കഴുത്തിലെ ചെറിയ മണി ഇടയ്ക്കിടെ കിലുങ്ങുന്നുണ്ടായിരുന്നു.

"കുട്ടി പറയുന്നതു് എനിക്കു മനസ്സിലാകുന്നില്ല. നിങ്ങൾ ഒരുമിച്ച് ഒരു സായാഹ്നം ചെലവഴിച്ചു. ഒന്നിച്ചു കിടന്നു. എന്നിട്ടും നീ പറയുന്നു നിനക്കയാളെ ഇഷ്ടമല്ലെന്ന്..."

"ഐ ഹെയിററ് ഹിം..."

അവൾ ചുവപ്പിച്ച കാൽനഖങ്ങൾകൊണ്ടു് പച്ചപ്പുല്ലിൽ വരഞ്ഞു.

"എനിക്കു് അയാളെ എന്റെ ഭർത്താവായി സങ്കല്പിക്കുവാൻ കഴിയുന്നില്ല."

അയാൾ ഒരു ബീഡി കത്തിച്ച് പുകവിട്ടുകൊണ്ടു് ദൂരെ ആകാശത്തിൽ നോക്കിയിരുന്നു. അവിടെ തിളങ്ങുന്ന നീലവർണ്ണം പൊട്ടിത്തെറിക്കുകയാണ്. നുറുങ്ങിവീഴുന്ന നീലക്കഷ്ണങ്ങൾ വെയിലിൽ ഒഴുകി നടന്നു.

"ഞാനെന്തു ചെയ്യും സത്യൻ? അച്ഛന്റെ വാക്കു് തട്ടിക്കളയുവാൻ എനിക്കു ശേഷിയില്ല."

"നീ പൈങ്കിളി നോവലുകളിലെ കഥാനായികയെപ്പോലെ സംസാരിക്കുന്നു." അയാളുടെ സ്വരം കനത്തു. "കൃഷ്ണചന്ദ്രനെ ഇഷ്ടമില്ലെങ്കിൽ അച്ഛനോടു തുറന്നു പറയുക. ദാററ്സാൾ."

"അച്ഛൻ എന്നെ കൊല്ലും."

"കുട്ടിക്കു് ധൈര്യമില്ലെങ്കിൽ ഞാൻ ചെന്നു പറഞ്ഞുകൊള്ളാം."

"അച്ഛൻ സത്യനേയും കൊല്ലും."

"അങ്ങനെ കൊല്ലാൻ തുടങ്ങിയാൽ ഈ കലശ്ശേരിയിൽ ആരെങ്കിലും ബാക്കി കാണുമോ?"



"എന്തു് ചെയ്യണം എന്ന് എനിക്കറിയില്ല..."

അവൾ ഒരു കുരുവിയെപോലെ ദുർബ്ബലയായിത്തീർന്നു;

"നീ പരീക്ഷയിൽ തോൽക്കുമോ എന്നാണ് എന്റെ പേടി. നിന്റച്ഛനെന്തിനാണ് ഇപ്പോൾ ഇങ്ങനെയൊരു ഗുലുമാലു് കൊണ്ടുവന്നതു്?"

"തെററ് എന്റേതാണ്. ഞാൻ കൃഷ്ണചന്ദ്രന്റെ കൂടെ പോകുവാൻ പാടില്ലായിരുന്നു."

"ഫർഗെററിററ്," അയാൾ പറഞ്ഞു. "ഏതായാലും കുട്ടി ഉടനെ നഗരത്തിലേക്കു പോകരുതു്. ഞാൻ ഒന്ന് ആലോചിച്ചുനോക്കട്ടെ. വൈകുന്നേരം നീ സ്റ്റേഡിയത്തിൽ വരുമോ? ഞാനവിടെ ഉണ്ടാകും."

തന്റെ കാൽ നക്കുന്ന പശുക്കുട്ടിയുടെ തലയിൽ പതുക്കെ ഒന്ന് തലോടിയ ശേഷം സത്യൻ എഴുന്നേററു. കൂടെ ലില്ലിയും.

അവളുടെ ചുമലിൽ കൈയിട്ട് അവളുടെ കൂടെ നടന്നുകൊണ്ടു് അയാൾ പറഞ്ഞു:

"ലില്ലീ, നീയല്ലേ ലോകത്തിലെ എന്റെ ഏററവുംവലിയ ചങ്ങാതി? ഇതുപോലുള്ള ഒരവസരത്തിൽ നിന്നെ സഹായിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ എന്റെ ഫ്രണ്ട്ഷിപ്പിനു് എന്തർത്ഥമാണുള്ളതു്? ഞാൻ കുട്ടിയുടെ പ്രശ്നത്തിനു് ഒരു പരിഹാരം കാണും..."

അവർ നടന്ന് കാറിനരികിൽ എത്തി. അവൾ മനസ്സിൽ അച്ഛനെ കാണുകയായിരുന്നു. ക്രുദ്ധനായ, പൊട്ടിത്തെറിക്കുന്ന അച്ഛൻ... അവൾ ദൈവത്തേക്കാൾ ഏറെ സി. കെ.യെ പേടിക്കുന്നു.

"ചിയർ യു അപ്പ്, ലില്ലീ..."

അയാൾ അവളുടെ ചുമലിൽ നിന്നു കൈയെടുത്തു് അവളുടെ താടിക്കു് ഒരു തട്ടുകൊടുത്തു. അവൾ അറിയാതെ ഒന്നു മന്ദഹസിച്ചുപോയി.

കാർ വീണ്ടും ഓടുവാൻ തുടങ്ങി. റിവേഴ്സ് എടുത്തു് വന്ന വഴിയെ അവൾ വണ്ടിയോടിച്ചു. സത്യന്റെ പണിസ്ഥലത്തു് എത്തിയപ്പോൾ അവൾ കാർ നിറുത്തി.

"വൈകുന്നേരം അഞ്ചു മണിക്കു് സ്റ്റേഡിയത്തിൽ ഞാൻ കാത്തിരിക്കും.

അയാൾ കാറിൽ നിന്നിറങ്ങിയപ്പോൾ, വണ്ടി വീണ്ടും നീങ്ങി. കയററങ്ങളും ഇറക്കങ്ങളുമുള്ള ചരൽനിരത്തിലൂടെ കാറോടിക്കുമ്പോൾ പലേ ചിന്തകൾ അവളുടെ തലയിലൂടെ കടന്നുപോയി. കഞ്ചാവ് വലിച്ച് വലിച്ച് മനസ്സും ശരീരവും തളർന്ന വിപിനൻ എന്ന കുട്ടി. ഊരുചുററി അവൻ തിരിച്ചു വരുമോ? കൂലിപ്പണിയെടുക്കുന്ന എം. എസ്സ് സി. റാങ്കുകാരൻ സത്യൻ. ആദ്യസമാഗമവേളയിൽത്തന്നെ തന്റെ പ്രതിശ്രുതവധുവിനുവേണ്ടി കിടക്കറയൊരുക്കിയ ഡോക്ടർ കൃഷ്ണചന്ദ്രൻ. എന്തു വിചിത്രമാണ് ഈ ലോകം...

കാറ് വീട്ടിനു മുമ്പിൽ വന്നു നിന്നതു് അവൾ അറിഞ്ഞില്ല.

വരാന്തയിലെ വലിയ ചൂരൽക്കസേര

യിൽ വെളിയിലേക്കു നോക്കിയിരിക്കുന്ന അച്ഛനെ ദൂരെവച്ചുതന്നെ അവൾ കണ്ടു. അലക്കി ഇസ്ത്തിരിയിട്ട ഷർട്ടും മുണ്ടും ധരിച്ച് അച്ച്യുതൻനായർ തയ്യാറായി നിൽക്കുന്നു. ചുമലിൽ മടക്കിയിട്ട മഫ്‌ളർ. നഗരത്തിലേക്കു പോകുമ്പോൾ ആ മഫ്‌ളർ മറക്കാറില്ല.

''അച്ച്യുതൻനായരെ, പെട്ടി എടുത്ത് കാറില് വയ്ക്കു്.''

സി. കെ. പറഞ്ഞു. അച്ച്യുതൻ നായർ വരാന്തയിൽ നിന്ന് ലില്ലിയുടെ ചുവന്ന സൂട്ട്കെയിസും കേസ്സററ് പ്ലെയറും എടുത്തു കാറിനു നേരേ നടന്നു.

''ഞാനിന്നു പോകുന്നില്ല.''

വരാന്തയിലേക്കു കയറിയ ലില്ലി പറഞ്ഞു. അതുകേട്ട് അച്ച്യുതൻ നായർ കൈയിൽ പെട്ടിയും കേസ്സററ് പ്ലെയറുമായി നിശ്ചലനായി നിന്നു.

''പരീക്ഷയാണെന്ന് ഓർമ്മവേണം.''

''നാളെ വെളുക്കുമ്പം പോയിക്കോളാം''.

സി. കെ. കസേരയിൽ ഒന്നു ഇളകിയിരുന്നു.

''എന്താ നിൻെറ മനസ്സു മാറാൻ കാരണം? അവൻ മാററിയതാണോ?''

ലില്ലി വിളറിപ്പോയി. അവളുടെ മനസ്സ് മഞ്ഞുപോലെ ഉരുകാൻ തുടങ്ങി. അവൾ കീഴ്ച്ചുണ്ടുകടിച്ച് ധൈര്യം സംഭരിക്കുവാൻ ശ്രമിച്ചു.

''ഞാൻ ഒന്നും അറിയുന്നില്ല എന്നാണോ നിൻെറ വിചാരം? ഈ തലശ്ശേരിയിൽ എന്തു നടന്നാലും ഈ സി. കെ. അതറിയും.''

''അച്ഛൻ എന്താണു പറഞ്ഞുവരുന്നതു്?''

''തെണ്ടി സത്യനുമായുള്ള നിൻെറ കൂട്ടുകെട്ടിനെപ്പററിത്തന്നെ.''

''അച്ഛൻ തെററിദ്ധരിക്കുകയാണ്. ഞങ്ങൾ വെറും ഫ്രണ്ട്സാണ്.''

സി. കെ. കസേരയിൽനിന്ന് എഴുന്നേററ് ഒരു ബെൻസൻ ആൻഡ് ഹെഡ്ഡ്സിനു തീപററിച്ച് വരാന്തയിലൂടെ രണ്ടുചാൽ നടന്നു. സാരിത്തുമ്പ് ചുമലിലൂടെ വലിച്ചിട്ട് മൂടി അവൾ അച്ഛൻെറ അടുത്ത നീക്കം ശ്രദ്ധിച്ചുനിന്നു. കാറിനരികിൽ പെട്ടിയുമായി എന്തുചെയ്യണം എന്നറിയാതെ നിൽക്കുകയാണ് അച്ച്യുതൻ നായർ.

തുടരെ ഏതാനും പുകയെടുത്ത്, പാതിപോലും എരിഞ്ഞിട്ടില്ലാത്ത സിഗരററ് ചാരത്തട്ടിൽ ഇട്ട്, സി. കെ. മകളുടെ മുമ്പിൽ വന്നുനിന്നു

''ലില്ലീ—''

അയാളുടെ സ്വരം കനത്തിരുന്നു.

''ഇനി നീ അവനെ കാണരുതു്. നിൻെറ കല്യാണം ഉറച്ചിരിക്കുകയാണ്. മറെറന്തും ഞാൻ സഹിക്കും. സ്കാൻഡൽ മാത്രം ഞാൻ സഹിക്കില്ല.''

അവളുടെ കണ്ണുകളിൽ ക്ഷോഭത്തിൻെറ അരുണിമ തെളിഞ്ഞു. അവൾ എന്തോ പറയുവാനായി തുനിഞ്ഞപ്പോൾ, അയാൾ തടുത്തു.

''മതി. എനിക്കൊന്നും കേൾക്കേണ്ട. നേരം വൈകി. വേഗം പുറപ്പെട്ടോളു.''

അച്ച്യുതൻ നായർ കാറിൻെറ ഡോർ തുറന്ന് സൂട്ട്കെയിസും കേസ്സററ് പ്ലെയറും പിൻസീററിൽവച്ചു. സൂട്ട്കെയിസിൽ അവൾക്ക് ആവശ്യമുള്ളതെല്ലാം അമ്മ നേരത്തെ എടുത്തുവച്ചിരുന്നു.

അവൾ മുൻപോട്ടുവച്ച കാൽ പിൻവലിച്ചു. ഒരു ഗ്ലാസ് തണുത്തവെള്ളം കുടിക്കണം എന്നുണ്ടായിരുന്നു. വേണ്ടെന്നുവച്ചു.

അടുത്തനിമിഷം അവളെയുംകൊണ്ടു പുത്തൻ മാർക്ക് ഫോർ ഗേററുകടന്നു. തെരുവിൽ പ്രവേശിച്ചു. അവൾ സീററിൽ ചാരി കണ്ണടച്ചിരുന്നു.

അച്ഛനെ ധിക്കരിക്കുവാൻ തനിക്ക് ഒരിക്കലും കഴിയുകയില്ലെന്ന് അവൾക്കു മനസ്സിലായി. അച്ഛൻെറ വാക്ക് ദൈവത്തിൻെറ വാക്കാണ്. അച്ഛൻെറ തീരുമാനം അവസാനത്തെ തീരുമാനമാണ്. സി. കെ. യോടുള്ള ഭയഭക്തിയാൽ അവളുടെ ഉള്ള് വിറയാർന്നു. അവൾക്ക് സി. കെ. അച്ഛൻ മാത്രമല്ല, തൻെറ കർമ്മങ്ങളെ നിയന്ത്രിക്കുന്ന ദുർജ്ഞേയമായ ഏതോ ശക്തികൂടിയാണ്. തൻെറ ഓരോ കാൽവയ്പിനെയും നിയന്ത്രിക്കുകയും തൻെറ ജീവിതത്തെ വിദൂരഗ്രഹങ്ങളെപ്പോലെ സ്വാധീനിക്കുകയും ചെയ്ത ഏതോ ഒരു പരാശക്തിയുടെ സാന്നിദ്ധ്യം എന്നും അവൾ അറിഞ്ഞുപോന്നിട്ടുണ്ട്. സി. കെ. ആ പരാശക്തിതന്നെയാണ് എന്ന് അവൾക്കു തോന്നി...

അവളുടെ വെളുത്ത ചർമ്മത്തിൽ വിയർപ്പിൻെറ ഉറവുകൾ പൊട്ടി. കവിളിൽ തട്ടുന്ന മുടിയിഴകൾ പൊള്ളുന്നുണ്ടായിരുന്നു.

ശക്തിയായ കടൽക്കാററ് കാറിലേക്കു തള്ളിക്കയറിയപ്പോൾ അവൾ കണ്ണു തുറന്നു. ഒരുവശത്തു താഴെ നീലക്കടൽ വെയിലിൽ വെട്ടിത്തിളങ്ങുന്നു. വെള്ളത്തിനു മുകളിൽ നനുത്ത നീലമേഘങ്ങൾ പാറിക്കളിക്കുന്നുണ്ടായിരുന്നു. കാററിൽ മുഖത്തു പറന്നുവീണ് കാഴ്ച മറയ്ക്കുന്ന മുടിയിഴകൾ വകുത്തു മാററി അവൾ കടലിൽ നോക്കിയിരുന്നു. നെററിയിലെ വിയർപ്പുറിയപ്പോൾ അവളുടെ തലയാകെ കുളിർത്തു. അവളുടെ മനസ്സിൽ ശാന്തിവന്നു നിറഞ്ഞു.

കാർ സ്റ്റേഡിയം കടന്ന്, തെരുവുകൾ ഒന്നൊന്നായി കൈമാറി, അകലെ കുന്നിൻമുകളിലെ മെഡിക്കൽകോളേജിനെ ലക്ഷ്യംവച്ച് ഓടി...

(തുടരും)

## ആരും പറയാത്ത കഥ

(27–ാം പേജിൽനിന്നു തുടർച്ച)

ഗുരുമൂർത്തി കണ്ടറിഞ്ഞു. അതേ-തൻെറ കർമ്മങ്ങൾ പൂർണ്ണമായിരിക്കുന്നു.

നെടുനാളത്തെ പരിശ്രമത്തിൻെറ അന്ത്യം.

മഹാവ്രതസംവത്സരം പൂർത്തിയാക്കിയ ബാലാജിക്കു് ഇനി ശത്രുസംഹാരശക്തികൾ സ്വാധീനമായിരിക്കും. അനുജനിലൂടെ ജ്യേഷ്ഠൻ രക്ഷപ്പെടും.

രാജാവ് രക്ഷപ്പെടും—

ശരഭോജിമഹാരാജാവ് രക്ഷപ്പെടും. ശക്തിയാർജ്ജിക്കും. രാജ്യവും അധികാരവും വീണ്ടെടുക്കും.

ഗ്രഹണത്തിൻെറ തുടക്കം ഗുരുമൂർത്തി അറിഞ്ഞു. ഇനി മൂന്നേമുക്കാൽനാഴിക തനിക്കിവിടെ നിന്നുകൂട. അസുരസംഹാരശക്തികൾ സാധകനായ ബാലാജിയെ ചൂഴ്ന്നു നിൽക്കുന്നു. ഗ്രഹണത്തിൽ പൂർണ്ണശക്തി നേടുന്ന, ഭീകരമൂർത്തികളെ നിയന്ത്രിക്കാൻ വ്രതധാരിയായ സാധകനു കഴിയും.

കർമ്മിയായ ഗുരുമൂർത്തിക്കാവില്ല.

ഗുരുമൂർത്തി എഴുന്നേററു.

അദ്ദേഹം കുന്നിറങ്ങി.

താഴെ പുഴയിലിറങ്ങി കുളിച്ചുകയറി. പത്മാസനസ്ഥനായി ധ്യാനത്തിലിരുന്നു. എല്ലാം ശുഭമായിക്കലാശിക്കട്ടെ—ഗുരുമൂർത്തി ഹൃദയപൂർവ്വം പ്രാർത്ഥിച്ചു. പക്ഷേ, തൻെറ പ്രാർത്ഥന സഫലമാവുകയില്ലെന്നും വരാൻ പോവുന്നതു് മഹാദുരന്തമാവുമെന്നും അദ്ദേഹം അറിഞ്ഞിരുന്നില്ല.

(തുടരും)



കഥ

# അവിശ്വാസി

## ടി. വി. വർക്കി

എഴുപത്തിയഞ്ചാം വയസ്സിൽ അഡ്വക്കേററ് പീലിപ്പോസ് തോമസ്, ഒരു ക്രിമിനൽ വക്കീൽ എന്നതിനേക്കാൾ ഒരു അവിശ്വാസി എന്ന വിശേഷണം നിലനിറുത്തി, മരിക്കുമ്പോൾ ജനം അതി തീവ്രമായൊരു അസ്വസ്ഥതയിൽ വീണ്ടും അമർന്നു. അയാളുടെ വ്യക്തിപരമായ ജീവിതം, കാഴ്ചപ്പാട്, വിടർത്തിയിട്ട ഭൂതകാലം, അവരുടെ കൺതടത്തിൽ വീണ്ടും സജീവമായി.

വാസ്തവത്തിൽ, സാധാരണമായൊരു ഹൃദയാഘാതത്തിൻെറ ഫലമായിത്തന്നെയാണ് അയാൾ മരിച്ചതു്. പ്രഭാതഭക്ഷണം കഴിഞ്ഞു്, വർത്തമാനപത്രവുമായി കസേരയിലേക്കു നിവരുമ്പോൾ പെട്ടെന്നു് നെഞ്ചിൽ വേദന അനുഭവപ്പെടുകയും രണ്ടോ മൂന്നോ കവിൾ ഛർദ്ദിക്കുകയും ചെയ്തു. അയാളുടെ ഭാര്യ റോസമ്മയും മൂത്ത മകൻ ജെയിംസ് തോമസും ശബ്ദംകേട്ട് ഓടിയെത്തി, ആടിയുലഞ്ഞു വീഴാൻ തുടങ്ങുന്ന, അയാളെ താങ്ങിപ്പിടിച്ച് കിടക്കയിൽ കിടത്തി. ഏതാനും നിമിഷങ്ങൾക്കകം അയാൾ മരണമടഞ്ഞുവെന്നു്, കൃഷിവകുപ്പിൽ ജില്ലാധികാരിയായ ജെയിംസ് തോമസ് മനസ്സിലാക്കി. എങ്കിലും ചടങ്ങിനുവേണ്ടി ഡോക്ടറെ വിളിച്ചുവരുത്തി. ഭീമമായൊരു ഹൃദയാഘാതത്തോടെയാണ് മരണം അയാളെ ആക്രമിച്ചതെന്നു് ഡോക്ടർ പ്രഖ്യാപിക്കുകയും ചെയ്തു.

മരണവാർത്ത വീടിൻെറ പടിവിട്ട് പുറത്തേക്കു സംക്രമിക്കുമ്പോൾ, അസുഖകരമായൊരു ഭൂതാവേശത്തിനു് അടിപെട്ട്, അവിശ്വസിക്കുന്ന കണ്ണുകളോടെ, മിടിക്കുന്ന ജിജ്ഞാസയോടെ ജനം അയാളുടെ മരണക്കിടക്കയ്ക്കരികിലേക്കു പാഞ്ഞെത്തി. അപ്രതീക്ഷിതമായ സംഭ്രമത്തിൻെറ കിതപ്പിൽ, പരേതാത്മാവിനുവേണ്ടി പ്രാർത്ഥിക്കാറുള്ള പതിവിൽ ചിലരെങ്കിലും നെററിയിൽ കുരിശു വരച്ച് ചില വാക്കുകൾ ഉരുവിട്ടു. അടുത്ത നിമിഷം, മരിച്ചു മുൻപിൽ കിടക്കുന്ന ആ മനുഷ്യൻ ആത്മാവിലും മരണാനന്തര ജീവിതത്തിലും വിശ്വാസമില്ലാത്തവനും വിശ്വാസികളെ പരിഹസിക്കുന്നവനും ആയിരുന്നുവെന്ന സത്യം ഓർത്തപ്പോൾ അവർ നിശ്ശബ്ദം, നിശ്ചലം തങ്ങളുടെ നെററിയിലെ കുരിശുകൾ മനസ്സിൻെറ നാവുകൾകൊണ്ടു് തുടച്ചുകളഞ്ഞു.

ജനപ്രതികരണങ്ങളെക്കുറിച്ച് ആലോചിക്കാതെ, ജെയിംസ് തോമസ് ശ്രദ്ധാപൂർവ്വം അനന്തര നടപടികൾ ആരംഭിച്ചുകഴിഞ്ഞിരുന്നു. സാധാരണ ക്രമങ്ങളിൽ നിന്നും വ്യത്യസ്തമായിരുന്നു അവയെല്ലാം. അഡ്വക്കേററ് പീലിപ്പോസ് തോമസ്, തൻെറ മരണം സംഭവിച്ചാൽ അനുഷ്ഠിക്കേണ്ടകർമ്മങ്ങളെപ്പററി അയാളെ ചുമതലപ്പെടുത്തിയിരുന്നു. അവ ഓരോന്നായി ഓർക്കുകയും ക്രമമായി പ്രവൃത്തി ആരംഭിക്കുകയുമായിരുന്നു, അയാൾ. ആദ്യമായി ഭാര്യ ജസ്സിയുടെ സഹായത്തോടെ മൃതദേഹത്തിൻെറ വായ തുറന്നു പോകാത്തവിധം നാടകൊണ്ടു് കെട്ടിവച്ചു. വാർത്ത അറിഞ്ഞെത്തിയ സുഹൃത്തുക്കളിൽ ചിലരെക്കൂടി ചേർത്തു് തറയിൽ പായവിരിച്ച്, മൃതദേഹം കട്ടിലിൽനിന്നിറക്കിക്കിടത്തി. പഴന്തുണികൊണ്ടു് മുഖംവരെ മൂടിയിട്ടു. അങ്ങനെ വേണം സംസ്കാരത്തിനുമുമ്പ് മൃതദേഹം ദർശനത്തിനുവയ്ക്കേണ്ടതെന്നു്, അഡ്വക്കേററ് പീലിപ്പോസ് തോമസ് നിർദ്ദേശിച്ചിരുന്നു. ശവത്തിൻെറ കൈയിൽ കുരിശോ പുഷ്പങ്ങളോ പിടിപ്പിക്കുകയുണ്ടായില്ല. ഒരു ജഡത്തെക്കൊണ്ടു് ജോലിചെയ്യിക്കുന്ന ക്രൂരമായ ഫലിതം തൻെറമേൽ ആവർത്തിക്കരുതെന്നു്, അയാൾ കർക്കശമായി നിരോധിച്ചിരുന്നു. ശവത്തലയ്ക്കൽ മെഴുകുതിരികളോ ചന്ദനത്തിരികളോ കത്തിച്ചുവയ്ക്കരുതെന്നും ആരോഗ്യപരമായകാരണങ്ങളില്ലെങ്കിൽ, സുഗന്ധലേപനംപോലും പാടില്ലെന്നും അയാൾ ശഠിച്ചിരുന്നു. മരണത്തോടെ അവസാനിക്കുന്ന ശരീരത്തിൻെറ പ്രാധാന്യം പെരുപ്പിച്ചു കാണിച്ചു മുതലെടുക്കുന്ന ആചാരങ്ങളോടും അനുഷ്ഠാനങ്ങളോടും പൊരുത്തപ്പെടാൻ ആവില്ലെന്നു് വ്യക്തമാക്കിയിരുന്നു, അയാൾ.

ആ പ്രക്രിയകളത്രയും കരയാൻ കഴിയാത്ത കണ്ണുകളോടെ, മരവിച്ച കാഴ്ചശക്തിയോടെ, നോക്കിനിൽക്കുകയായിരുന്നു റോസമ്മ. തൻെറ മരണക്കിടക്കയ്ക്കരികിൽ ആരും കണ്ണീർ വീഴ്ത്തരുതെന്നും തേങ്ങലുകളോ പതംപറച്ചിലുകളോ പാടില്ലെന്നും ഭാര്യയോടു് അയാൾ പറഞ്ഞു് ഏല്പിച്ചിരുന്നു. ഭർത്താവിൻെറ ആവശ്യം നിരസിക്കാൻ ശക്തമായ പ്രലോഭനമുണ്ടായിരുന്നിട്ടും അവർക്കു കഴിഞ്ഞില്ല. എല്ലാ അനിവാര്യതകൾക്കും വഴങ്ങി, മൗനം ഭജിക്കുകയായിരുന്നു, അവർ.

മരണം സംഭവിക്കുന്ന നിമിഷം മുതൽ എട്ടു മണിക്കൂറിനുള്ളിൽ ശവം സംസ്കരിച്ചിരിക്കണമെന്നു് അയാൾ വ്യവസ്ഥ ചെയ്തിരുന്നു. അതും സ്വന്തം പുരയിടത്തിൻെറ ഏററവും ഒഴിഞ്ഞ കോണിൽ, നാലടി താഴ്ചയിൽ, ആറടി നീളത്തിൽ, രണ്ടടി വീതിയിൽ തീർത്ത കുഴിയിൽ. ശവം പലകമേൽ കെട്ടി കുഴിയിലിറക്കി, മണ്ണിട്ടു മൂടിയശേഷം മുകളിൽ കല്ലുകൾ നിരത്തിവയ്ക്കണമെന്നും, ശവസംസ്കാരത്തിനുശേഷം മൂന്നുവർഷം കഴിഞ്ഞു്, കല്ലുകൾ പെറുക്കിമാററി, സാധാരണ രീതിയിൽ കൃഷിയിറക്കിക്കൊള്ളണമെന്നും അയാൾ നിർദ്ദേശിച്ചിരുന്നു. തന്നെ സംബന്ധിച്ച ഓർമ്മപോലും ശേഷിക്കാതിരിക്കാനാണത്രേ, ആ നിബന്ധന.

മരണത്തിനും ശവസംസ്കാരത്തിനും ഇടയ്ക്കുള്ള എട്ടു മണിക്കൂറിനുള്ളിൽ, എത്തിച്ചേരാവുന്ന അകലങ്ങളിൽ താമസിക്കുന്ന മക്കളെയും ബന്ധുക്കളെയും മാത്രമേ വിവരമറിയിക്കേണ്ടതുള്ളുവെന്നും ആർക്കുവേണ്ടിയും നിശ്ചിത സമയം കഴിഞ്ഞു് കാത്തിരിക്കേണ്ടതില്ലെന്നും അയാൾ വിധിച്ചിരുന്നു. മനുഷ്യൻെറ തികച്ചും സ്വാഭാവികമായ തിരോധാനം, അത്ര വലിയൊരു സംഭവമാക്കി അയൽക്കാർക്കും ബന്ധുക്കൾക്കും, ഉപദ്രവമാക്കിത്തീർക്കരുതെന്നാണ്, ആ വ്യവസ്ഥ ഏർപ്പെടുത്തുമ്പോൾ അയാൾ ഉദ്ദേശിച്ചതു്.

ജയിംസ് തോമസ് ആ കരാറിൻെറ വിശുദ്ധി പൂർണ്ണമായി പുലർത്തിക്കൊണ്ടു്, പ്രവൃത്തി തുടർന്നു. പറമ്പിൻെറ മൂലയിൽ സ്ഥാനം നിശ്ചയിച്ച് കുഴിവെട്ടാനും ശവക്കുഴിമേൽ നിരത്താനുള്ള കല്ലുകൾ സംഭരിക്കാനും ഏർപ്പാടുചെയ്തു. അതിനിടയിൽ ബന്ധുക്കളെയും സ്നേഹിതന്മാരെയും വാർത്ത അറിയിക്കാൻ ആളയയ്ക്കുകയും ഫോൺ ചെയ്യാൻ ചുമതലപ്പെടുത്തുകയും ചെയ്തു.

ശവസംസ്കാരത്തിൽ സംബന്ധിച്ചശേഷം തങ്ങുന്ന കുടുംബാംഗങ്ങൾക്കും ബന്ധുക്കൾക്കും മത്സ്യമാംസാദികൾകൂട്ടി ഭക്ഷണം നൽകണമെന്നും ആ വിശ്വാസനിഷേധി നിർദ്ദേശിച്ചിരുന്നു. ഭക്ഷണക്രമത്തിൽ മാററംവരുത്തി, പരേതനെ ബഹുമാനിക്കുന്നതു്, ബാലിശമാണത്രേ! ഒരു മനുഷ്യൻെറ തിരോധാനംകൊണ്ടു് ജീവിതക്രമത്തിനു് ആരും മാററം വരുത്തരുതെന്നായിരുന്നു, അയാളുടെ പ്രമാണം. ഹോട്ടൽ റിററ്സിൽ ഇരുപത്തിയഞ്ചോളം പേർക്കു് കോഴിക്കറിയും അപ്പവും ഏർപ്പാടാക്കി ജയിംസ് തോമസ് ആ നിർദ്ദേശവും പ്രവൃത്തിപഥത്തിലാക്കി. പിന്നീടു് അയാൾ എട്ടാം മണിക്കൂറിൻെറ കാലാവധിക്കുവേണ്ടി കാത്തിരുന്നു.

ഒരു സത്യവിശ്വാസിയുടെ ജീവിതചര്യകൾ ഉപേക്ഷിക്കാനും സ്വന്തമായൊരു ശൈലി ആവിഷ്കരിക്കാനും അഡ്വക്കേററ് പീലിപ്പോസ് തോമസ് തീരുമാനമെടുക്കുമ്പോൾ വയസ്സ് മുപ്പത്തിയഞ്ചായിരുന്നു. തുടന്ന് നാല്പതുവർഷക്കാലം മരിക്കുംവരെ പുറകോട്ടു തിരിഞ്ഞുനോക്കാത്ത ഏകാന്ത പഥികനായിരുന്നു, അയാൾ! എന്നുവച്ച്, ഒരു ശരാശരി മനുഷ്യൻെറ ജീവിതചര്യകൾ, കടമകൾ, ധർമ്മങ്ങൾ അനുഷ്ഠിക്കാതെയുമിരുന്നില്ല. ഇരുപത്തിയഞ്ചാംവയസ്സിൽ വിവാഹം കഴിച്ച സുന്ദരിയും സുശീലയുമായ ഭാര്യയിൽ നിശ്ചിത ഇടവേളകളിലായി ആറു കുട്ടികളെ—മൂന്നു് ആണും മൂന്നു പെണ്ണും—ജനിപ്പിക്കുകയും സമൃദ്ധമായിത്തന്നെ വളർത്തുകയും ഉന്നതവിദ്യാ സമ്പന്നരാക്കുകയും ചെയ്തു. അതിനിടയിൽ കോടതിയിൽ കേസ്സുകൾ വാദിക്കുകയും ജയിക്കുകയും തോൽക്കുകയും ചെയ്തിരുന്നു. കക്ഷികളിൽനിന്നും ഫീസ്ഈടാക്കി കുടുംബം പുലർത്തുകയും!

നിയമപുസ്തകങ്ങളും കേസുകെട്ടുകളും വായിച്ചു പഠിക്കുന്നതിനിടയിൽത്തന്നെ അയാൾ ശാസ്ത്രഗ്രന്ഥങ്ങളും പണംകൊടുത്തുവാങ്ങി വായിച്ചിരുന്നു. ആ ഗ്രന്ഥപാരായണവും സ്വതന്ത്രചിന്തയും ചേർന്നൊരുക്കിയ വെളിച്ചത്തിൽനിന്നാണ് മതനിഷേധത്തിൻെറയും വിശ്വാസരാഹിത്യത്തിൻെറയും ജീവിതശൈലി അയാൾക്കു് കൈവന്നതു്. അതോടെ അയാളുടെമേൽ ജനശ്രദ്ധ പതിഞ്ഞു. അയാളും അയാളുടെ കുടുംബവും അയാളെ സംബന്ധിച്ച ഏതൊരു ആശയവും ജനത്തിൻെറ ഉൽക്കണ്ഠയിൽ തീകൊളുത്തി.

''യുക്തിചിന്തയുടെ ബാലപാഠങ്ങളെങ്കിലും വശമാക്കുന്നവർക്കു് ഈ വിശ്വാസാചാരങ്ങളുടെ ബാലിശത വളരെ പെട്ടെന്നു മനസ്സിലാകും.'' അയാൾ അകാലങ്ങളിൽ, തന്നെ സമീപിച്ച ഉപദേഷ്ടാക്കളോടു് വെട്ടിത്തുറന്നു പറഞ്ഞു: 'ചിന്തയും ബുദ്ധിയും കാണിക്കുന്നവഴിയിൽ സഞ്ചരിക്കാൻ കഴിയുമെന്നതാണ്, മനുഷ്യജീവിതത്തിൻെറ ഏററവും വലിയ ആശ്വാസം!' അയാൾ വീണ്ടും പറഞ്ഞു!

അയാളുടെ മനഃപരിവർത്തനത്തിൻെറ കഥകൾ ബന്ധുക്കളെയും കുടുംബക്കാരെയും അങ്ങേയററം വിഷമത്തിലാക്കുകയുണ്ടായി. വൈദികരും സന്യാസികളും അടങ്ങുന്ന ഒരു വലിയ ബന്ധുവലയം അയാൾക്കുണ്ടായിരുന്നു. അയാളുടെ വിശ്വാസവിരുദ്ധമായ നടപടികൾ അവരെയൊക്കെ ദുഃഖത്തിലാഴ്ത്തുകയും ആ പതിതാത്മാവിനുവേണ്ടി പ്രാർത്ഥിക്കാൻ അവർ നിർബ്ബന്ധിതരാവുകയുംചെയ്തു.





എന്നാൽ അയാൾ സ്വന്തം വിശ്വാസനിഷേധത്തിന്റെ പാഠങ്ങൾ ആരുടെ മേലും അടിച്ചേല്പിച്ചില്ല. ഞായറാഴ്ചകളിലും കടമുള്ള ദിവസങ്ങളിലും പള്ളിയിൽപ്പോയി പ്രാർത്ഥിക്കണമെന്ന സഭയുടെ കല്പനയെ, 'നിങ്ങൾ സ്വന്തം മുറിയിൽക്കയറി ആരുംകാണാതെ വാതിൽ അടച്ചിട്ടിരുന്നു പ്രാർത്ഥിക്കുക' എന്ന വാക്യംകൊണ്ട് അയാൾ നിഷേധിച്ചു. ദൈവപുത്രൻ എന്ന് അവകാശപ്പെടുന്ന സാക്ഷാൽ ക്രിസ്തുവിന്റെ വാക്കുകൾ ധിക്കരിച്ചുപോകുന്നത് വലിയ പാപമാകുമോ എന്ന് അയാൾ നിരീക്ഷിച്ചു. പ്രാർത്ഥിക്കണമെന്ന് തോന്നിയാൽ ഒരാൾക്കു പ്രാർത്ഥിക്കാം. പക്ഷേ, പ്രാർത്ഥന ഒരു ജീവിതധർമ്മമല്ല. കാരണം, സ്വർഗ്ഗസ്ഥനായ പിതാവറിയാതെ ഒരു മുടിനാരിഴപോലും കൊഴിയുകയില്ലെന്ന് പറഞ്ഞ ദൈവപുത്രനോട് പ്രാർത്ഥിക്കുന്നത് അവിവേകമാണ്, അയാൾ പറഞ്ഞുപോയി. പള്ളിയേയും പട്ടക്കാരനേയും ഉപേക്ഷിച്ച് അയാൾ, ആദ്യകാലങ്ങളിൽ ബന്ധുക്കളുടെയും കുടുംബക്കാരുടെയും സഭാനേതൃത്വത്തിന്റെയും വികാരങ്ങൾ പ്രതിഫലിപ്പിച്ചുകൊണ്ട് കരയുന്ന ഭാര്യയെ സാന്ത്വനിപ്പിച്ചു: "എന്റെ ബോദ്ധ്യം അനുസരിച്ചുമാത്രമേ ഞാൻ ജീവിക്കൂ, നിനക്ക് നിന്റെ ഇഷ്ടംപോലെ പ്രവർത്തിക്കാം. ഒരു അവിശ്വാസി മററാരുടെയും സ്വാതന്ത്ര്യത്തെ നിഷേധിക്കില്ല!"

ഒരു അവിശ്വാസിയുടെ ഭാര്യയായി ജീവിക്കേണ്ടിവന്ന വിധിയെ ശപിച്ച്, ആ സ്ത്രീ ഉത്തമമായ ഒരു മതജീവിതം തന്നെയാണു നയിച്ചുപോന്നത്. ഞായറാഴ്ചകളിൽ പള്ളിയിൽപ്പോയി പ്രാർത്ഥിച്ചു. ആണ്ടുപടം പല ദിവസങ്ങളിൽ പാപമോചനം നേടി ആത്മീയ വിരുന്നുണ്ടു. അവിശ്വാസിയായ ഭർത്താവിൽനിന്നും ജനിച്ച കുട്ടികൾക്ക് മതബോധനവും മതജീവിതവും പ്രദാനം ചെയ്തു. അങ്ങനെ അയാൾ ആർജ്ജിച്ച ദുഷ്പ്പേരുകളുടെ, ശാപഭാരങ്ങളുടെ കാഠിന്യം കുറച്ചു.

പള്ളിയും അമ്പലവും മോസ്ക്കും മുഖത്തോടുമുഖം നിൽക്കുന്ന, ഉത്സവങ്ങളും പെരുന്നാളുകളും ഉഷഃപൂജയും സാന്ധ്യപ്രാർത്ഥനയും മുഴങ്ങുന്ന, അന്തരീക്ഷത്തിൽ, മതവും ജീവിതവും ഒന്നായി, ഒരേശ്വാസധാരയിൽ പടർന്നു കെട്ടുപിണയുന്ന ഗ്രാമീണ പരിതഃസ്ഥിതികളിൽ, ഒരു മൂർഖൻ പാമ്പെന്നപോലെ അയാൾ വിമതനായി നിൽക്കുന്ന അവസ്ഥ ആളുകൾക്ക് ആശ്വാസവും അസ്വസ്ഥതയുമായിരുന്നു. ഇത്രയും കഠിനമായ പരിതഃസ്ഥിതികളെ വെല്ലുവിളിച്ച്, സ്വന്തം തടവറ തീർത്ത്, ശാപവാസനകളേററു കഴിയുന്ന അയാൾക്കു മേൽ ദൈവങ്ങളുടെ കോപവും ഇടിത്തീവീഴലും അവർ സ്വപ്നം കണ്ടു. മഴക്കാലത്തിന്റെ ആരംഭത്തിൽ, ഇടിമുഴങ്ങുമ്പോൾ, ഘോരമായ മഴപൊഴിയുമ്പോൾ, ഉൽക്കടമായ വരൾച്ചയുടെ നാളുകളിൽ, അയാൾ ഏതെങ്കിലും അപകടത്തിൽപ്പെടുമെന്ന് അവർ ആശയോടെ കാത്തു.

പക്ഷേ, അയാളെ ഈശ്വരന്മാരുടെ സംയുക്തനിര ആക്രമിച്ചില്ല. അയാൾ ആക്രമണത്തെപ്പററി ഉൽക്കണ്ഠ കാണിച്ചില്ല. അയാൾ അവരുടെ ശബ്ദങ്ങളും ഉത്തരങ്ങളും അന്വേഷിച്ചില്ല. നിരന്തരം സ്വന്തം ജോലി ചെയ്യുകയും പുസ്തകങ്ങളിൽ മുഴുകുകയും പറമ്പിലും തൊടിയിലും ചുററിത്തിരിഞ്ഞ് വ്യായാമം എടുക്കുകയും മാത്രമാണു ചെയ്തത്. അയാളുടെ ആ നിർദ്ദോഷമായ പ്രവർത്തനമായിരിക്കണം, പരസ്യമായി ആളുകളോ മതനേതൃത്വമോ ആക്രമണപരമായൊരു സമീപനം അയാൾക്കു നേരേ സ്വീകരിക്കാതിരുന്നത്. അവർ അവരുടെ പ്രാർത്ഥനകളിൽ, ആ വഴിതെററിയ ആടിന്റെ തിരിച്ചുവരവിനായി ഇടയനോടു പ്രാർത്ഥിച്ചു. അവരുടെ ഹൃദയകവാടങ്ങൾ തുറന്നിട്ടു.

അയാളുടെ കുട്ടികൾ ഭാര്യയുടെ വഴിയിൽ മുന്നോട്ടു പോയതുകൊണ്ടും കാലത്തിനു മാററം വന്നതുകൊണ്ടും പ്രായപൂർത്തിയായപ്പോൾ വിദ്യാഭ്യാസത്തിനോ ജോലി സമ്പാദിക്കുന്നതിനോ ക്ലേശിച്ചില്ല. വിവാഹങ്ങൾ പള്ളിയിൽ വച്ച്, വിശേഷപ്പെട്ട കുപ്പായങ്ങൾ അണിഞ്ഞ പുരോഹിതന്മാർ വിധിയാംവണ്ണം നിർവ്വഹിച്ചുകൊടുത്തു. സദ്യവട്ടങ്ങളും സ്വീകരണങ്ങളും സൽക്കാരങ്ങളും അയാൾ ഏർപ്പാടു ചെയ്യുകയും അവയിലൊക്കെ പങ്കെടുക്കുകയും ചെയ്തുപോന്നു. അടിസ്ഥാനാംശങ്ങളിൽ പ്രതിസന്ധികളില്ലാതെ, ആരുടെയും ശ്രദ്ധ പിടിച്ചെടുക്കാനുള്ള ശ്രമമില്ലാതെ, അയാൾ സഹകരിക്കുകയായിരുന്നു.

വാർദ്ധക്യത്തിന്റെ പടവുകളിലെത്തുമ്പോൾ മരണത്തെപ്പററി വളരെ വ്യക്തമായ ഒരാശയം അയാൾ രൂപപ്പെടുത്തിയിരുന്നു. ആ ഘട്ടത്തിൽ, അയാളേക്കാൾ വലിയ പാപികൾ മാനസാന്തരപ്പെടുമെന്നും, ജീവിതത്തിന്റെ അർത്ഥവും സാരവും തേടിപ്പോകുന്ന മനുഷ്യചേതന ദൈവത്തിന്റെ സ്വരംകേട്ട് വഴിതിരിയുമെന്നും ജനം ആത്മാർത്ഥമായി ആശിച്ചു. അതുകൊണ്ട് മരണസമയത്ത് അയാൾ ഒരു നല്ല കുഞ്ഞാടായിത്തീരുമെന്ന് അവർ ഉറച്ചു വിശ്വസിച്ചു. ആ ധാരണ ജനത്തിനുണ്ടെന്ന് അറിഞ്ഞുതന്നെയാണ് അയാൾ തന്റെ മരണാനന്തര ക്രിയകളെപ്പററി മകനു നിർദ്ദേശങ്ങൾ നൽകിയിരുന്നത്.

പെൺമക്കളും ബന്ധുക്കളും വന്നുചേർന്നതോടെ, അതുവരെ ശാന്തമായി, അദ്ഭുതം വിതറിക്കഴിഞ്ഞിരുന്ന അഡ്വക്കേററ് പീലിപ്പോസ് തോമസ് ഒരു വാഗ്‌വാദത്തിനു കളമൊരുക്കി. തങ്ങളുടെ അപ്പച്ചനെ, ബന്ധുവിനെ, അങ്ങനെ അനാഥമായി, തറയിൽ പഴംപായയിൽ, പഴന്തുണികളിൽ കിടത്തിയിരിക്കുന്നത് കനത്ത അവഹേളനമാണെന്ന് അവർ കൂട്ടായി വാദിച്ചു. മരിച്ചു കഴിഞ്ഞാൽ ഒരാൾ പരാധീനനാണെന്നും, അയാളുടെ വിലക്കുകൾക്ക് പ്രസക്തിയില്ലെന്നും അവർ തീവ്രമായി ശഠിച്ചു. മൃതദേഹം സമൂഹത്തിന്റെ സ്വത്താണ്. അതു കൈകാര്യം ചെയ്യാൻ സമുദായവിധിപ്രകാരം അധികാരപ്പെട്ടവർക്ക് അവകാശമുണ്ടെന്നും വാദഗതികൾ ഉയർന്നുപൊന്തി. അതുകൊണ്ട് ശവം വർണ്ണശബളമായ ആചാരങ്ങളോടും ആഘോഷങ്ങളോടുംകൂടി, പള്ളി സെമിത്തേരിയിൽ സംസ്കരിക്കണമെന്നും ഒരു വാദം കൂടി മുഴങ്ങി! പള്ളി അധികാരികളെക്കണ്ട് അതിനുള്ള അനുവാദം വാങ്ങാൻ ഒരുകൂട്ടർ പുറപ്പെട്ടു. അത്തരം ഘട്ടങ്ങളിൽ ജനഹിതം ദൈവേഷ്ടത്തിന്റെ പ്രതിധ്വനിയാണെന്ന്, ദൈവ ശാസ്ത്രസംബന്ധമായൊരു വ്യാഖ്യാനം നല്കാൻ പള്ളി അധികാരികൾക്കു കഴിഞ്ഞു. പിന്നെ, നിശ്ചിതമായ ഫീസൊടുക്കി, കർമ്മങ്ങൾക്കുവേണ്ട ഏർപ്പാടുകൾ ചെയ്താൽ, പുരോഹിതന്മാരുടെ അകമ്പടിയോടെ പള്ളി സിമിത്തേരിയിൽ ശവം സംസ്കരിക്കാം. കുറേക്കൂടി പണംമുടക്കിയാൽ, ഒരു കല്ലറ തീർത്ത്, സ്മാരകഫലകങ്ങളും, അതിനുമേൽ സ്തംഭമോ കുരിശോ പള്ളിയോപോലും പണിയാൻ കഴിയുമെന്നും, അങ്ങനെ മക്കൾക്കും ബന്ധുക്കൾക്കും ശാശ്വതമായ ആഹ്ലാദം പകരാനാവുമെന്നും പള്ളിവൃത്തങ്ങൾ സൂചിപ്പിച്ചു.

അതോടെ അവർ അന്ധമായൊരു വാശിയോടെയാണ്, മരണവീട്ടിലേക്കു പാഞ്ഞത്. വേണ്ടിവന്നാൽ ബലാല്ക്കാരമായി ശവസംസ്കാരച്ചടങ്ങുകൾ ഏറെറടുക്കണമെന്നും കുതിക്കുന്ന കാറുകളിലിരുന്ന്, അവർ തീരുമാനമെടുത്തിരുന്നു.

വാഹനങ്ങൾ ഒരു അത്യാഹിതത്തിന്റെ കാഹളധ്വനി മുഴക്കി, മുററത്ത് ബ്രേക്കിട്ടുനിന്നു. ആളുകൾ എടുത്തുചാടുകയായിരുന്നു. പെട്ടെന്നുതന്നെ സംഘമായി ജയിംസ് തോമസ്സിനെ വളഞ്ഞു. ഏററവും ഒടുവിൽ സഭാധികാരികൾ കാണിച്ചിരിക്കുന്ന സൗമനസ്യത്തെ ഉപയോഗപ്പെടുത്തണമെന്നും അങ്ങനെ സകലരുടെയും അഭിമാനം വീണ്ടെടുക്കണമെന്നും അവർ ആവശ്യപ്പെട്ടു. അയാൾ, അസാധാരണമായൊരു പ്രശാന്തിയോടെ, പുഞ്ചിരി തൂകിക്കൊണ്ട്, ആ നിർദ്ദേശങ്ങൾ സ്വീകാര്യമല്ലെന്നു പറഞ്ഞു. അപ്പച്ചന്റെ അഭിലാഷത്തിനു വിരുദ്ധമായി ഒരു നിലപാടു കൈക്കൊള്ളാൻ തനിക്ക് അധികാരമില്ലെന്നു മാത്രമല്ല, അതിനൊക്കെവേണ്ടി ഭാരിച്ച ചെലവുകൾ വഹിക്കാൻ ആവില്ലെന്നും ഒഴിവുകഴിവെന്നപോലെ അയാൾ അറിയിച്ചു.

അതോടെ ബന്ധുക്കളുടെയും പെൺമക്കളുടെയും ശബ്ദമുയർന്നു. പെൺ മക്കൾ ഏകകണ്ഠമായി പറഞ്ഞു: "ചേട്ടൻ മാത്രമല്ല അപ്പച്ചന്റെ മക്കൾ. ഞങ്ങൾക്കും അഭിപ്രായമുണ്ട്; അവകാശങ്ങളുണ്ട്. ഞങ്ങളുടെ ബന്ധുക്കളുടെ അന്തസ്സും അഭിമാനവും തകർക്കാൻ ഞങ്ങൾ തയ്യാറില്ല. എന്തു ചെലവു ചെയ്യാനും ഞങ്ങൾ തയ്യാറാണ്!"

ആ വീട്ടിൽ ആഹ്ലാദകരമായൊരു ആശ്വാസമുയർന്നു. അവിശ്വാസിയായ അപ്പച്ചന്റെയും മകന്റെയും കച്ചവടം കഴിഞ്ഞുവെന്നും എല്ലാവർക്കും ബോദ്ധ്യമായി. പെൺകുട്ടികൾ പെൺസിംഹങ്ങളായി മാറിയിരിക്കുന്നു! തനിക്കു പിൻബലം നഷ്ടപ്പെടുകയാണെന്നും സഹായിക്കാൻ സാദ്ധ്യമാകുമായിരുന്ന അനുജന്മാർ വന്നെത്താത്ത ദൂരങ്ങളിലാണെന്നും ജയിംസ് തോമസ് അശാന്തിയോടെ ഓർത്തു. എങ്കിലും കർക്കശമായ എതിർപ്പും ആക്രമണ ഭീഷണിയും മുഴങ്ങിയതോടെ അയാളിലെ പ്രതിരോധശക്തിയും പൗരുഷവും കരുത്തു നേടി. തന്റെ കൊക്കിൽ ജീവനുണ്ടെങ്കിൽ, അപ്പച്ചന്റെ ശവം പറമ്പിൽ അനാർഭാടമായിത്തന്നെ സംസ്കരിക്കുമെന്ന് അയാൾ ഉച്ചത്തിൽ പ്രഖ്യാപിച്ചു.

രംഗം പൊടുന്നനെ അത്യന്തം സ്ഫോടനാത്മകമായൊരു നിശ്ശബ്ദതയ്ക്കു വഴങ്ങി. തേങ്ങലോടെ, വിങ്ങലോടെ പെൺമക്കൾ അമ്മയുടെ മുമ്പിൽ അഭയംതേടി. ഭർത്താവിന്റെ നിർജ്ജീവമായ മുഖത്തേക്കു നോക്കി, ഓർമ്മകളുടെ പടവുകളിൽ അനാഥയായിരിക്കുന്ന അവരുടെ മുഖത്ത് സ്വന്തം പെൺമക്കളുടെ തപ്ത നിശ്വാസങ്ങൾ പതിക്കുമ്പോൾ അവർ ഉണർന്നു. അവരുടെ കണ്ണുകളും കാതുകളും അവർക്കായി തുറന്നു. കണ്ണീരിൽ കുതിർന്ന പദങ്ങളിൽ സ്വന്തം ഭർത്താക്കന്മാരുടെയും ബന്ധുക്കളുടെയും തകർന്നുവീഴുന്ന മാനം സംരക്ഷിക്കാനുള്ള ഏററവും ഒടുവിലത്തെ അവസരം നഷ്ടപ്പെടുത്തരുതെന്ന് അവർ അമ്മയോടു താഴ്മയായി അപേക്ഷിച്ചു. എല്ലാം കേട്ട് എല്ലാം അറിഞ്ഞ് ആ അമ്മ വാക്കുകൾ അടക്കി അരുളപ്പാടിനു കാക്കുന്ന പെൺമക്കളെ നോക്കി, ശാന്തമായി തലയാട്ടിക്കൊണ്ടു പറഞ്ഞു: "നമുക്ക് അപ്പച്ചന്റെ ആഗ്രഹത്തിന് എതിരായി ഒന്നും ചെയ്യാൻ ആവില്ല മക്കളെ. മററുള്ളവരുടെ ശവസംസ്കാരം എങ്ങനെ നടത്തണമെന്ന് അദ്ദേഹം ഒരിക്കലും പറഞ്ഞില്ല. സ്വന്തം കാര്യങ്ങളിൽ കടക്കാൻ അദ്ദേഹം ആരെയും അനുവദിച്ചുമിരുന്നില്ല! ഇനി നാമായിട്ട് അതുവേണ്ട!

പെൺമക്കളുടെ തലകൾ തറയിലേക്കു താണു. അവർക്ക് കരയാനോ പ്രതിഷേധിക്കാനോ കഴിഞ്ഞില്ല. കർത്തവ്യങ്ങൾ മറന്ന് കർമ്മങ്ങളെക്കുറിച്ചറിയാതെ അവർ തറഞ്ഞു. ഘനീഭവിച്ച ദുഃഖങ്ങളായി രൂപാന്തരപ്പെട്ടു. അവരുടെ പതനം കണ്ട് അവരുടെ ഭർത്താക്കന്മാരും സ്വന്തക്കാരും അനല്പമായ അമർഷം കടിച്ചമർത്തി മുററത്തേക്കും തൊടിയിലേക്കും ഇറങ്ങിനിന്നു. പൊടുന്നനേ, അവരിൽ മുതിർന്ന വേദപാരംഗതനായ ഒരാൾ ചോദിച്ചു: "ഭാര്യാഭർത്തൃബന്ധം മരണം കൊണ്ടു മാത്രമേ വേർപെടൂ എന്നു പറയുമ്പോൾ, വേർപെടുമെന്നും അർത്ഥമുണ്ട്. എങ്കിൽ ശവശരീരത്തിന്മേൽ ഭാര്യയ്ക്ക് എന്ത് അവകാശം!"

ഒരു പ്രത്യാശയുടെ ദൈവവിളിപോലെ, ആ ചോദ്യം ചെവികളിൽനിന്നും ചെവികളിലേക്കു പകർന്നു. മറെറാരു കർമ്മമാർഗ്ഗം ഉടലെടുക്കുകയാണെന്ന്, ആത്മാർത്ഥമായി അവർ സങ്കല്പിച്ചു. വേദപാരംഗതൻ തുടർന്നു: "എങ്കിൽ നമുക്കു ഭാര്യയെയും മകനെയും ധിക്കരിച്ച്, ശവസംസ്കാരവുമായി മുന്നോട്ടു പോയാലോ?"

ആ ചോദ്യം ഉൽസാഹപൂർവ്വം ഏറെറടുത്ത പെൺമക്കളുടെ ഭർത്താക്കന്മാർ ഭാര്യമാരെ സമീപിച്ചു; പക്ഷേ, അവരുടെ ശിരസ്സുകൾ ഉയർന്നില്ല. അവരൊക്കെ മൗനമായിപ്പറഞ്ഞു:

"രക്തത്തിനു വെള്ളത്തേക്കാൾ കട്ടിയുണ്ട്."

ആ ഒടുവിലത്തെ ശ്രമവും പരാജയപ്പെട്ടപ്പോൾ തീവ്രവാദികളായ ബന്ധുക്കളിൽ ചിലർ, അത്തരം ഘട്ടങ്ങളിൽ ചെയ്യാവുന്ന ഏററവും വലിയ പ്രതിഷേധ പ്രകടനമായ 'വാക്കൗട്ട്' നടത്തി. 'അവരായി, അവരുടെ മക്കളായി, എന്തെങ്കിലും ചെയ്യട്ടെ.' എന്നൊരു ഒഴുക്കൻ ഉപേക്ഷാ വാചകം പിന്നിലേക്കു വിക്ഷേപിച്ചിട്ട്, കാറുകളിലും കാൽ നടയായും അവർ അപ്രത്യക്ഷരായി.

എട്ടുമണിക്കൂറിന്റെ സമയപരിധി അവസാനിക്കുമ്പോൾ ജയിംസ്‌തോമസും സുഹൃത്തുക്കളും ചേർന്ന്, ശവം പലകപ്പുറത്തേക്കു മാററി, കയർകൊണ്ടു വരിഞ്ഞുകെട്ടി. എടുത്തുകൊണ്ടുപോകുമ്പോൾ തെന്നിപ്പോകാതിരിക്കാനായിരുന്നു, ആ മുൻകരുതൽ. അനാഥപ്രേതംപോലെ പലകയിൽ ബന്ധിക്കപ്പെട്ട അപ്പച്ചന്റെ വിധിയെപ്പററി, ധ്യാനിച്ച്, കോപം തുടിക്കുന്ന മുഖത്തോടെ, പെൺമക്കൾ പരസ്പരം നോക്കി, അശരണരായി, നിശ്ശബ്ദതയിൽ തങ്ങളെത്തന്നെ സംസ്കരിച്ചു.

ഒടുവിൽ അമ്മയുടെ അനുവാദംവാങ്ങി ജയിംസ് തോമസ്സും സ്നേഹിതന്മാരും ചേർന്ന് പലക ഉയർത്തി, ശവം തെന്നിവീഴാതെ കൈ ചേർത്തുപിടിച്ചു. അപ്പോൾ പെൺമക്കൾ അമർന്നു കയറുന്ന വേദനയോടെ, തേങ്ങലടങ്ങാതെ, പുളഞ്ഞു. അവരുടെ അമ്മയ്ക്ക് യാതൊരു ഭാവഭേദവും ഉണ്ടായിരുന്നില്ല. അവർ തുറന്ന കണ്ണുകളോടെ ശവശരീരത്തിനു പിന്നാലെ അടികൾവച്ചു. ആകാംക്ഷയും ആശ്ചര്യവും ബലാല്ക്കാരം ചെയ്യുന്ന ഹൃദയമിടിപ്പുകളോടെ, ഒരു വൻ ജനാവലി ആ വിചിത്രമായ ശവയാത്രയെ പിന്തുടർന്നു. ഒരുക്കിയിട്ട കുഴിയിലേക്കു നേരെ പലകതാഴ്ത്തി, കയററിൽ തൂക്കിയിറക്കുമ്പോൾ സൂക്ഷിക്കണമെന്ന ഓർമ്മിപ്പിക്കുന്ന ചില ശബ്ദങ്ങൾ മാത്രമേ ആ ഘനപ്പെട്ട നിശ്ശബ്ദതയെ ഭഞ്ജിച്ചുള്ളൂ. പലക കുഴിയിൽ ശരിക്കും ഉറച്ചുകഴിഞ്ഞ്, കയർ വലിച്ചൂരിയെടുക്കുമ്പോൾ, ജയിംസ് തോമസ് തന്നെ ആദ്യത്തെ മണ്ണുവെട്ടി വീഴ്ത്തി, ആചാരപരമായൊരു ആരംഭം കുറിച്ചു. തുടർന്ന് പണിക്കാർ ജോലി തുടർന്നു. കുഴിമൂടി കല്ലുകൾ നിരത്തിയശേഷം മാത്രമാണ്, അമ്മയും മകനും പിന്തിരിഞ്ഞത് അതിനിടയിൽ, അപാരമായൊരു തേങ്ങലോടേ പെൺമക്കളും അവരെ ഉപേക്ഷിക്കാൻ കഴിയാതിരുന്ന ഭർത്താക്കന്മാരും വീട്ടിലേക്കു മടങ്ങിക്കഴിഞ്ഞിരുന്നു.

തിടുക്കമുണ്ടായിരുന്നവർ യാത്ര പറഞ്ഞു കഴിഞ്ഞപ്പോൾ ജയിംസ്‌തോമസ് ഹോട്ടൽ റിററ്സിൽ ആളയച്ചു ഭക്ഷണം വരുത്തി. പിന്നീട് അവർ ഭക്ഷണത്തിനിരിക്കുമ്പോൾ പെൺമക്കൾ വീണ്ടും പ്രതിഷേധിച്ചു. സ്വന്തം അപ്പച്ചന്റെ ശവസംസ്കാരം കഴിഞ്ഞിട്ട് രണ്ടുമണിക്കൂർപോലും കഴിയാതെ കോഴിയിറച്ചിയും അപ്പവും കഴിക്കുന്നത്, കടന്നകൈയാണെന്നും പരിഷ്കൃത മനുഷ്യർക്ക് ഇത്ര ക്രൂരമായി പ്രവർത്തിക്കാനാവില്ലെന്നും കോളേജ് പ്രൊഫസറായ മൂത്ത മകൻ ഖണ്ഡിതമായി പറഞ്ഞു. 'പുല വീടുവോളം' തങ്ങൾ സസ്യാഹാരം മാത്രമേ കഴിക്കൂ, എന്ന് അവർ ശാഠ്യപൂർവ്വം പ്രഖ്യാപിച്ചു. ചേച്ചിയുടെ ശബ്ദം ഏറെറടുത്ത അനുജത്തിമാരും അപ്പച്ചനോടുള്ള തങ്ങളുടെ കടമ ആ അർത്ഥവ്യാപ്തിയോടെ പുലർത്താൻ നിശ്ചയിച്ചു.

ജയിംസ് തോമസ്സും സുഹൃത്തുക്കളും ആ നിസ്സഹകരണ പ്രസ്ഥാനത്തെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാതെ ഭക്ഷണത്തിനുനേരേ തിരിഞ്ഞു. മേശയ്ക്കടിയിൽനിന്നും ത്രിഎക്സ് റമ്മിന്റെ മൂന്നു കുപ്പികൾ പുറത്തെടുത്ത് സീൽ പൊട്ടിച്ചുകൊണ്ട്, ക്ഷമാപണസ്വരത്തിൽ ജയിംസ് തോമസ് പറഞ്ഞു: "അപ്പച്ചൻ പറയാൻ വിട്ടുപോയ ഒരു കാര്യം, ഒന്നുമാത്രം, നാം ഇപ്പോൾ ചെയ്യുന്നു. നമ്മുടെ ഭക്ഷണത്തിന് അല്പം സ്വാദ് കൂട്ടാനും നമ്മുടെ വിശപ്പ് വർദ്ധിപ്പിക്കാനുമായി, നാം ഓരോ പെഗ്ഗ് കൂടി കഴിക്കുന്നു!"

●

## കഥയ്ക്ക് എന്തുപററി?

(12-ാം പേജിൽ നിന്നു തുടർച്ച)

വെട്ടം കുത്തുമേററു സഹോദരങ്ങൾ വീണു പിടയുകയാണ്. സ്വപ്നത്തിന്റെയും ആദർശത്തിന്റെയും വിശാലലോക വീക്ഷണത്തിന്റെയും പശ്ചാത്തലത്തിൽനിന്നുകൊണ്ട്, ഞാനും നീയും വ്യത്യസ്തരാണെന്ന് ഈ സമാഹാരത്തിലെ ചില കവിതകളിൽ വിളിച്ചു പറയുന്നു.

പ്രോ വൈസ് ചാൻസലർ ഡോക്ടർ എം. എ. കരീം, പി. ഗോവിന്ദപ്പിള്ള, വി. രാജകൃഷ്ണൻ, കെ. എസ്. നാരായണപിള്ള, ജോർജ് ഓണക്കൂർ, സ്റ്റുഡൻറ്സ് സർവീസ് ഡയറക്ടർ ബാബു രാജേന്ദ്രപ്രസാദ് എന്നിവരും പ്രസംഗിച്ചു. യൂണിയൻ ജനറൽ സെക്രട്ടറി ജോൺ ജോസഫ് സ്വാഗതവും ജോയിൻറ് സെക്രട്ടറി വി. ജി. മുരളീധരൻ കൃതജ്ഞതയും പറഞ്ഞു.

ഒട്ടാകെ രണ്ടായിരത്തിലധികം കഥകളും കവിതകളുമാണ് വിദ്യാർത്ഥികളിൽനിന്ന് അയച്ചുകിട്ടിയതെന്നും അവയിൽ നിന്ന് 28 കവിതകളും 13 കഥകളും തിരഞ്ഞെടുത്തു പുസ്തകമാക്കുകയാണുണ്ടായതെന്നും ചടങ്ങിൽ ആദ്ധ്യക്ഷ്യംവഹിച്ച യൂണിയൻ ചെയർമാൻ പി. കെ. ഹരികുമാർ വിശദീകരിച്ചു. കഥ പ്രൊഫ: എം. കെ. സാനുവും കവിത കെ. എസ്. നാരായണപിള്ളയുമാണ് സമാഹരിച്ചതെന്നുംഹരികുമാർ പറഞ്ഞു. കേരളയൂണിവേഴ്സിററിയുടെ അധികാരത്തിൻ കീഴിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ സർഗ്ഗവൈഭവത്തിന്റെ ഓരോ പരിച്ഛേദമായി 'കവിത'യും 'കഥ'യും പുറത്തുവന്നത് പല കാരണങ്ങൾകൊണ്ടും ശ്രദ്ധേയമാണെന്നു പറയേണ്ടിയിരിക്കുന്നു.

കഥ

# ഒരു സായാഹ്നത്തിന്റെ കഥ

നരിക്കുട്ടി മോഹനൻ

**ക്ഷ**മാപണത്തോടെ—

വശ്യസുന്ദരമായ പുഞ്ചിരികാട്ടി പിന്നിൽനിന്നും കത്തിയിറക്കുന്ന ക്രൂരവികാരത്തോടെയല്ല. യഥാർത്ഥക്ഷമാപണത്തോടെതന്നെ.

പ്രശസ്ത പത്രലേഖകനായ ശ്യാംനന്ദൻ ചതുർവേദിയെക്കുറിച്ച് എഴുതുമ്പോൾ ക്ഷമാപണത്തോടെയല്ലാതെ തുടങ്ങാനാവില്ല.

ചതുർവേദങ്ങളും കലക്കിക്കുടിച്ച ആളാണ് ശ്യാംനന്ദൻ ചതുർവേദി. സഞ്ചരിക്കുന്ന വിജ്ഞാനഭണ്ഡാഗാരം. പരമസാത്വികൻ. മിന്നുന്ന കഷണ്ടിയിൽ അങ്ങിങ്ങു പാറിക്കളിക്കുന്ന വെള്ളിനൂൽ. കൊച്ചുകുട്ടിയുടെ മുഖഭാവം. ടോർച്ചുലൈറ്റുപോലെ മിന്നുന്ന കണ്ണുകൾ. അവസ്സുമീതെ തടിച്ച ചില്ല് സ്വർണ്ണം പൂശിയ ഫ്രെയിമിന്നകത്തുനിന്നും തുറിച്ചുനോക്കുന്നു. പത്രപ്രവർത്തനത്തിൽ കന്നിക്കാരായ ഞങ്ങൾ ചതുർവേദിക്കു മുന്നിൽ അശുക്കളാണ്.

''പിള്ളേരെ, വായിക്കണം. പഠിക്കണം. അല്ലാതെ വല്ലതും കുത്തിക്കുറിച്ചുയച്ചാൽ പത്രലേഖകനാവില്ല.'' ചതുർവേദിയുടെ സ്ഥിരം ഉപദേശമാണ്. ഉന്നതന്മാരുമായി അഭിമുഖസംഭാഷണങ്ങൾ തയ്യാറാക്കുന്നവരോടു പരമപുച്ഛമാണ്. എന്ത് അഭിമുഖം. അതൊക്കെ പത്രലേഖകനു യോജിച്ചതാണോ? ചുരുക്കെഴുത്തുകാരന്റെ ജോലിയെടുക്കാൻ മാത്രം പത്രപ്രവർത്തകൻ തരംതാഴരുത്. അതിലും ഭേദം വല്ല ഓഫീസിലും സ്റ്റെനോഗ്രാഫറായി പോകരുതേ? ചതുർവേദി തുറന്നടിക്കും.

ചതുർവേദിയെ വിജ്ഞാനസാഗരമെന്നു വിശേഷിപ്പിക്കുന്നതിൽ കന്നിക്കാർക്കു എതിർപ്പില്ല. എതിർക്കാനാവാത്തതുകൊണ്ടാണ് സമ്മതിക്കുന്നത്. പരദൂഷണം തൊഴിലാക്കിയ ശർമ്മപോലും ചതുർവേദിയുടെ കാര്യം വരുമ്പോൾ ചേരിമാറും.

യഥാർത്ഥ പത്രലേഖകൻ സത്യം കണ്ടുപിടിക്കണം. വഴികാട്ടിയായിരിക്കണം. പുറമേ കാണുന്ന വർണ്ണരാജിയുടെ വേരുകൾ ആഞ്ഞിറങ്ങിയതെവിടെയെന്നു മാന്തിനോക്കണം. ചപ്പും ചവറും, ചളിയും കണ്ടേക്കാം. അതൊക്കെ മാറ്റി ഉള്ളറകളിലേക്കു ചെന്നുവേണം സത്യം കണ്ടുപിടിക്കാൻ. കൊച്ചന്മാരെ, ഇക്കാര്യം മറക്കരുത്, ചതുർവേദി ഇടയ്ക്കിടെ പറയും.

പഴയ ചരിത്രപുസ്തകങ്ങളുടേയോ താളിയോലകളുടേയോ സഹായമില്ലാതെ, അവ മറിച്ചുനോക്കാതെ മനസ്സിന്റെ അകത്തളത്തിന്റെ പേജുകളിലെ വരികൾ ചതുർവേദിയുടെ വായിലൂടെ ഒഴുകിവരും.

തമാശകൾ പൊട്ടിക്കാനും ചതുർവേദി ആരുടേയും പിന്നിലല്ല. അശ്ലീല കഥകളുടെ കെട്ടു പൊട്ടിച്ചാൽ നിലയ്ക്കാത്ത വെടിക്കെട്ടുകളാണ്. എല്ലാം കെട്ടടങ്ങിയാൽ നെടുവീർപ്പോടെ ഉപദേശിക്കും. ''കൊച്ചന്മാരെ പെണ്ണിനെ വിശ്വസിക്കരുത് ഒരിക്കലും. അതുകൊണ്ട് പ്രേമവും പാടില്ല.''

അമ്പതു കഴിഞ്ഞിട്ടും അവിവാഹിതനായിക്കഴിയുന്ന ചതുർവേദിയിൽ യുവത്വം വിടർന്നു പന്തലിച്ച നാളുകളിൽ ഏതോ പ്രണയത്തിന്റെ മുന്തിരിവള്ളി പടർന്നിരുന്നുവെന്ന് ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു. മുന്തിരിവള്ളി ഇത്തിക്കണ്ണികളായി ചതുർവേദിയുടെ മജ്ജയും രക്തവും ഊറ്റിക്കുടിച്ചിട്ടുണ്ടാവും. അതിന്റെ വൈരാഗ്യത്തിൽനിന്നും ഉയർന്നു വന്ന നെടുവീർപ്പാണ് പലപ്പോഴും കേൾക്കുന്നത്. ഞങ്ങൾ രഹസ്യം പറഞ്ഞു:

''എന്തേ വിവാഹം കഴിക്കാത്തത്?'' നല്ല മൂഡിലായിരിക്കുമ്പോൾ ചിലപ്പോഴൊക്കെ ചോദിച്ചിട്ടുണ്ട്.

''തലവലിയാണ്. സ്വാതന്ത്ര്യം പണയംവയ്ക്കലാണ്. എന്നെ അതിനു കിട്ടില്ല. പെണ്ണിന്റെ ചൂടേറ്റ മാത്രമേ ചിലർക്കു ഉറക്കം വരൂ. പെണ്ണിന്റെ മണവും ചൂടും ഏറ്റാൽ എനിക്കു ഓക്കാനംവരും... ത്തു...ഫ'' ചതുർവേദി നീട്ടി വലിച്ചു തുപ്പും.

പാന്റ്സിന്റെ പോക്കറ്റിൽനിന്നും ടൗവലെടുത്തു ചുണ്ടുകൾ തുടയ്ക്കും. സിഗരറ്റ് കെയ്സിൽനിന്നും ഫിൽട്ടർ വിൽസ് എടുത്തു ചുണ്ടത്തുവയ്ക്കും. പുക ശക്തിയോടെ ഉള്ളിലേക്കു വലിക്കും. പിന്നീട് ചുരുളുകളായി പുറത്തേക്കു വിടും. വളയങ്ങൾ വികസിച്ചു വായുവിൽ അലിഞ്ഞില്ലാതാവുന്നതുംനോക്കി പുഞ്ചിരിയോടെ പറയും; ''കണ്ടോ ആ വളയങ്ങളെപ്പോലെയാണ് പെണ്ണ്. വളയങ്ങൾ വലുതാവുന്നതു നോക്കൂ. നിങ്ങളുടെ ദൃഷ്ടിക്കു മപ്പുറത്ത് അന്തരീക്ഷം മലീമസമാക്കിക്കഴിഞ്ഞു. അതുപോലെ കൊച്ചുവളയങ്ങളായി വരുന്ന പെണ്ണ് നിങ്ങളുടെ സ്വാതന്ത്ര്യത്തെ മലിനപ്പെടുത്തും. വയ്യ. അതൊന്നും വയ്യ. അവിവാഹിതനായിരിക്കുന്നതിലേറെ സുഖം വേറെയെന്തുണ്ട്? ആത്മസംതൃപ്തിയോടെയാണ് ചതുർവേദി പറയുന്നത്,

ഒമർഖയാമിന്റെ വിശ്വാസങ്ങളിൽ അർദ്ധഭാഗം ചതുർവേദി മുറുകെ പിടിച്ചിട്ടുണ്ട്. മദിരാക്ഷിയെ പുറംകാലുകൊണ്ടു ചവിട്ടിത്തെറിപ്പിക്കുമ്പോൾ മദ്യചഷകം വാരിപ്പുണരാൻ ചതുർവേദിക്കു അടങ്ങാത്ത ആസക്തിയാണ്.

ബെഡ് ചായ അയാൾക്കു പ്രശ്നമേയല്ല. പകരം ഒരു പെഗ്ഗ് മദ്യം കിട്ടിയില്ലെങ്കിൽ കലിയിളകും. ചുവപ്പുകണ്ട കാളയെപ്പോലെ ചീറും. വേലക്കാരൻ പയ്യനെ ചീത്തവിളിക്കും. കൈയോങ്ങിക്കൊണ്ട് അലറും ''ബ്ലഡി റാസ്കൽ.''

ഹാങ് ഓവർ തീർക്കാൻ പ്രഭാതവന്ദനത്തിനു മുന്നിൽ ഒരു പെഗ്ഗ് കഴിച്ചേ തീരൂ. അതു റമ്മാവാം, ബ്രാണ്ടിയാവാം, വിസ്കി, വോഡ്ക, സാക്കി, മവ്വൗത്തായ്. എന്തുമാവാം. ഒന്നുമില്ലെങ്കിൽ ഒരുഗ്ലാസ് ചിൽ ബിയറാവാം.

കാലത്ത് അഞ്ചുമണിക്കുതന്നെ എഴുന്നേറ്റ് കട്ടിലിൽ ചമ്രംപടിഞ്ഞിരിക്കുമ്പോൾ മദ്യം ടീപ്പോയിൽ എത്തണം.

ഒറ്റവലിക്കു് അകത്താക്കി സിഗററ്റു കൊളുത്തിയേ കട്ടിലിനോടു വിടപറയൂ.

ഇങ്ങനെയുള്ള ചതുർവേദി ഞങ്ങളുടെ കൂടെ ഒരു വിദേശയാത്രയിൽപ്പെട്ടു. അയാളെ വയസ്സൻ കമ്പനിയിലാക്കാൻ ശർമ്മയും, മേനോനും, പിഷാരടിയും നന്നേ പാടുപെട്ടു. എന്നിട്ടും കറിഞ്ഞിപ്പൂച്ചയെപ്പോലെ ചതുർവേദി ഞങ്ങളെ വിടാതെ കറക്കി.

എങ്ങനെ ഒഴിവാക്കും? ഗൂഢാലോചന ആരംഭിച്ചു. ഞങ്ങളുടെയെല്ലാം രക്ഷാധികാരിയെപ്പോലെ പെരുമാറുന്ന ചതുർവേദിയെ സന്നിഗ്ദ്ധഘട്ടത്തിൽ ആവശ്യമായി വരുമെന്നു ചിലർ. പോട്ടെ തുലഞ്ഞുപോട്ടെ. അവസാനം ഞങ്ങൾ ഒത്തുതീർപ്പിലെത്തി.

പിഷാരടിക്കു ചതുർവേദിയെ ഒഴിവാക്കണമെന്ന നിർബന്ധത്തിന്ന് കാരണമില്ലാതില്ല. ഹോങ്കോങ്ങിലെ തെരുവുകളിൽ സായംസന്ധ്യക്ക് ബാറുകൾക്കു മുന്നിൽ നിന്നു കടക്കണ്ണെറിയുന്ന സുന്ദരാംഗികളുടെ രുചി നോക്കാൻ അയാൾക്കു വെപ്രാളം. മിനിസ്കർട്ടിട്ട ചൈനക്കാരികൾ, ജീൻസിട്ട ഇംഗ്ലീഷുകാരികൾ, മാക്സിപോലുള്ള പട്ടുകുപ്പായമിട്ട ജപ്പാൻകാരികൾ. കൈകളിൽ എരിയുന്ന സിഗററ്റ്. ചുണ്ടുകളിൽ രക്തച്ചുവകലർന്ന ദാഹം. കണ്ണുകളിൽ കത്തിക്കാളുന്ന കാമത്തിന്റെ ചൂട്ടു വെളിച്ചം. അതിൽ വണ്ടായി പറന്നിരിക്കാൻ ചതുർവേദി അനുവദിക്കില്ലെന്നറിയാം. നിങ്ങളുടെ സന്തോഷത്തിനു വേണ്ടിയെന്ന ലേബലിൽ ടെലഫോൺ നമ്പറുകൾ ഡയറക്ടറിയിൽ ചേർത്ത പെൺകിടാങ്ങളെ ഹോട്ടൽ മുറിയിൽ വിളിച്ചു വരുത്തി സുഖം പങ്കിടാൻപോലും കഴിയാത്തതിൽ പിഷാരടിക്കു വിഷമംതോന്നി. ചേരയെ തിന്നുന്ന നാട്ടിൽ എത്തി പുല്ലു തിന്നാനാവില്ലെന്നാണ് അയാളുടെ മുദ്രാവാക്യം.

ഹോങ്കോങ്ങിൽ രണ്ടുദിവസം തങ്ങിയിട്ടും വ്യായാമം പൂജ്യമായതിൽ പിഷാരടി പിറുപിറുത്തു. ''ബാങ്കോക്കിലെത്തട്ടെ. ആ പരമ സാത്വികനുണ്ടല്ലോ. ചതുർവേദിയും അലവലാതികളും. അവർ ഡെൽഹിക്കു പറക്കുമ്പോൾ ഞാൻ ബാങ്കോക്കിൽ സായാഹ്നം പൊടിപൊടിക്കും.''

എന്നാൽ—

എല്ലാവരും ഹോങ്കോങ്ങിൽ നിന്നും വിമാനം കയറിയപ്പോൾ എയർ ഇന്ത്യയുടെ ചെലവിൽ ബാങ്കോക്കിൽ ഒരു ദിവസത്തെ ഹാൾട്ട് സംഘടിപ്പിച്ചതു നാലുപേർ മാത്രമാണ്. തികച്ചും ഗോപ്യമായിത്തന്നെ. ബോയിങ്ങിൽ നിന്നും മനസ്സിൽ മുദ്രാവാക്യം വിളിച്ചു ''ചലോ ചലോ ദൽഹി.''

വിമാനം ബാങ്കോക്കിലെത്തിയപ്പോൾ ഞെട്ടിപ്പോയതു നാലുപേരാണ്. ഞങ്ങളെ അദ്ഭുതപരതന്ത്രരാക്കിക്കൊണ്ട് ചതുർവേദി ബ്രീഫ്കെയിസുമെടുത്തു പുറത്തിറങ്ങുന്നു.

ഇമിഗ്രേഷൻ ലോഞ്ചിലെത്തിയപ്പോൾ പൊട്ടിച്ചിരിയോടെ ചതുർവേദി പറഞ്ഞു: ''കിടാങ്ങളേ ഈ പാവം കിഴവനെ ഒഴിവാക്കി അങ്ങനെ സുഖിക്കേണ്ട കേട്ടോ?''

ചതുർവേദി കാഞ്ഞിരക്കുരുവായി. അതിനെ നെല്ലിക്കയാക്കുമെന്ന വാശി പിഷാരടിക്ക്. പല്ലു ഞെരിച്ചു വെറുമുഖത്തോടെ പുലമ്പി ''കിഴവാ താനുണ്ടായാലെന്താ. ഞാൻ സുഖിക്കും നോക്കിക്കോ?''

വിമാനത്താവളത്തിലിറങ്ങുമ്പോൾ സ്വാഗതച്ചിരിയുമായി ഗോപാലകൃഷ്ണൻ കാത്തിരിക്കുമെന്ന് പിഷാരടി പറഞ്ഞിരുന്നു. തന്റെ കളിത്തോഴനെന്നു പിഷാരടി വിശേഷിപ്പിച്ച ഗോപാലകൃഷ്ണൻ. കയറ്റിറക്കുമതിയിലൂടെ ലക്ഷങ്ങൾ വാരിക്കൂട്ടി കോടികളുടെ കെട്ടുകളാക്കിവയ്ക്കുന്ന ഭാഗ്യവാൻ. പത്തുകൊല്ലമായി ബാങ്കോക്കിലാണത്രേ. ഹോങ്കോങ്ങിൽ നിന്നുതന്നെ പിഷാരടി ഫോൺ ചെയ്തിരുന്നു.

''എടോ ഇന്ത്യയിലെ പത്രലോകത്തെ ഗജവീരന്മാരിൽ ചിലർ ബാങ്കോക്കിൽ ലാൻഡ്ചെയ്യുന്നു. ഒരു ദിവസത്തേക്കു മാത്രം. അമ്പാരിയും, ആലവട്ടവുമായി കാത്തിരിക്കൂ.''

വെളിയിലിറങ്ങിയിട്ടും ഗോപാലകൃഷ്ണന്റെ പൊടിപോലുമില്ല. ഗ്ലാനമുഖത്തോടെ അന്യോന്യം നോക്കി. ദുഃഖം കടിച്ചമർത്തി. കൈയിലുള്ള വിദേശനാണ്യത്തിന്റെ കണക്കു മനസാ കൂട്ടിനോക്കി. പ്രതീക്ഷിച്ച സുഖത്തിൽ മുങ്ങിക്കുളിക്കാൻ വന്നതാണ്. കോരിക്കുളിക്കാൻ പോലും തികയുന്നില്ല.

''എക്സ്ക്യൂസ്മി.'' കിളിനാദം. തിരിഞ്ഞുനോക്കിയപ്പോൾ മാനത്തുനിന്നും പൊട്ടിവീണ അപ്സരസ്സ്. ബോബ് ചെയ്തമുടി. നീണ്ടു കറുത്ത നയനങ്ങളിൽ കാന്തത്തിന്റെ ഇളകിയാട്ടം. ചീനന്റെ മഞ്ഞനിറത്തിനു അഴകേറിയ ഇളം ചുവപ്പു തൈലം പുരട്ടിയമുഖം. ലിപ്സ്റ്റിക്കിട്ട നേരിയ ചുണ്ട്. അവയ്ക്കിടയിൽ നിന്നും ഹൃദയം കവരാൻ വെമ്പുന്ന കൊച്ചരിപ്പല്ലുകൾ.

ചിരിച്ചു കൊണ്ടിരിക്കുന്ന അവളുടെ തേൻമൊഴി ''ആർ ഒഫ് യു ആർ ഫ്രം ഇന്ത്യാ.''

ചതുർവേദിയുടെ മുഖത്തു ചതുർത്ഥി. പിഷാരടിക്കു സിംഹാസനം പിടിച്ചടക്കിയ സംതൃപ്തി. ചതുർവേദിയെ തള്ളിമാറ്റി പിഷാരടി മുന്നിലേക്കു വന്നു. ''യേസ്, വി. ആർ. ഇന്ത്യൻ ജേർണലിസ്റ്റ്സ്.''

സുന്ദരാംഗിയുടെ പുഞ്ചിരിക്കു വശ്യത കൂടി. ക്യൂട്ടക്സിട്ടു മിനുക്കിയ നഖമുള്ള വിരലുകൾക്കിടയിലൂടെ കറങ്ങിക്കൊണ്ടിരുന്ന സൺഗ്ലാസ് എടുത്തു ഫിറ്റുചെയ്തുകൊണ്ടു പറഞ്ഞു: ''ഐയാം ഹിയർ ടു റിസീവ് യു ആൾ.''

സന്തോഷം അതുവരെയുള്ള സന്താപത്തിനു വഴിമാറിക്കൊടുത്തു. അവൾ തുടർന്നു. ''ഞാൻ മിസ്റ്റർ ഗോപാലകൃഷ്ണന്റെ സ്ഥാപനങ്ങളുടെ പി. ആർ. ഒ. ആണ്. പൊതുബന്ധഉദ്യോഗസ്ഥ.'' അദ്ദേഹത്തിനു ജപ്പാനിൽനിന്നും വന്ന ഒരു ഡെലിഗേഷനുമായി അടിയന്തര ചർച്ചയുണ്ട്. ഒരുമണിക്കൂർ കഴിയും അവസാനിക്കാൻ. പിന്നെ ഒട്ടും താമസിക്കില്ല. നിങ്ങളുടെ ഹോട്ടലിലേക്കു കുതിക്കും. അതുവരെ നിങ്ങളുടെ എല്ലാ സുഖസൗകര്യങ്ങളും ശ്രദ്ധിക്കാൻ എന്നെ പ്രത്യേകം നിയോഗിച്ചിരിക്കയാണ്, അവൾ ഒരിക്കൽക്കൂടി പുഞ്ചിരിച്ചു.

''കേട്ടോടാ, അവളുടെ വാക്കുകൾ'' പിഷാരടി രഹസ്യം പറഞ്ഞു: ''നിങ്ങളുടെ എല്ലാ സുഖസൗകര്യങ്ങളും.''

''ലെറ്റ് അസ് മൂവ് ടു ദി ഹോട്ടൽ'' അവൾ ത്വരിതപ്പെടുത്തി. സെൽഫ് ഡ്രൈവിങ്ങുള്ള കാറിൽ അവളുടെ അടുത്തിരിക്കാൻ പിഷാരടി മറന്നില്ല.

പഞ്ചനക്ഷത്രഹോട്ടലിലെ ബാറിൽ നിരത്തിയിട്ട സോഫയിൽ ചാഞ്ഞുകിടന്നുകൊണ്ട് അവൾ പറഞ്ഞു: ''ഞാനെന്റെ പേർ പറഞ്ഞില്ല. മിസ് തയോഷ. നിങ്ങളെങ്ങനെയാണു നിങ്ങളാഗ്രഹിക്കുന്നത്ര ദിവസങ്ങൾ ഇവിടെ ചെലവിടാൻ പോകുന്നത്?''

''എയർ ഇന്ത്യ ഒരൊറ്റ ദിവസത്തെ ഹാൾട്ട് മാത്രമേ അനുവദിച്ചിട്ടുള്ളൂ'' പിഷാരടിയുടെ മറുപടിയിൽ ഗദ്ഗദം ഞെരുക്കിയ വേദനയുണ്ട്.

''ഡോൺട് മൈൻഡ്. നിങ്ങൾക്കെത്ര ദിവസം വേണമെങ്കിലും താമസിക്കാം. അതിനുവേണ്ട ഏർപ്പാടു ചെയ്യാൻ എനിക്കു പ്രത്യേകം നിർദ്ദേശം കിട്ടിയിട്ടുണ്ട്.'' മധുരാംഗിയുടെ മൊഴി.



''ബൈ ദ ബൈ വേർ ഈസ് ദ ഓാംഡ് മേൻ.''

അപ്പൊഴേ ഞങ്ങാം ചതുർവേദിയുടെ അഭാവം ശ്രദ്ധിച്ചുള്ളൂ.

എല്ലാവരും ചതുർവേദിയുടെ മുറിയിലേക്കോടി. പൈജാമയും ഖദറിൻെറ കൈയില്ലാത്ത ബനിയനുമിട്ട സോഫയിൽ ചാരികിടക്കുകയാണ് പഹയൻ. മുന്നിലെ ടീപോയിയിൽ സ്വർണ്ണം ദ്രവമാക്കിയ നിറമുള്ള സ്കോച്ച്ഗ്ലാസ്. അഞ്ചാറു സോഡാക്കുപ്പികാം. സ്കോച്ച്കുപ്പിയുടെ പകുതിയോളം ഇതിനകംതന്നെ അകത്താക്കി കഴിഞ്ഞിരുന്നു. കൈവിരലുകാംക്കിടയിൽ ഞെരിഞ്ഞുകിടക്കുന്ന റോത്ത്മാൻ സിഗററ് പ്രയാസപ്പെട്ടു പുക തുപ്പുന്നു.

''എന്തായിത്ത് മിസ്റ്റർ ചതുർവേദി. ബാങ്കോക്കിൽ എങ്ങനെ ചിലവിടണമെന്ന് ബാറിലിരുന്നു ഞങ്ങളാലോചിക്കയാണ്. തലമൂത്ത നിങ്ങളോ ഇവിടെയിരുന്നു മോന്തുന്നു. ഛേ...മോശമായിപ്പോയി'' മേനോൻ സ്വല്പം മുഖം കറുപ്പിച്ചു പറഞ്ഞു.

''എടാ പയ്യനേ, ആ പെണ്ണിൻെറ മോന്ത കണ്ടു ലഹരിയോടെ വെള്ളമിറക്കാനല്ലേ അവിടെ പോയത്?'' ''ഹൂം.'' ഒരിറക്കു വിസ്കി കുപ്പിയിൽനിന്നും വായിലേക്കൊഴിച്ചു പരവതാനിവിരിച്ച തറയിലേക്ക് ചതുർവേദി നീട്ടി തുപ്പി. ''പോടാ പോ...നിങ്ങാം തീർച്ചയാക്കു. ഞാനിതു തീർക്കട്ടെ.''

ഇനി രക്ഷയില്ല. ചതുർവേദിയെ അറിയുന്ന ഞങ്ങളുടെ മനസ്സിൽ വിഷാദം തളിരിട്ടെങ്കിലും പുഞ്ചിരിയുടെ പൊയ്മുഖമണിഞ്ഞു ബാറിലേക്കു തിരിച്ചു

''ഹി ഈസ് എൻജോയിങ് വിത്ത് പെഗ്ഗ്സ്''

മദ്യചഷകവുമായി ഏകാന്തപഥികൻ വിരാജിക്കുന്നു. പോട്ടെ. കിഴവനല്ലേ?

അതിന്നിടയിൽ ഗോപാലകൃഷ്ണൻ ഓടിക്കിതച്ചെത്തി. ക്ഷമചോദിച്ചുകൊണ്ടു. ''എന്തുട്ടാ ക്ഷമ. താനിപ്പോാം അത്യുന്നതങ്ങളിലെത്തിയ ബിസിനസ്സുകാരനല്ലേ? ചളികെട്ടിയ പാടം കടന്നു, കോളേജിൽ പഠിക്കുമ്പോാം കണിമംഗലത്തെ മറിയാമ്മയെത്തേടി പാതിരാവിൽപോയ കൊച്ചനെവിടെ?'' ബാല്യകാലസ്മരണകളുടെ ചെപ്പുതുറക്കാനാണ് പിഷാരടിക്കു ധൃതി.

''ടേ...നീയതു മറന്നില്ല. അല്ലേ. മറിയാമ്മ ഒരു മുത്തായിരുന്നെടാ. ഇവിടെയെല്ലാം റോസ് പുരട്ടിയ കരിങ്കൽ കഷ്ണങ്ങളാണ്. അതിൻെറ മിനുങ്ങിൽപ്പെട്ടു കണ്ണഞ്ചിപ്പോവാതെ.'' ഗോപാലകൃഷ്ണനും വിട്ടുകൊടുത്തില്ല.

മിസ് തയോഷ ഇടയ്ക്കുകയറിപ്പറഞ്ഞു. ''സർ, ഇനി ഞാൻ പോയ്ക്കോട്ടെ.'' ബേറർ കൊണ്ടുവന്ന വിസ്കി ഗ്ലാസ് ഉയർത്തി ചിയേഴ്സ് പറഞ്ഞുകൊണ്ടു ഗോപാലകൃഷ്ണൻ തലയാട്ടി. ''യേസ് യു കേൻ ഗോ...ഐ വിൽ ലുക്ക് ആഫ്ററർ മൈ ഡിയർ ഫ്രണ്ട്സ്.''

ഹൈ ഹീലിൽ ഒഴുകുന്ന സൗന്ദര്യത്തിടമ്പിൻെറ നിതംബചലനം ഉററുനോക്കിയപ്പോാം പിഷാരടിക്ക് എന്തോ നഷ്ടപ്പെട്ട ദുഃഖഭാരം.

ബാറിൽനിന്നും ഇറങ്ങുമ്പോാം സന്ധ്യയായിരുന്നു. ഉറക്കത്തിലെ അപസ്വരങ്ങാം നിറുത്തി ബാങ്കോക്ക് ഉണരുകയാണ്. ബാറുകളുടേയും മസാജ് പാർലറുകളുടേയും മുകളിലെ നിയോൺ ബാംബുകാം മേക്കപ്പ് ചെയ്തു കണ്ണിറുക്കി മാടിവിളിക്കുന്നു

ഹോട്ടൽ ലോഞ്ചിലൂടെ അവരവരുടെ മുറികളിലേക്ക് വേർതിരിയുമ്പോാം ഗോപാലകൃഷ്ണൻ പറഞ്ഞു. ''ബീറെഡി വിത്തിൻ ഫിഫ്ററീൻ മിനിററ്സ്.''

ചതുർവേദിയുടെ മുറിയിൽനിന്നും ഉച്ചത്തിലുള്ള ശബ്ദകോലാഹലം. അയാാം ടെലഫോണിലൂടെ ആരെയോ ശകാരിക്കയാണ്.

ഞങ്ങാം വാതിൽ തുറന്നു അകത്തുകടന്നു. ഇൻറർകോം വഴിയാണ് ശകാരങ്ങാം കടത്തിവിടുന്നത്. എന്തുപററിയാവോ?

ചതുർവേദിയുടെ പുറത്തുതട്ടി പിഷാരടിയോടായി പറഞ്ഞു. ''മീററ് ഔവ്വർ ഹോസ്റ്റ് മി. ഗോപാലകൃഷ്ണൻ. ചുരുങ്ങിയത് മൂന്നുദിവസമെങ്കിലും പഹയൻെറ അതിഥിയായി ഞങ്ങാം താമസിക്കണമെന്നാണ് നിർബ്ബന്ധം.''

ഇൻറർ കോമിലൂടെയുള്ള ശകാരവർഷം ചതുർവേദി പെട്ടെന്നു അവസാനിപ്പിച്ചു. 'ഓാം റൈററ്. താങ്ക്യൂ.

ഞങ്ങളുടെ നേരേതിരിഞ്ഞു അയാാം പറഞ്ഞു: ''സൈ്വരം തരുല്ലന്നേ. അരമണിക്കൂറിനകം മൂന്നു പെമ്പിള്ളേരാണ് വാതുക്കൽ മുട്ടിയത്. എൻെറ ഇഷ്ടാനിഷ്ടങ്ങാംക്കനുസരിച്ചു പെരുമാറാൻ അവററകാംക്കു സന്തോഷമേയുള്ളുവത്രേ: നശിച്ച ഏർപ്പാട്. ഞാനാട്ടിപ്പായിച്ചു. ഇതൊന്നു നിറുത്തെടോ എന്നാണ് മാനേജരോടു ഇപ്പോാം വിളിച്ചുപറഞ്ഞത്.''

പൊട്ടിച്ചിരിച്ചുകൊണ്ടു് അയാാം തുടൻ: ''മാനേജർ ഒരു രസികനാണ്. അവൻെറ ഉപദേശം. ഡോൺട് ഡിസ്റ്റർബ് ബോർഡ് പുറത്തു തൂക്കിയിടണം പോലും.''

''സാരമില്ല.'' ഗോപാലകൃഷ്ണൻ സമാധാനിപ്പിച്ചു ''മിസ്റ്റർ ചതുർവേദി വേഗം പുറപ്പെടൂ. നമുക്ക് പട്ടണമൊന്നു കറങ്ങിയടിക്കാം.

''ഓാം റൈററ്. ഐ വാണ്ട് ടു സീ ദിസ് ഗ്രേയിററ് സിററി ഇൻ ദ നൈററ്.'' ചതുർവേദി തിരക്കുകൂട്ടിക്കൊണ്ടു പെട്ടി തുറന്നു.

കാറിൽ കയറുന്നതിനു മുമ്പ് ചതുർവേദിയിലെ പരമസാത്വികനെ കൊലചെയ്യാൻ ഞങ്ങാം തീരുമാനിച്ചു. സാവധാനത്തിൽ നീങ്ങിക്കൊണ്ടിരുന്ന കാറിൽനിന്നും ചതുർവേദി തായ്ലണ്ടിൻെറ ചരിത്രകഥകാം പറഞ്ഞു; സംസ്കാരത്തെക്കുറിച്ച്, കലാമേന്മയെക്കുറിച്ച്. വിജ്ഞാനഭണ്ഡാരത്തിൽനിന്നും ചരിത്രവസ്തുക്കാം പിച്ചിച്ചീന്തിയെടുത്തു ഞങ്ങളുടെ മുഖത്തേക്ക് ചതുർവേദി വലിച്ചെറിഞ്ഞു.

നഗരത്തിലെ കണ്ണഞ്ചിക്കുന്ന വൈദ്യുതവെളിച്ചത്തിൽ നിന്നും കാർ തെന്നിമാറി. ഊക്കൻ മതിൽക്കെട്ടിനു സമാന്തരമായി ഏതാനും വാര നീങ്ങി. ഇരുമ്പുഗെയിററിനു മുന്നിൽ പെട്ടെന്നു നിന്നു. ഗെയിററിലെ കാവൽക്കാരൻ സല്യൂട്ട് ചെയ്ത് കാറിലേക്ക് എത്തിനോക്കി. ഗോപാലകൃഷ്ണനെ കണ്ടതുകൊണ്ടാവാം ''യേസ് സേർ'' എന്നു പറഞ്ഞുകൊണ്ടു് ഗെയിററ് തുറന്നത്.

കാറിൽനിന്നും ഇറങ്ങുമ്പോാം മുന്നിലെ തിയേറററിൽനിന്നും പാശ്ചാത്യസംഗീതം ഉയരുന്നു.

ഗോപാലകൃഷ്ണൻ ടിക്കററുകളെടുത്തു. ഞങ്ങാം അകത്തുകയറി. മങ്ങിയ വെളിച്ചം. മെഴുകുതിരിയുടേതാണോ? ആവില്ല. ഇളം നീലവെളിച്ചമാണ്.

''പ്ലീസ്...'' കുയിൽനാദം. അർദ്ധനഗ്ന. ഇഴഞ്ഞുപോകുന്ന കാളസർപ്പത്തിൻെറ സൗന്ദര്യം. അവാം കാട്ടിയ വഴിയിലൂടെ സീററുകളിൽ പോയിരുന്നു. വലിയ റൗണ്ട്ടേബിാംപോലുള്ള സ്റ്റേജ്, കടുംമഞ്ഞപരവതാനി വിരിച്ചിരിക്കുന്നു. ചുററിലുമുള്ള ചുമരിൽ നീലപ്പടങ്ങാം തെന്നിമാറുന്നു. ആനന്ദമൂർച്ഛയിലാറാടിക്കുന്ന സംഗീതത്തിൻെറ അകമ്പടിയോടെ.

''പരിപാടി ആരംഭിക്കാൻ പോകുയാണ്. പ്രേക്ഷകരെ, നിങ്ങാംക്കു സ്വാഗതം'' എങ്ങുനിന്നോ ഒഴുകിവന്ന ശബ്ദതരംഗിണി.

പ്രേക്ഷകരെ മങ്ങിയ വെളിച്ചത്തിൽ ഒരാവർത്തിനോക്കി. ബ്രിട്ടീഷുകാർ, അമേരിക്കക്കാർ, ജപ്പാൻകാർ, കാപ്പിരികാം, ഷെയിക്കുമാർ. വെള്ളക്കാരിൽ ചിലർ മദാമ്മമാരുമൊത്താണ്.

പേരിനുമാത്രം നാണംമറച്ച തരുണികാം പ്രേക്ഷകർക്കിടയിൽ ഒഴുകിവന്നു. അവർ നഗ്നമായ മാറിടങ്ങാം ചുമലിൽ മുട്ടിച്ചാണ് അടക്കം പറയുന്നതും ''വാട്ട് യു വാണ്ട് ടു ഡ്രിങ്ക്'' ''നത്തിങ്'' ശർമ്മ പറഞ്ഞു. ''പാടില്ല ഇവിടത്തെ നിർബ്ബന്ധമാണ്. വല്ലതും കുടിക്കാൻ ഓഡർ ചെയ്യേ മതിയാവൂ.''

''വേണ്ടെങ്കിലോ?'' ശർമ്മവിട്ടില്ല.

ടിക്കററിൽത്തന്നെ ഇക്കാര്യം പ്രത്യേകം സൂചിപ്പിച്ചിട്ടുണ്ട്. പെണ്ണ് മധുരമായി ചിരിച്ചുകൊണ്ടു മെനുവെടുത്തുനീട്ടി. ഒററനോട്ടത്തിൽ തന്നെ വിലകണ്ടു. ബിയറിനു അമ്പതു ബാത്ത്. മനസ്സിൽ കണക്കുകൂട്ടി നോക്കി. ഇരുപതുരൂപ. ഭഗവാനേ ഇതെന്തൊരു തട്ടിപ്പ്.

''ഡോണ്ട് ബി സില്ലി. എന്താ വേണ്ടതെന്നുവച്ചാൽ ഓഡർ ചെയ്താൽ മതി'' ഗോപാലകൃഷ്ണൻ പറഞ്ഞു.

''ഡോണ്ട് ടച്ച്മി'' ചതുർവേദിയുടെ കണ്ണിൽ തീപ്പന്തം. ''ബ്ലഡി റാസ്കൽസ് വന്ന സ്ഥലം കണ്ടോ?'' പെണ്ണ് പേടിച്ചിട്ടുണ്ടാവണം. സ്വല്പം മാറിനിന്നു.

''ബ്രിങ്ങ് ഫോർ പെഗ്ഗ് വിസ്കി'' ചതുർവേദി ഓർഡർ നൽകിയപ്പോാം പെണ്ണ് തുറിച്ചുനോക്കി. ഏതാനും നിമിഷം. പിന്നെ കഴുത്തുവെട്ടിച്ചു. ചുണ്ടിൽ വിരലുകളമർത്തി ചുംബനം വായുവിലലിയിച്ചു

''എനിക്കു വേണ്ടതു ഓർഡർ ചെയ്തു. നിങ്ങാംക്കെന്താവേണ്ടതു പറഞ്ഞോളൂ'' കോട്ടിൻെറ കീശയിൽനിന്ന് ടൗവ്വലെടുത്ത് ചതുർവേദി മുഖം തുടച്ചു. ടൈ സ്വല്പമൊന്നു അയച്ചു. സോഫയിൽ ആലസ്യം തീർക്കാനെന്നോണം ചാരിക്കിടന്നു.

ഓർക്കാപ്പുറത്തു നട്ടുച്ചകടന്നുവന്നതുപോലെ വിളക്കുകാം കണ്ണുതുറന്നു. ഡ്രിങ്ക്സിന് ഓർഡറെടുക്കാൻവന്ന പെൺകിടാങ്ങാം ജാലവിദ്യപോലെ മറഞ്ഞു. ചതുർവേദി ആശ്വാസംപൂണ്ടപോലെ നെടുവീർപ്പിട്ടു.

വീണ്ടും വിളക്കുകെട്ടു. സ്റേറജിൽ ശക്തിയേറിയ സ്പോട്ട് ലൈററുകാം ലക്ഷ്യംവച്ചു. നഗ്നമായ ഒരുക്കൂട്ടം ചാരുശില്പങ്ങാം ഡാൻസ് ആരംഭിച്ചു. സംഗീതവാദ്യമേളക്കൊഴുപ്പ് അഭ്യാസങ്ങാം. അരമണിക്കൂർഎന്തൊക്കെ കണ്ടുവെന്ന്ഓർക്കുമ്പോാം ഇപ്പോഴും അറപ്പു തോന്നുന്നു.

ഇതിനിടയിൽ ചതുർവേദി മറെറാരു നാലു പെഗ്ഗിനുകൂടി ഓർഡർ നൽകികഴിഞ്ഞിരുന്നു. സോഫയിൽ ചാഞ്ഞിരുന്ന് കശുവണ്ടി കൊറിച്ചുകൊണ്ടിരുന്ന അയാാം കണ്ണടച്ചിരുന്നു. സ്റ്റേജിലെ നഗ്നനൃത്തം ഒരു സെക്കൻഡ്പോലും വീക്ഷിച്ചില്ലെന്നു തോന്നുന്നു. പാവം പരമസാത്വികൻ.

''നെക്സ്ററ് ഐററം ലൈഫ് ഷോ.'' അറിയിപ്പു വന്നപ്പോാം ഷെയിക്കുമാരും, കാപ്പിരികളും, അമേരിക്കക്കാരും തയ്യാറെടുത്തിരുന്നു. കൈയിലുള്ള ഗ്ലാസുകാം കാലിയാക്കി. ലഹരിപാനീയങ്ങാം ഒരാവർത്തികൂടി വിതരണം ചെയ്തു. ചുമരിൽ നീലപ്പടത്തിൻെറ കൊട്ടിക്കലാശം. വിസ്കി വിതരണം ചെയ്യുന്ന പെൺകിടാവിനെ ഇക്കിളിപ്പെടുത്തിയ കാപ്പിരി. അയാളുടെ മടിയിലിരുന്ന് കറുത്ത കവിളിൽ ചെഞ്ചുണ്ടു രസ്സുന്നതു കണ്ടപ്പോാം ചതുർവേദി കണ്ണടച്ചു ഗ്ലാസ്സെടുത്തു മോന്തിക്കൊണ്ടു് പറഞ്ഞു ''ഓ...ഭഗവാൻ.''

സ്റ്റേജ് സജീവമായി. നഗ്നരായ ഒരാണും പെണ്ണും സ്റ്റേജിലേക്കു കയറിവന്നു. ലൈംഗിക വൈകൃതങ്ങളുടെ രസഗോളങ്ങാം തല്ലിത്തകർക്കുകയാണവർ. നീണ്ട ചങ്ങലപോലെ ഒന്നിനുപിറകെ മറെറാന്നായി. ശാസ്ത്രത്തിലെ വിവിധ കാമകേളികളുടെ നഗ്നമായ പ്രകടനം. താളമേളങ്ങാം തകർക്കുന്നു, സിരകളിൽ ഉത്തേജനം കുത്തിവച്ചുകൊണ്ട്. പെട്ടെന്ന് അവ നിലച്ചു. തികഞ്ഞ നിശ്ശബ്ദത.

കാമകേളികളാടിയവർ സ്റ്റേജ് വിട്ടു തിരശ്ശീലയ്ക്കു പിന്നിലേക്കു നീങ്ങി, തളർച്ചയോടെ. ആലസ്യം ഏററുവാങ്ങിയ പാരവശ്യത്തോടെ. മറെറാരു പെൺകുട്ടി കടന്നുവന്നു. വെണ്ണക്കല്ലിൽ കടഞ്ഞെടുത്ത അപ്സരസ്സ്. മൈക്രോഫോണിലൂടെ പാശ്ചാത്യഗാനം ആലപിച്ചു. ഓരോ വരി പാടുമ്പോഴും ഉടുവസ്ത്രങ്ങാം ഓരോന്നായി അഴിച്ചുനീക്കി. തികച്ചും നഗ്നയായപ്പോാം സ്വർണ്ണനാഗമായി മാറി. ആടിയുലഞ്ഞു. പ്രേക്ഷകർ കൈകൊട്ടി. ഒരു നിമിഷം തളർച്ചതീർക്കാൻ ഇടതുകൈയിൽ മൈക്രോഫോൺ പിടിച്ച് വലതുകൈ ഉയർത്തി പ്രേക്ഷകരെ അഭിവാദ്യം ചെയ്ത് വെളുക്കെ ചിരിച്ച് അവാം പറഞ്ഞു. ''നിങ്ങളെല്ലാം ഇതിനു മുമ്പുനടന്ന ഷോ കണ്ടുകാണും. അതു ആവർത്തിക്കാനാണ് ഞാനിവിടെ വന്നതു്. പക്ഷേ, എനിക്കൊരു ഇണവേണം.'' കൈയടി.

''നിങ്ങളിൽ തയ്യാറുള്ള ആൾക്കു സ്റ്റേജിലേക്കുകയറിവരാം. കമോൺപ്ലീസ്'' അവളുടെ അഭ്യർത്ഥനയ്ക്കു യാചനയുടെ സ്വരമുണ്ട്. പ്രേരണയുടെ തള്ളലുണ്ട്. പ്രേക്ഷകരിൽ നിശ്ശബ്ദത. എല്ലാവരും മുഖത്തോടുമുഖം നോക്കുന്നു. ആരാണ് കമ്പകടക്കാൻ പോകുന്നത്. ഇത്തരം അഭ്യർത്ഥന പതിവുള്ളതായിരിക്കും. പരസ്യ ലൈംഗികകേളിക്കു ആരും മുതിരാറില്ലെന്ന വിശ്വാസത്തോടെയുള്ള ക്ഷണമാണെന്ന് എല്ലാവർക്കും അറിയാം.

ഞങ്ങാം ഇടംകണ്ണിട്ടു ചതുർവേദിയെ നോക്കി. നാണംകൊണ്ടു മുഖംമറയ്ക്കാൻ പ്രയാസപ്പെടുന്ന മട്ടിൽ കാൽ മുട്ടിന്മേൽ മുഖമമർത്തി വളഞ്ഞിരിക്കയാണയാാം.

നിമിഷങ്ങാം ഇഴഞ്ഞുനീങ്ങി. ചതുർവേദി പെട്ടെന്നു ചാടിയെഴുന്നേററ്കോട്ടും ടൈയും അഴിച്ചു സോഫയിലെറിഞ്ഞു. പാൻറ്സ് അഴിക്കുന്ന തിരക്കിലാണ്.

അണ്ടർവെയറുമായി സ്റ്റേജിലേക്കു ചാടിക്കയറുമ്പോാം അയാാം അക്രോശിച്ചു: ''ഐ യാം റെഡി. ഇഫ് യു ബി ദ പാർട്ട്ണർ.''

പ്രേക്ഷകർ കൈകൊട്ടി ആർത്തുവിളിച്ചു. സ്പോട്ട്ലൈററ് ചതുർവേദിയുടെ മേൽ വീഴുമ്പോാം അയാാം തികച്ചും നഗ്നനാവുന്നതാണ് കണ്ടതു്.

●

## ഓർമ്മകളിലെ ഇടശ്ശേരി

(17–ാം പേജിൽ നിന്നു തുടർച്ച)

ത്തിലും, ക്വിററ് ഇന്ത്യയിലും വെള്ളപ്പൊക്കത്തിലും കോളറയിലും അവർ പൊന്നാനിക്കാരായി നിന്ന് പോരാടി. അവർക്കു് പതിനൊന്നു കുട്ടികളുണ്ടായി. മൂന്നുപേർ മരിച്ചുപോയി. ബാക്കിയുള്ളവർ ഇടശ്ശേരി ദമ്പതിമാരുടെ പ്രതീക്ഷകാംക്കുമപ്പുറത്തേക്ക് വളർന്നു. സതീശ് നാരായണനും ഹരികുമാറും ഗിരിജയും ഉണ്ണിക്കൃഷ്ണനും മാധവനും ദിവാകരനും അശോക്കുമാറും, ഉഷാദേവിയും.

അമ്മയോട് ഇടശ്ശേരി ശുണ്ഠി എടുത്തിരുന്നോ? അമ്മ ചിരിച്ചു, ഗിരിജയും. ''വളരെ അപൂർവ്വമായേ മുഖത്ത് ദേഷ്യം വരൂ...ഒരിക്കലോ മറേറാ ഹരിയെ അടിച്ചിട്ടുണ്ട്, കള്ളം കാണിച്ചുവെന്ന് തെററിദ്ധരിച്ച്...'' ഗിരിജ അതു വിശദീകരിച്ചു. ''എനിക്ക് പെൻസിൽ വാങ്ങിത്തരാൻ ഏട്ടൻെറ കൈയിൽപൈസകൊടുത്തു ഏട്ടൻ മറന്നുപോയി...പൈസ കണ്ടതുമില്ല. അച്ഛൻ ഏട്ടനെ അടിച്ചു. പിറേറദിവസം സ്കൂളിൽ പോകാൻനേരത്ത് ട്രൗസറെടുത്തപ്പോാം പോക്കററിൽ തന്നെയുണ്ട് പൈസ. പിന്നെഅച്ഛനുവലിയ വിഷമമായി...'' അത്രയൊക്കയേ ഇടശ്ശേരിക്കു ദേഷ്യമുണ്ടായിരുന്നുള്ളൂ. ചിലപ്പോഴൊക്കെ കവിയുംഅമ്മയും മുഖം മുനിഞ്ഞിരുന്നിട്ടുണ്ട്, അതു ദേഷ്യമല്ല. നോക്കൂ, ഇടശ്ശേരിയെഴുതിയിരിക്കുന്നു:

''പരസ്പരം ഞങ്ങാംമുഷിഞ്ഞിരുന്നിത–
ന്നൊരക്ഷരം പോലുമുരച്ചതില്ലവാം
സുരമ്യമാം ചെഞ്ചൊടിചേർന്നസുസ്മിത–
സ്ഫുരന്മനോഹാരിത
ലാലസിക്കിലും.''
''കടന്നു കയ്ക്കുന്നൊരു മാനമാദ്യമായ്
വിടട്ടെയിമ്മാനിനി തന്നെ–
യെന്നു ഞാൻ
ഇടയ്ക്കു ചേതസ്സു തുടക്കിലും കുറ–
ച്ചിടയ്ക്കു പൂണ്ടേനൊരു ഭാവഗൗരവം!''

അമ്മ വെറുതെയൊന്നു ചിരിച്ചു് അകലേക്കുനോക്കി.

അവസാനനാളുകളിൽ ഇടശ്ശേരി സംതൃപ്തനായിരുന്നു. (അല്ലെങ്കിൽ എന്നെങ്കിലും അസംതൃപ്തനായിരുന്നോ?) ജീവിതത്തിൻെറ വേനലുകാം ഒന്ന് തണുത്തിരുന്നു. മക്കളൊക്കെ ഉയർന്ന ഉദ്യോഗസ്ഥന്മാരായപ്പോാം ഇടശ്ശേരിക്കു വേണമെങ്കിൽ സ്വസ്ഥമായി വീട്ടിൽ ഇരിക്കാമായിരുന്നു. പക്ഷേ, ഇടശ്ശേരി കച്ചേരിയിൽ പോയി. അപ്പോഴൊക്കെ ചിരിച്ചുകൊണ്ട്, ചോദിച്ചവരോടൊക്കെ പറഞ്ഞു. ''കടം ഇല്ലിപ്പോാം നാളെ കടയിൽ പോകേണ്ട കാര്യമില്ലിപ്പോാം.'' അവസാന കാലത്ത് പൊന്നാനിയിൽ ഒററയാനായി. പി. സി. യും കുട്ടരുമൊക്കെ കോഴിക്കോട്ടു സ്ഥിരതാമസക്കാരായി. (ഇടയ്ക്ക് ഒന്നുവിട്ടു. ജാനകി അമ്മയുടെ ഒരു അനുജത്തിയാണ് ഉറൂബിൻെറ ഭാര്യ ദേവകിഅമ്മ.) വല്ലാത്ത ഏകാന്തതയും, മാനസികമായും ശാരീരികമായും പ്രയാസങ്ങളുമുണ്ടായി. ഏതോ കുബുദ്ധികാം ഒന്ന് ചതിക്കുകയുംചെയ്തു. മകൻ ഉണ്ണിക്കൃഷ്ണന് കടുത്ത അസുഖമാണെന്നറിയിച്ചുകൊണ്ടു് ഹൈദരാബാദിൽനിന്ന് ഒരു ടെലഗ്രാം വന്നു. ഇടശ്ശേരിയും ജാനകിഅമ്മയും കൂടി ഹൈദരാബാദിലേക്കുചെന്നു. അവിടെയെത്തിയപ്പോഴാണ് അറിയുന്നതു് പൊന്നാനിയിൽനിന്നും അച്ഛന് അസുഖമാണെന്നു കാണിച്ച് ഒരു ടെലഗ്രാം വന്നുവെന്നും ഉണ്ണിക്കൃഷ്ണൻ നാട്ടിലേക്കു പോയിരിക്കുകയാണെന്നും. ആ ടെലഗ്രാമുകളും യാത്രയും ഇടശ്ശേരിയെ വല്ലാതെ വിഷമിപ്പിച്ചു. മരണത്തെപ്പററി അവസാനകാലത്ത് ഏറെ എഴുതിയിരുന്നു. അമ്മ 'കടത്തുതോണി'യെടുത്തു വായിച്ചു.

''എനിക്കിനിയൊന്നുമില്ല പിരിഞ്ഞു
കിട്ടാൻ
കൊടുക്കാനോ കൊടുത്താലും
മുടിയാമൂല്യം
ഒരു തിരി കൊളുത്തി കൈമലർത്തി
വാതിൽ
മലക്കവേ തുറന്നിട്ടു വരികേ വേണ്ടൂ!''

അപ്പോഴേക്കും, കവി വന്ന് അമ്മയുടെ കണ്ണിൽ കലങ്ങി. അമ്മ വെറുതെ അകലേക്കു നോക്കിയിരുന്നു. 'കുങ്കുമ'ത്തിനു പുറത്തു് മതിൽക്കെട്ടാണ്. അതിനപ്പുറം വീഥിയും. നേർത്തസ്വരത്തിൽ അമ്മ വീണ്ടും പറഞ്ഞു; ''മരിക്കുന്നതിനു തലേ ദിവസം മകളുമായി ഏറെനേരം ചെസ്സു കളിച്ചു. വളരെ ആഹ്ലാദവാനായിരുന്നു...'' അല്പം കഴിഞ്ഞു് അമ്മ തുടൻ: ''ചാപ്പയേട്ടൻ എന്നൊരു ഏട്ടൻ ഞങ്ങാംക്കുണ്ടായിരുന്നു. ചാപ്പയേട്ടൻ പറഞ്ഞിരുന്നു തമാശയായി, എടോ താൻചായ കുടിക്കവേ മരിക്കും...' അമ്മ പിന്നെ ഒന്നും പറഞ്ഞില്ല. ഞാൻ ആ ദിവസം ഓർത്തുനോക്കി. 1974 ഒക്ടോബർ പതിനാറ്. രാവിലെ ആധാരക്കെട്ടുകാം അടുക്കിവച്ചശേഷമാണ് ഇടശ്ശേരി ചായ കുടിച്ചിരുന്നതു്. അപ്പോഴാണ് മരണം ആ വഴി കടന്നുവന്നതു്. പിന്നീടൊരിക്കലും കാമെന്ന് ഇടശ്ശേരി പറഞ്ഞില്ല. ഒരു കവിാം ചായ ബാക്കിവച്ച്, ജാനകി അമ്മയെ ഒന്നു നോക്കി, ഇടശ്ശേരി മടങ്ങിപ്പോയി.

# നാടകം അവസാനിക്കുന്നു

**ആ**ഢ്യൻ; അല്ല. ശാന്തരായിട്ടൊന്നു് നിരീച്ചുനോക്വാ...അധികാരം തൊട്ട്. എന്തു പററി? ഒൂഹ...ശൂന്യം...പിന്നാശാൻ...എന്തേ പററിയത്തു്.

ആശാൻ: കണ്ടതല്ലേ?

ആഢ്യൻ; നാസ്തി. എന്നുച്ചാൽ ഫലം കിം...?നഹി!...നഹി!

അധികാരി: പറഞ്ഞുവരുന്നത്തു്...

ആഢ്യൻ: ഈ തടിമാടനും പോയി... എന്തേണ്ടായത്തു്!

ധിമ്മൻ: പിന്നേയ്...പിന്നേയ്.

ആഢ്യൻ: പാപം ചെയ്യേക്കാമെന്നു് ശങ്കേണ്ടാന്നവരൊക്കെ പോയി തൊട്ടിരിക്കുന്നു! അപ്പൊന്താ...ഒന്നുകിൽ തെററു്...

ആശാൻ: അല്ലെങ്കിൽ പാപം ചെയ്യത്തു് തിരുമേനി. സംഗതി ത്തുലോം ലളിതമല്ലേ!

ആഢ്യൻ: ആണെന്നു് തോന്നുന്നില്യ. നോം ഇന്നുവരേക്കും ഒരു പാപോം ഭേ! ബ്രഹ്മസ്വം പിടിച്ചു സത്യം ചെയ്യാം... ചെയ്യിട്ടില്ല.

ധിമ്മൻ: അതിനീ പ്രസംഗമൊന്നും വേണ്ട. പോയി ആ മരത്തി തൊട്ടേച്ചു വന്നാ മതി.

(ആഢ്യൻ ക്രുദ്ധിച്ചു് ധിമ്മനെ നോക്കുന്നു.)

ആഢ്യൻ: കള്ളുശാലയിൽ നായ്ക്കെന്തു കാര്യം?

ധിമ്മൻ: ഇല്ലായിരിക്കാം. നായക്കുണ്ട്...നമുക്കു തക്കം വേണോ?

അധികാരി: അയ് അയ് തിരുമേനി ആണത്തം കാണിക്കൂ...പോയിതൊട്ടു.

ധിമ്മൻ: (മുറുമുറുക്കുന്നു) പാപോന്നും ചെയ്യിട്ടില്ലത്രേ...ആ ചീതപ്പെണ്ണു് കേൾക്കണ്ട.

ആഢ്യൻ: കേട്ടാലെന്താഹേ! ലോകം മുഴവൻ കേട്ടാലെന്താ...സംബന്ധം നമ്പൂരാക്കു് വിധിച്ചിട്ടുള്ളതാ. അതു് പാപോല്ല...അറിയാമോ... ...താനെങ്ങനെ അറിയാൻ...

ആശാൻ: വാചകം ഏറെവേണോ?

ആഢ്യൻ: വേണ്ടാന്നാണോ ഭാവം? എന്നാലാട്ടെ.

അധികാരി: സംസാരം നിറുത്തണം. തിരുമേനി പോയിതൊട്ടാട്ടെ.

ആഢ്യൻ: (മററു പോംവഴിയില്ലെന്നു ബോദ്ധ്യമായി) ആകട്ടെ...ആട്ടാട്ടെ. എന്താ ചെയ്ക. കാലവിശേഷം. ബ്രാഹ്മണ്യത്തിനു് വിലയില്ലാതായി (ധിമ്മനോടു്) നോം പോണ്ടടേ...താൻ കലി തുള്ളാൻ ഒരുങ്ങണ്ട. ഈ വഴിക്കു് നോം അങ്ങു് പൊകോ്വാ...നാ...പോട്ടെ...പോകുന്നെങ്കി അധികാരം... ഇല്ലത്തൊന്നു് പറത്തേക്കു്...ട്ടോ! തിരുമേനി സത്യം പുനഃസ്ഥാപിക്കാൻ വേണ്ടി...യദായദാ ഹി തോന്നോ്വാ തനിക്കു്. എന്നാ അതു മതി...

ആശാൻ: ഒരടി മുന്നോട്ടു് നീങ്ങീട്ടില്ല!

ആഢ്യൻ: അശ്രീകരം...ഭേ നോക്വാ! (തിരുമേനിയുടെ പ്രായത്തിനു് നിരക്കാത്ത വേഗതയിൽ തിടുക്കത്തിൽ നീങ്ങുന്നു. കഴകമരത്തിലേക്കുള്ള പ്രയാണം പോലെ, ആ കണ്ണു് ഇറുകെ അടച്ചിട്ടുണ്ടു്. മററുള്ളവർ പഴയപടി. ചീത പിന്നാലെ...ചെല്ലുന്നു. മെല്ലെ കൈ തിരുമേനിയുടെ ചുമലിൽ വയ്ക്കുന്നു. തിരുമേനി 'അയ്യോ' എന്ന ആക്രോശത്തോടെ കണ്ണു തുറക്കുന്നു. മുന്നിൽ വിലോഭനീയമായ പുഞ്ചിരിയോടെ നിൽക്കുന്ന ചീത.

ആഢ്യ: ഓ! നീയോ....

ചീത: പിന്നെ ആരെന്നു കരുതി...

ആഢ്യ: നോം നിരീച്ചു...കാഞ്ഞിരത്തി തൊട്ടെന്നും...ഒടലോടെ അങ്ങു് സ്വർഗ്ഗത്തിൽ ചെന്നെന്നും.

ചീത: ഉവ്വുവ്വു്. അവിടേക്കേ പോകാൻ പററൂ. എന്നിട്ടു്...അവിടെ

ആഢ്യ: ഏതോ ഒരു...ഒരു?...

ചീത: അതു ശരി. സുരസുന്ദരി വന്നു ചുമലിൽ പിടിച്ചു. കണ്ണു തുറന്നു നോക്കിയപ്പോഠം.

ആഢ്യ: ആശ്രീകരം!

ചീത: എന്നിപ്പോഠം തോന്നുന്നതല്ലേ?

ആഢ്യൻ: നീ എന്തിനാ നമ്മെ തടസ്സപ്പെടുത്തുന്നതു്.

ചീത: ആരു്... ഞാനോ...?

ആഢ്യൻ: പിന്നെ ഏതു മൂശേട്ടയാ... ഇവിടെ.

ചീത: തിരുമേനി. ചീത ഇതൊക്കെ കേട്ടിട്ടും ചൊടിക്കാതെ നിൽക്കുന്നതേ—

ആഢ്യൻ: ചൊടിക്യോ...നമ്മോടോ. സ്ഥാനിയും പഴയൊരില്ലത്തിൻെറ താഴ്‌വേരും...

ചീത: മററും മററുമാകാം. പക്ഷേ, കാരണം അതല്ല. ഉടനേ ചാകാൻ പോന്ന അങ്ങയെ ഞാനായി...

ആഢ്യൻ: ദ്രോഹി...ചണ്ഡാളി! എന്തേ പറഞ്ഞതു്? നാം ചാക്വേ? ആ അധികാരനും ധിമ്മനും രക്ഷപ്പെട്ടിടത്തു്.

ചീത: അവരുടെ അത്രേം പാപം ചെയ്യാത്ത...അല്ലേ?

ആഢ്യൻ: എന്താ സംശയം?

ചീത: വൃദ്ധന്മാരെക്കേറി വിഡ്ഢീന്നു വിളിക്കുന്നതു് തെററാണു്. ഇപ്രായത്തിലെ കോപ്രായം കണ്ടാൽ അനുകമ്പപ്പെടേണ്ടതുമാണു്. പക്ഷേ പമ്പരവിഡ്ഢിയായ കിഴവാ! പാപം എന്തെന്നു് അറിയില്ല...അല്ലേ? (അവളുടെ സ്വരത്തിൽ വന്ന മാററം നമ്പൂതിരിയെ ഭയപ്പെടുത്തുണ്ടു്. പക്ഷേ, മറുത്തൊന്നും പറയാൻ കഴിയുന്നില്ല. അതുകൊണ്ടു് അവഠം പറയുന്നതുകേട്ടു് വാ പിളർക്കുകമാത്രം ചെയ്യുന്നു.)

ഭേ! എൻെറ ശരീരം...മുൻപു് പറഞ്ഞില്ലേ...ഇല്ലം. ആ പഴയ പഴയ ഇല്ലത്തിലെ അഗ്നിസാക്ഷികളുമായി വേട്ട ആത്തേമ്മാരുടെ മകളുടെ പ്രായമുള്ള ചീതയുടെ ശരീരം...മരിക്കും മുമ്പു് ഒരിക്കൽ... വേണമോ...? ആടകളെല്ലാം വലിച്ചെറിയാം. ബ്രഹ്മസ്വത്തിൻെറ മുമ്പിൽ നഗ്നയായി സ്വയം സമർപ്പിക്കാം. എന്താ! എന്താ ഒന്നും മിണ്ടാത്തതു്? അതുചെയ്യ, ഇതു ചെയ്യ എന്നു പയ്യാരം പറഞ്ഞു് സ്വയം രസിച്ചതല്ലേ? മററൊള്ളോരെ രസിപ്പിച്ചതും തൻേറടംകൊണ്ടു് സ്വയം രക്ഷിക്കാൻ ബാദ്ധ്യതപ്പെട്ട എന്നെ ബലാല്ക്കാരം ചെയ്യിട്ടുള്ളതുമല്ലേ. പാപം മാത്രം ചെയ്യും ചിന്തിച്ചും കഴിയുന്ന മനുഷ്യൻ...ഈ പ്രായത്തിലും (സ്വരത്തിൽ ആജ്ഞാശക്തി വന്നു്) മേലാളർ കാവു് കല്പിക്കുന്നു. പോ...പോയി കാലം നിശ്ചയിച്ച വിധിയുടെ ദാനം രണ്ടു കൈയും നീട്ടി മേടിക്കു്...അനേകം ചീതമാർ സ്വതന്ത്രരാകട്ടെ. ഉം...ഉം... ഉം...(അവൻ പിന്നിലേക്കു്—മന്ത്രബദ്ധനെന്നപോലെ നമ്പൂതിരി കാഞ്ഞിരത്തെ പിടിക്കുന്നു. കൂട്ടത്തിൻെറ പ്രതികരണം പഴയതുതന്നെ.)

## മൂധേവിത്തെയ്യം

ജി. ശങ്കരപ്പിള്ള

ആഢ്യൻ: (കണ്ണുപൂട്ടിനിന്നു്) നോം മരിച്ചുമ്പോ അധികാരം?

അധികാരി: ഇല്ല; തിരുമേനി ഇങ്ങു പോന്നാട്ടേ.

(തിരുമേനി നിന്നു്, സ്വന്തം ശരീരം മൃതമല്ലെന്നു് സ്വയം ഓർമ്മവരുത്തി കൂട്ടത്തിലേക്കു പായുന്നു.)

ആഢ്യൻ: പോയപ്പോഴേ...പോയപ്പോഠം നമുക്കു്...ഹായ് പറയാണ്ടിരിക്യാ ഭേദം.

ആശാൻ: അതല്ല പ്രശ്നം...

അധികാരി: എന്താ?

ആശാൻ: ആരാ അപ്പോഠം.

ധിമ്മൻ: പ്രശ്നം—പ്രവചനം തെററിയിരിക്കാം.

അധികാരി: അല്ല. അതു ഞാൻ കേട്ടതാണു് ശരിക്കു.

ആഢ്യൻ: അപ്പൊപ്പിന്നെ...

ധിമ്മൻ: കഴകമെവിടാ.

എല്ലാവരും: ശരിയാ. അയാളെവിടെ?

അധികാരി: തിരയിൻ. പിടിക്കിൻ. കൊണ്ടുവരിൻ.

(കാവിൻെറ പല ഭാഗത്തേക്കു തിരിയുന്നു. ഓരോരുത്തരും. ഒടുവിൽ ധിമ്മനും ആശാനുംകൂടി ഉറങ്ങിക്കിടന്ന കഴകത്തെ പൊക്കിക്കൊണ്ടുവരുന്നു. അയാഠംക്കു് ഉറക്കപ്പിച്ചു് മാറിയിട്ടില്ല.)

അധികാരി: തന്നോടിവിടുണ്ടായിരിക്കാൻ പറഞ്ഞതല്ലേ?

കഴകം: ഇരുന്നിരുന്നങ്ങുറങ്ങിപ്പോയതാണേ!

ആഢ്യൻ: അയാഠം രക്ഷപ്പെടാൻ നോക്കിയതാവും.

ധിമ്മൻ: ഏയ്, അതൊന്നും നടക്കാമ്പോന്നില്ല. ഉം നടക്കു്...നടക്കു്...

കഴകം: അയ്യോ! അടിയൻ ഒന്നും ചെയ്യിട്ടില്ലേ. വിടണേ...വിടണേ...

അധികാരി: വിടാനോ? പ്രവചനം ഫലിക്കണം...താനും...

ആഢ്യൻ: എല്ലാ കഴപ്പത്തിനും അടിയിൽ ഇവനാവും. ഈ ഹീനൻ.



(കഴകം വേദനയോടെ അവരോരോരുത്തരേയും നോക്കുന്നു. എല്ലാപേരും ക്രൂരന്മാരായ കാപാലികന്മാരുടെ മുഖമാണ് അയാഠംക്കു കാഴ്ചവയ്ക്കുന്നതു്. അയാഠം ഭയന്നു് രക്ഷപ്പെടാൻ നോക്കുന്നു. അവർ ചുററുംകൂടി അയാളെ പിടികൂടുന്നു. കാഞ്ഞിരത്തിന്നടുത്തേക്കു നടത്തുന്നു.)

അധികാരി: സത്യം പറഞ്ഞോ. നീ പാപം ചെയ്യിട്ടില്ലേ?

(കഴകം തലയാട്ടുന്നു.)

ധിമ്മൻ: എണ്ണയും പാലും...മോഷ്ടിച്ചിട്ടില്ലേ?

(കഴകം തലയാട്ടുന്നു.)

ആശാൻ: ഒട്ടും...ഒരു തുള്ളിയും.

കഴകം: അല്പം...പൂജ കഴിഞ്ഞു് ആടിയഭിഷേചിച്ച ശേഷം...

ആഢ്യൻ: മതിയല്ലോ! മതി...കാരണമായി...നോക്കണേ...നമ്മളെല്ലാം...

അധികാരി: അതല്ലേ? പ്രവചനം തെററാൻ പററില്ലല്ലോ.

(ചീതയുടെ ശബ്ദം മരങ്ങളുടെ ഇടയിൽനിന്നും കേഠംക്കുന്നു.)

ചീത: മുഴക്കള്ളൻ...മുക്കാക്കള്ളൻ
അരക്കള്ളൻ...കാൽക്കള്ളൻ
നാലുമൊത്തു് ചുമക്കുന്ന
അരയ്ക്കാൽ കള്ളൻെറ കാലുകഠം.

ആഢ്യൻ: നാശം! ഇതും ഈ കാവിനകത്തുണ്ടായിരുന്നോ?

(പക്ഷേ നേരത്തേയുണ്ടായ വിഭ്രാത്മകഭാവനയുടെ അനുഭവം കൊണ്ടാകാം ആരും ഒന്നുംപറയുന്നില്ല. ചീത വരുന്നു. സംഭവം കണ്ടു് അവഠം രസംപിടിച്ചു്ചിരിക്കുന്നു.)

ചീത: ഇതെന്താ? മടിയൻ കാളയെ നടത്തിക്കുകയാണോ? (ഇതിനാരും മറുപടി പറയുന്നില്ല. കഴകത്തെപ്പിടിച്ചു് ബലേന അവർ മരത്തിൽ തൊടുവിക്കുന്നു. പെട്ടെന്നു പിന്മാറുന്നു. ഉണക്കമരത്തിൻെറ ചുവട്ടിൽദയനീയനായി കഴകം കിടക്കുന്നു. ഒന്നും സംഭവിക്കുന്നില്ല.)

ധിമ്മൻ: എണീററു പോരെടോ.

(കൂട്ടം വിളക്കിരിക്കുന്ന മൂലയിലേക്കു് പോരുന്നു. അവർ ഒരു പ്രഹേളികയ്ക്കു് ഉത്തരം കിട്ടാനെന്നോണം പരസ്പരം നോക്കുന്നു.)

ആഢ്യൻ: ഇനി...?

അധികാരി: ഞാൻ വ്യക്തമായും കേട്ടതാണു്.

ചീത: (മുന്നോട്ടുവരുന്നു.) അടിയനൊരുവാക്കു്...

ആഢ്യൻ: (എന്തോ പറയാൻ ഭാവിക്കുന്നു. അധികാരി തടസ്സപ്പെടുത്തുന്നു.)

ചീത: അടിയൻ പോയൊന്നു തൊട്ടു നോക്കാം.

ആഢ്യൻ: നീയോ? എന്തധികാരത്തിൻെറ പേരിൽ.

ധിമ്മൻ: സ്ഥാനികളാണു തൊടേണ്ടതു്.

ആശാൻ: ഓഹോ ... കളിച്ചുകളിച്ചിതുവരെയായോ?

അധികാരി: (കൈയുയർത്തി തടഞ്ഞുകൊണ്ടു്) നീ—

ചീത: അടിയനീ കാവിൽത്തന്നെ കഴിയുന്നോളാണു്.

ആശാൻ: അതു നാട്ടുകാരുടെ ദയവു്.

ചീത: (അയാളെ ഒന്നു തറപ്പിച്ചുനോക്കി) ദയവു്...ശരിയാണു്. നാട്ടുകാരുടേയോ...സ്ഥാനികളുടേയോ...എന്തോആകട്ടെ...പക്ഷേ ഇതിനുള്ളി, ഈ പഞ്ചാരമണലിൽ ചീത വളർന്നു. ഇവിടെ ചുററിപ്പററി ജീവിച്ചു. കാട്ടുവള്ളികഠംകൊണ്ടു് ഊഞ്ഞാൽ കെട്ടിയാടിക്കളിച്ചു. ഈ പൂക്കഠം പറിച്ചു സർപ്പവിഗ്രഹത്തിലർപ്പിച്ചു. പിന്നെ...ഈ കുററിക്കാട്ടിൻെറ മറവിലും ഒളിവിലുംവച്ചു് ഒരുപാടൊരു പാടു് പാപം ചെയ്യു.

അധികാരി: മതി...മതി...വർണ്ണന വേണ്ട.

ചീത: ആ ചോദ്യത്തിനുത്തരം മുഴവനാകണ്ടേ? എന്താ ഇത്രടമെത്തിയപ്പോഠം ഒരു പുളിപ്പു്? പാപം ചെയ്യാത്തവർ—അതു തെളിയിക്കപ്പെട്ടവർ...ഈ പാപിനിയുടെ കഥ കേട്ടാട്ടേ...

ആഢ്യൻ: സ്മാർത്തവിചാരത്തിനല്ലേ നാമിവിടെ കൂടിയിരിക്കുന്നതു്. അതോക്കണം.

ചീത: തിരുമേനി ഭയക്കണ്ട.

ധിമ്മൻ: ആക്കം വേണ്ട നിൻെറ...നിൻെറ...കുടുംബപുരാണം!

ചീത: എൻെറ കുടുംബം...അധികാരിയങ്ങുന്നും. ആശാനും. അവരറിയുന്ന കഥയാണ് (ഉറപ്പിച്ച്) ഇന്നെൻെറ കുടുംബം ഇതാണു്. ഈ സർപ്പക്കാവു്.

ആഢ്യൻ: നീയിതിലെ...

ചീത: ഉവ്വു്. സർപ്പവും സത്യമുള്ള സർപ്പം. കൊത്തിയാൽ ഒരുനിമിഷം കൊണ്ടു് തിരുമേനിയുടേയും...ഇവരുടെയുമെല്ലാം സൽപ്പേരിൻെറ വെണ്മയിൽ കങ്കാളം.

അധികാരി: ശപിക്കപ്പെട്ടോളേ! ചെയ്യേണ്ടതു ചെയ്യ്.

ചീത: ശരി ഈ ശപിക്കപ്പെട്ടോഠം അതാ ആ കാഞ്ഞിരത്തിൽത്തൊടാൻ പോകുന്നു.

ആഢ്യൻ: (അധികാരിയെ ദൂരെപ്പിടിച്ചുമാററി) വേണോ? അനുവദിക്കണോ?

അധികാരി: ഒരുവേള അതങ്ങു നടന്നാൽ...എന്താ ചേതം! നമുക്കെങ്കിലും ഉറക്കെയൊന്നു ശ്വാസം കഴിച്ചൂടെ...

ആഢ്യൻ: കേമാ! കേമാ...! താനാണു രസികൻ (അഭിനന്ദനപ്രക്രിയകഠം)

അധികാരി: (തിരിച്ചു വന്നു്) ആയ്ക്കോളൂ!

ചീത: എന്തൊരൗദാര്യം!

(പെട്ടെന്നു് അവളുടെ മുഖം ഭയാപൂർണ്ണവും അലൗകികവും പ്രാത്ഥനാഭരിതവും വിഷാദസ്പുരിതവുമാകുന്നു. തന്നോളെ

ന്നപോലെ തൊഴകൈയോടെ അവരം പറയുന്നു. നടക്കുന്നു.)

എന്റെ കാവിലമ്മേ! ചീത...അവിടുത്തെ സീത...ഇതാ...ഇതാ വരുന്നു. മനസ്സറിയെ ആരേയും കവർന്നിട്ടില്ല. അനാഥയായ ഈ പെണ്ണിന് ഇന്നുവരെ കാരുണ്യത്തിന്റെ ഒരു കണികയും കിട്ടിയിട്ടില്ലമ്മേ! വലിയ വില കൊടുത്തു ജീവിച്ചു; ജീവിക്കേണ്ടി വന്നു. മാന്യന്മാർ രഹസ്യമായി കൊതിച്ചു; പരസ്യമായി പുച്ഛിച്ചു. അങ്ങനെ ചീത ജീവിച്ചു...ഇവർക്ക് രഹസ്യങ്ങളില്ലമ്മേ. ഒരു മനവും നോവിച്ച പാരമ്പര്യമില്ല. അതുകൊണ്ട് ഇവളെ ഈ നാട്ടിനു വേണ്ടെങ്കിൽ അമ്മതന്നെ തിരിച്ചെടുത്തുകൊള്ളുക. എന്റെ ജീവിതത്തിന് ഞാനാരോടും കണക്കു പറയേണ്ടതില്ല.

(അവരം നടന്ന് കാഞ്ഞിരത്തിനടുത്തെത്തുന്നു. തീർച്ചയായ ഒരു സംഗതി പ്രതീക്ഷിക്കുന്നതുപോലെ അടുത്തുകൂടി അവിടേക്കുതന്നെ ഉററു നോക്കുകയാണ്. തീവ്രശക്തിയുള്ള ഒരു കാററു മുഴങ്ങുന്നു. ചീത മരത്തിൽപ്പിടിച്ച് നിൽക്കുകയാണ്. അവളുടെ മുടിയഴിഞ്ഞുവീണ് കാററിൽ പാറുന്നു.

പെട്ടെന്ന്,

സംഘം, തങ്ങളുടെ മുമ്പിൽ രണ്ട് സ്വരൂപങ്ങളം–ഘണ്ടാകർണ്ണന്മാർ–എത്തിയതായി കണ്ടു; ഗൗനിച്ചില്ല. അവരിരുവരും സ്വന്തം വിനോദങ്ങളംകൊണ്ട് കൂട്ടത്തെ വേദനിപ്പിക്കുന്നുണ്ട്. ഭയം കലർന്ന ഒരു നർമ്മരസത്തോടെ അവരും അതിനു വിധേയരാവുന്നു. ചീതയെ വെളിച്ചം പൂർണ്ണമായി മറയ്ക്കുന്നു. ഘണ്ടാകർണ്ണന്മാർ കൂട്ടത്തെ ഒരുവിധത്തിലും സ്വൈരം നൽകാതെ ചുററിക്കുന്നു. അവർ പരവശരാകും മുറയ്ക്കു് കാലൻ തെയ്യത്തിന്റെ പുറപ്പാട്. കളിമാറി. പെട്ടെന്ന് അവർക്കു് കഥ പിടികിട്ടുന്നു. കാലൻ തെയ്യം പുറപ്പെട്ടു നിൽക്കെ, അതുവരെ വിനോദങ്ങം കാട്ടിയിരുന്ന ഘണ്ടാകർണ്ണന്മാർ ക്രൂരമൂർത്തികളായി മാറുന്നു. ചെന്നായ്ക്കൾ ചാടിവീഴുന്നതുപോലെ കൂട്ടത്തിന്റെ മേൽ ആക്രമണം. അവരതിനു കീഴടങ്ങുന്നു. കാലൻ തെയ്യവും ഘണ്ടാകർണ്ണന്മാരും നൃത്തംചെയ്ത് നടന്നുമറയുന്നു.

ഇരുട്ട്. വീണ്ടും വെളിച്ചം വരുമ്പോൾ രംഗത്ത് ചീത നിന്ന അതേ സ്ഥലത്ത് ''മൂധേവിത്തെയ്യം'' നിൽക്കുന്നു. മൂധേവിത്തെയ്യത്തെ പരിചരിക്കുന്നവർ...വഴിപാടു കൊടുക്കുന്നവർ...മൂധേവി...മൂധേവീ! എന്നത് അനുഗ്രഹത്തിനുള്ള സംബുദ്ധിയായി മാറിയിരിക്കുന്നു.

## പരിശേഷം

(വെളിച്ചം പൊലിഞ്ഞ് വീണ്ടും വരുമ്പോൾ ആദ്യത്തെ നിറപ്പകിട്ടിന്റെ വട്ടംകറങ്ങൽതന്നെയാണു നാം കാണുക. വഴിപോക്കൻ ചാടിക്കടഞ്ഞ് അതിൽ നിന്നും പുറത്തുകടക്കുന്നു. പക്ഷേ, ഒരു തിരശ്ശീലയുടെ പിന്നിൽ മൂധേവിത്തെയ്യം അവനെ പിൻതുടരുന്നു. അതയാൾ അറിയുന്നില്ല. മുന്നരങ്ങിൽനിന്ന് അയാൾ പഴയ വസ്ത്രങ്ങൾ തപ്പിപ്പിടിച്ചെടുത്ത്



നെഞ്ചോടടുപ്പിക്കുന്നു.)

അയാൾ: (ആരോടുമില്ലാതെ പറയുന്നു) ഹാവൂ! escaped...ഓടട്ടെ. മേലാളർക്കാവും വേണ്ട. അവിടുത്തെ...

ചീത: (തെയ്യത്തിനു വേണ്ടി) അതു സാദ്ധ്യമാകുമോ? (അയാൾ ആകെ പരിഭ്രമം നിറഞ്ഞ് നോക്കുന്നു.)

അയാൾ: ആവും...ആവും. മൊസെയിക് ഫ്ളോറും, പോപ് മ്യൂസിക്കും... ആൾക്കൂട്ടവും ... കൃട്ടെക്സിട്ടോരെന്റെ സുന്ദരിയും.

ചീത: അതു സാദ്ധ്യമാകുമോ?

അയാൾ: ആവുമെന്നല്ലേ പറഞ്ഞതു്. I could forget this clamn thing as a wild dream! yes! yes! possible.

ചീത: ഇല്ല...ഇല്ല...ഇല്ല.

അയാൾ: ങ്ഹേ? ഹില്ലേ?

ചീത: ഇല്ല. മൂധേവിത്തെയ്യം നിന്റെ ഒരംശമാണ്. മേലാളർക്കാവിലെ ഈ തെയ്യം നോക്ക്...വീണ്ടും കടന്നുവന്നിടത്തു നോക്ക്. നിന്റെ ഗർഭപാത്രം... നീ...നിന്റെ സ്വരൂപം.

അയാൾ: (ഓടാൻ തയ്യാറെടുത്തുകൊണ്ട്) ശ്ശെ! ഭ്രാന്ത്...

(പക്ഷേ, ഓടാൻ കഴിയുന്നില്ല.)

ചീത: (മന്ത്രിക്കുന്ന സ്വരത്തിൽ) ഞാൻ നിന്റെ അമ്മയാണു **മകനേ!** അതു...അതുതന്നെ കാരണം.

[അയാൾ ആ നിലയിൽ നിൽക്കെ— മൂധേവിത്തെയ്യത്തെ പ്രകീർത്തിക്കുന്ന തോററം അത് fade out ചെയ്യുമ്പോൾ വടക്കൻപാട്ട്]

കോലോത്തും വീട്ടിലെ ചീതപ്പെണ്ണ്
കണ്ടാലഴകുള്ള ചീതപ്പെണ്ണ്
അന്നേരം തെയ്യമായ് തീന്നുംപോയി
മേലാളർക്കാവിൽ ലയിച്ചുംപോയി

ഇന്നലെ നാടു വെറുത്തപെണ്ണ്
ഇന്നിപ്പോ നാടുവണങ്ങും തെയ്യം.
മൂധേവിത്തെയ്യം പൊലിപൊലികാ...
മാതാവേ പൂവിട്ടു കൈതൊഴുന്നേൻ
മാതാവേ പൂവിട്ടു കൈതൊഴുന്നേൻ.
മാതാവേ പൂവിട്ടു കൈതൊഴുന്നേൻ.

(അവസാനിച്ചു)

# ഇതിവൃത്ത വിചാരം

വിജയകൃഷ്ണൻ

ചലച്ചിത്രത്തിന് ഉൾക്കൊള്ളാൻ കഴിയുന്ന വിഷയങ്ങൾക്കു് പരിധിയില്ല. ഒരു മാദ്ധ്യമമെന്ന നിലയ്ക്കു് വൈജ്ഞാനികമോ വിദ്യാഭ്യാസപരമോ ആയ എന്തു വിഷയവും അതിന്നാവിഷ്കരിക്കാൻ കഴിയും. പ്രകൃതി പ്രതിഭാസങ്ങളും മഹായുദ്ധങ്ങളും എല്ലാമെല്ലാം അതിന്റെ വിഷയപരിധിയിൽപ്പെടുന്നു. അതിനാൽ ചലച്ചിത്രമാദ്ധ്യമത്തിന് വിഷയനിർണ്ണയം നടത്തുക അസാദ്ധ്യവും അപ്രസക്തവുമാണ്. ഇതിവൃത്തവിചാരം ആവശ്യമായി വരുന്നതു് ആഖ്യാനപരമായ ഒരു കലാരൂപമെന്ന നിലയ്ക്കുള്ള ചലച്ചിത്രത്തിനാണ്. ചലച്ചിത്രകലയിൽത്തന്നെ, ഒരു ഭാവത്തിന്റെ പ്രകാശനമോ അമൂർത്തബിംബങ്ങളുടെ സംഘാതമോ ആയി രചിക്കപ്പെടുന്ന ഹ്രസ്വചിത്രങ്ങളെയും ഈ ചിന്തയിൽ നിന്നു് തൽക്കാലം നമുക്കൊഴിവാക്കി നിറുത്തുക.

ഫീച്ചർചിത്രത്തിന്റെ നിർമ്മിതിയെക്കുറിച്ചുള്ള ചർച്ചകളിൽ ആദ്യം കടന്നുവരുന്നതു കഥയാണ്. നമ്മുടെ സിനിമയ്ക്കു് ഇന്നും ഇതിവൃത്തപരമായ വൈവിദ്ധ്യമോ വൈപുല്യമോ കൈവന്നിട്ടില്ല. അതിനാൽ ഇവിടെ സിനിമാ പറയുകയല്ല ചെയ്യുന്നതു്. ഇതരരാജ്യങ്ങളിലെ നോവൽകൃതികളുമായി താരതമ്യപ്പെടുത്തുമ്പോൾ ഒരു കഥയുടെ സ്വച്ഛന്ദപ്രവാഹം ഇവരുടെ നോവലുകളിൽക്കണ്ടുവെന്നുവരില്ല. ഇത്തരം പാരമ്പര്യങ്ങൾ ചലച്ചിത്രത്തിലേക്കും അനിവാര്യമായും സംക്രമിച്ചിരിക്കുന്നതായിക്കാണാം. അമേരിക്കക്കാരുടെ വെസ്റ്റേണുകളും ഗാങ്സ്റ്റർ ചിത്രങ്ങളും അവരുടെ കഥാകഥനസാമർത്ഥ്യത്തെ വെളിപ്പെടുത്തുന്നു. യൂറോപ്യന്മാരേക്കാൾ കഥപറഞ്ഞും കേട്ടും ശീലിച്ചവരാണ് ഏഷ്യക്കാർ. അതിനാൽ ചലച്ചിത്ര ഘടനയെക്കുറിച്ചുള്ള എല്ലാ കണക്കുകൂട്ടലുകളേയും ജാപ്പനീസ് ചിത്രങ്ങൾ തകർത്തതിൽ അദ്ഭുതമില്ല. നോവലിലെന്നപോലെ ശാഖോപശാഖകളും കഥാകാലദൈർഘ്യവുമുള്ള ഇതിവൃത്തങ്ങളോടാണ് ജാപ്പനീസ് സംവിധായകർക്ക് പ്രിയം.

മുപ്പതുകളിൽ ഡോക്യുമെന്ററി ഒരു പ്രസ്ഥാനമായി ശക്തിയാർജ്ജിക്കുന്നതിനു മുമ്പ് ചലച്ചിത്രത്തിന്റെ ഇതിവൃ പോകാനുള്ള വാസന ചില ചലച്ചിത്രകാരന്മാർ പ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും അതൊരു കീഴ്വഴക്കമായിത്തുടർന്നില്ല. എന്നല്ല, ഇത്തരത്തിൽ നിയതത്വത്തെ അതിക്രമിച്ച ചില സംവിധായകർക്ക് കയ്പുള്ള അനുഭവങ്ങളെ നേരിടേണ്ടതായും വന്നു. നിശ്ശബ്ദസിനിമയുടെ കാലഘട്ടത്തിൽ എറിക് ഫോൺ സ്ട്രോഹീമിനു സംഭവിച്ചതു് അതാണ്. ബൃഹത്തായൊരു നോവൽ അതിന്റെ ആകാരഗരിമയോടെ ചലച്ചിത്രത്തിലാവിഷ്കരിച്ച സ്ട്രോഹീമിന്റെ 'ഗ്രീഡി'ന് എട്ടു മണിക്കൂറിന്റെ ദൈർഘ്യമുണ്ടായിരുന്നു. നിർമ്മാതാക്കൾ നീളം വെട്ടിക്കുറയ്ക്കാൻ സ്ട്രോഹീമിനോടാവശ്യപ്പെട്ടു. നേർപകുതിയായി വെട്ടിക്കുറച്ചശേഷം ഇതിന്നപ്പുറം തനിക്കൊന്നും ചെയ്യാനാവില്ലെന്നു് അദ്ദേഹം കൈമലർത്തി. നിർമ്മാതാക്കൾ, തങ്ങളുടെ സ്റ്റാഫ് എഡിറ്ററെക്കൊണ്ടു് തലങ്ങും വിലങ്ങും വെട്ടിച്ച് അതിനെ ശരാശരി വലുപ്പത്തിലാക്കിയെടുത്തു. അങ്ങനെ ചലച്ചിത്രകഥയുടെ രൂപത്തിനും സ്വഭാവത്തിനും നിയന്ത്രണങ്ങളുണ്ട്. ചലച്ചിത്രകല വികാസം പ്രാപിച്ച രാജ്യങ്ങളിലാവട്ടെ, കഥാചിത്രത്തിന് ഒരു കഥ തന്നെ ആവശ്യമില്ല എന്ന നില വന്നു കഴിഞ്ഞിരിക്കുന്നു. ചലച്ചിത്രത്തിൽ എല്ലാം ഉൾക്കൊള്ളിക്കണം എന്നാണ് ഗൊദാർദ് പറയുന്നതു്. കഥയുടെ അതിർവരമ്പുകൾക്കപ്പുറം കടന്ന് മുന്നിൽക്കാണുന്ന എന്തു യാഥാർത്ഥ്യത്തേയും അതുപോലെ പകർത്തിക്കാട്ടാനാണ് അദ്ദേഹം ഉദ്ബോധിപ്പിച്ചതു്. ഒരു യുവതിയുടെ ദുരന്തം ചിത്രീകരിക്കുന്ന 'വിവ്രെ സാവീ'യിൽ നീണ്ട പ്രഭാഷണങ്ങൾ കടന്നു വന്നതും ഒരാധുനിക പ്രേമകഥ ആവിഷ്കരിക്കുന്ന 'പിയർ ദ മാഡി'ൽ സാമുവൽ ഫുള്ളറുമായുള്ള അഭിമുഖസംഭാഷണം ചേർക്കപ്പെട്ടതും അതുകൊണ്ടാണ്. ചലച്ചിത്രങ്ങളുടെ ഇതിവൃത്തസ്വീകരണം സംവിധായകരുടെ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെമാത്രം പ്രശ്നമാണെന്നു തോന്നാം. എന്നാലതിന് കലയുടെ ദേശീയസ്വഭാവവുമായിത്തന്നെ ബന്ധമുണ്ടെന്നതാണു വാസ്തവം. അമേരിക്കക്കാർ നല്ല കഥപറച്ചിൽകാരാണ്. ഫ്രഞ്ചുകാർ കഥ പറയുന്നതിൽ അത്ര തല്പരരല്ല. ഗൊദാർദ് ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, പ്രൂസ്ററും ഫ്ളാബേറുമൊന്നും കഥ



ത്തത്തെക്കുറിച്ചുള്ള ചർച്ചകൾ മുഴുവൻ അതിന്റെ വലിപ്പച്ചെറുപ്പങ്ങളെപ്പററിയുള്ള തർക്കങ്ങളിൽ മുഴുകിക്കിടന്നു. ലഘുവും അസങ്കീർണ്ണവുമായ കഥയാണ് ചലച്ചിത്രത്തിന്നഭികാമ്യം എന്നു് പുഡോഫ്കിൻ അഭിപ്രായപ്പെട്ടു. കാലഘട്ടങ്ങൾ പിന്നിട്ടപ്പോഴും ചലച്ചിത്രത്തിന്റെ ഇതിവൃത്തത്തെ സംബന്ധിച്ച ഈ അഭിപ്രായത്തിന് പ്രസക്തി നഷ്ടപ്പെട്ടിട്ടില്ല. ചലച്ചിത്രത്തിന് നോവലിനോടാണോ ചെറുകഥയോടാണോ സാമ്യമേറെയുള്ളതു് എന്ന തർക്കത്തെ ഓർത്തുകൊണ്ടുതന്നെ പുഡോഫ്കിന്റെ നിരീക്ഷണമനുസരിച്ച് അതിന് നീണ്ട ചെറുകഥകളോടു് അഥവാ ലഘുനോവലുകളോടാണ് അടുപ്പമെന്നു പറയാം. ആശയാനുവാദത്തിനായി കൃതികൾ തിരഞ്ഞെടുക്കുമ്പോൾ ലഘുനോവലുകളാണ് താൻ പരിഗണിക്കുക എന്ന സത്യജിത് റായിയുടെ പ്രസ്താവനയിലും ചലച്ചിത്ര രൂപത്തിന്റെ ഘടനയ്ക്കു് ഈ സാഹിത്യ രൂപത്തിന്റെ ഘടനയോടുള്ള സാമ്യമാണ് പ്രതിഫലിക്കപ്പെടുന്നതു്.

ചലച്ചിത്രേതിവൃത്തത്തിന്റെ ഈ നിയതത്വം ആരെങ്കിലും അതിന്മേൽ അടിച്ചേല്പിച്ചതല്ല. അഞ്ചും പത്തും മിനിട്ട് ദൈർഘ്യമുള്ള ചിത്രങ്ങളിൽനിന്ന് ചലച്ചിത്രകല വളർന്നുവളർന്ന് എത്തിനിന്നതവിടെയാണ്. ഇതിനപ്പുറം കടന്നു വലുപ്പത്തെ സംബന്ധിച്ചകമ്മേഴ്സ്യൽ കാഴ്ചപ്പാടും ഇതിവൃത്തത്തിന്റെ നിയതത്വത്തെ ശരിവയ്ക്കുന്നതായിക്കാണാം.

ആസ്വാദനരീതിയുടെ പ്രത്യേകതയാണ് ഈ നിയതത്വം അനിവാര്യമാക്കിത്തീർത്തതു്. പുസ്തകം പോലെ ആസ്വാദകന് വൈരസ്യമനുഭവപ്പെടുമ്പോൾ അടച്ചുവയ്ക്കാനും സൗകര്യംപോലെ തുറന്നെടുത്തു തുടരാനും പാകത്തിലുള്ള ഒരു കലാരൂപമല്ലല്ലോ സിനിമ. തിയേററിനുള്ളിൽ കടന്നുകഴിയുന്ന പ്രേക്ഷകനിൽ അതൊരു ബാദ്ധ്യതയായി അടിച്ചേല്പിക്കപ്പെടുകയാണ്. അവനതു കണ്ടുതീർക്കേണ്ടതു് ഒററയിരിപ്പിലാണ്. ചലച്ചിത്ര ശില്പത്തിന്റെ ഉൾക്കൊള്ളൽ ഇടമുറിയാതെ സംഭവിക്കുന്ന ഒരു പ്രക്രിയയായതുകൊണ്ടു് ഈ കലാസൃഷ്ടിയുടെ ഘടന പരമാവധി ഏകാഗ്രത ആവശ്യപ്പെടുന്നു. ഏകാഗ്രബന്ധുരമായി വികസിപ്പിച്ചെടുക്കാവുന്ന ഇതിവൃത്തമാണ് ചലച്ചിത്രത്തിനനുയോജ്യം. ഈ ഇതിവൃത്തത്തിന്റെ ആഖ്യാനസാദ്ധ്യത വ്യക്തിഗതമായ താല്പര്യങ്ങളേയും ദേശീയസ്വഭാവത്തേയും ആശ്രയിച്ചിരിക്കുന്നു. ചുരുങ്ങിയ വാക്കുകളിലൊതുക്കിപ്പറയാവുന്ന ഒരു പ്രമേയം ഇതിലന്തർഭവിച്ചിരിക്കുമെന്നു തീർച്ച. ഈ പ്രമേയം കുറോസവയെപ്പോലെ ഒരു സംവിധായകന്റെ കൈയിൽ മനുഷ്യമനസ്സുകളെ മഥിക്കുന്ന ഉദ്വേഗകരമായ ഒരിതിവൃത്തമായി രൂപം മാറുന്നു. ഗൊദാർദിനെപ്പോലെ ഒരു സംവിധായകന്റെ കൈയിലാവട്ടേ, അതു് ശക്തമായി കുറേ പ്രതികരണങ്ങളായി വികസിക്കുകയാണ്. പ്രമേയത്തിനും പ്രതികരണങ്ങൾക്കുമിടയിൽ ചിലപ്പോഴൊക്കെ ഒരിതിവൃത്തത്തിന്റെ സാന്നിദ്ധ്യം നാമനുഭവിക്കുന്നു. 'വീക്കെൻഡി'ലായാലും 'ബ്രെത്ത് ലെസി'ലായാലും 'കരാബിനിയേഴ്സി'ലായാലും ഇത്തരം ഇതിവൃത്തങ്ങളുടെ സാന്നിദ്ധ്യമുണ്ട്. മുഴുക്കെ പ്രസ്താവനകൾമാത്രമായ ചലച്ചിത്രങ്ങളും ഗൊദാർദ് നിർമ്മിക്കാതിരുന്നിട്ടില്ല. ഡോക്യുമെന്ററികളുടേയും ന്യൂസ്റീലുകളുടേയും സ്വഭാവങ്ങൾ സ്വാംശീകരിച്ച ചലച്ചിത്രപ്രബന്ധങ്ങളായിവേണം അവയെക്കാണാൻ.

ദൈർഘ്യമേറിയ കഥാകാലവും എണ്ണമററ കഥാപാത്രങ്ങളും ഉപകഥകളും നിറഞ്ഞ ഇതിവൃത്തം ചലച്ചിത്രത്തെസ്സംബന്ധിച്ചിടത്തോളം അപ്രസക്തം മാത്രമല്ല അനാവശ്യവുമാണ്. ഒരു 'മഹാഭാരത'മോ ഒരു 'യുദ്ധവും സമാധാനവു'മോ അതേ വൈപുല്യത്തോടെ ചലച്ചിത്രത്തിൽ സൃഷ്ടിക്കുക തികച്ചും അസംഭാവ്യമത്രേ. ഇതിനെ പരിമിതി എന്നു വിളിക്കുന്നതു് അർത്ഥശൂന്യമാണ്. എന്തെന്നാൽ ഓരോ കലാരൂപത്തിനും അതിന്റേതായ പശ്ചാത്തലവിസ്തൃതിയാണുള്ളതു്. പെയിൻറിങ്ങിന് ത്രിമാനത്വമില്ലെന്നതോ ചെറുകഥയിൽ നീണ്ട സംഭവപരിണാമങ്ങളില്ലെന്നതോ അവയുടെ പരിമിതികളല്ലല്ലോ. വസ്തുതയിതാണെങ്കിലും ചലച്ചിത്രത്തിന് ഉൾക്കൊള്ളാൻ കഴിയുന്നതെന്ന് സാർവത്രികമായി കരുതപ്പെടുന്ന ഇതിവൃത്തനിയതത്വത്തെ ഉല്ലംഘിക്കുന്ന രചനകൾ സിനിമയിലുണ്ടായിട്ടുണ്ട്. നാലു വ്യത്യസ്ത സ്ഥലകാലങ്ങളും നാലു് വ്യത്യസ്തകഥകളും ഒന്നിച്ചുകോർത്തിണക്കി ഗ്രിഫിത്ത് 'ഇൻേറാളറൻസ്', നിർമ്മിച്ചപ്പോൾത്തന്നെ ചലച്ചിത്രത്തിന്റെ ക്യാൻവാസ് ഇത്രയ്ക്കു വിപുലമാവാമെന്ന് പ്രേക്ഷകർ കണ്ടറിഞ്ഞു. പിന്നീട് ജാപ്പനീസ് ചിത്രങ്ങളിൽ ക്യാൻവാസ് അവിശ്വസനീയമായ വിധത്തിൽ വൈപുല്യമാർജ്ജിച്ചിരിക്കുന്നതായി നാം കാണുന്നു. ഈ ചിത്രങ്ങളിൽ ഇതിവൃത്തം എങ്ങനെ വികാസമാർജ്ജിക്കുന്നു എന്നതിന്റെ മാതൃകയായി കുറോസവയുടെ 'റെഡ് ബിയേർഡി'നെ ചൂണ്ടിക്കാട്ടാം. ആദർശധീരനായ ഒരു ഡോക്ടർ സുഖാഡംബരങ്ങളിൽ തല്പരനായ ഒരു യുവ ഡോക്ടറെ എപ്രകാരം തന്റെ വഴിയിലേക്കു നയിക്കുന്നു എന്നതാണ് ഈ ചിത്രത്തിന്റെ ഇതിവൃത്തം. ഈ ഇതിവൃത്തത്തിന്റെ വികാസം കുറോസവ സാധിക്കുന്നതു് യുവ ഡോക്ടറിൽ ആവിഷ്കരണത്തെ കേന്ദ്രീകരിച്ചുകൊണ്ടല്ല. മറിച്ച്, അയാളുമായി ബന്ധപ്പെടുന്ന രോഗികളുടെ വ്യക്തിപരമായ കഥകളുടെ അടിത്തട്ടോളം ഇറങ്ങിച്ചെന്നുകൊണ്ടാണ്. ഇങ്ങനെ വ്യത്യസ്തമായ നിരവധി കഥകൾ ഒരൊററ ഇതിവൃത്തത്തിൽ ഇണക്കിച്ചേർക്കുകയാണ് കുറോസവ ചെയ്യുന്നതു്. ചലച്ചിത്രത്തിന്റെ ശില്പഭദ്രതയെ ഹനിക്കാതെതന്നെ അതിന്റെ നിയതത്വത്തെ മറികടക്കാൻ കുറോസവയ്ക്കു കഴിയുന്നു.



റെഡ് ബിയേർഡിൽ നിന്ന്

ഇതിവൃത്തത്തിൽ നിന്ന് ചലച്ചിത്രത്തിന്റെ ഇതളുകൾ വിടർത്തിയെടുക്കുന്ന ചലച്ചിത്രകാരൻ പുതിയ ഒരു ലോകത്തിന്റെ അനാവരണം നിർവഹിക്കുകയാണ്. അയാളെ ഭരിക്കുന്നതു് ആശയമാവട്ടെ, ആഖ്യാനകൗതുകമാവട്ടെ, ഈ ഇതിവൃത്തവികാസത്തിന് കുറേ കഥാപാത്രങ്ങളും അവർക്കു് ചരിക്കാൻ ആവശ്യമായ അടിത്തറയും കൂടിയേ തീരൂ. ആഖ്യാനം കഥാപാത്രങ്ങളിലൂടെ മാത്രമേ സംഭവിക്കുന്നുള്ളൂ എന്നതുപോലെതന്നെ, ആശയങ്ങളുടെ അവതരണവും കഥാപാത്രങ്ങളിലൂടെ മാത്രമേ സംഭവിക്കുന്നുള്ളൂ. രണ്ടു കഥാപാത്രങ്ങൾ തമ്മിൽ കാണുകയും സംസാരിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ—എത്ര ആശയപ്രധാനമായ ചിത്രത്തിനും അതൊഴിവാക്കാൻ വയ്യല്ലോ—അവിടെ ഒരു സംഭവം രൂപപ്പെടുകയാണ്. അതിനാൽ കഥാപാത്രങ്ങളും അടിത്തറയും വഴി സംഭവഖണ്ഡങ്ങളിലേക്കാണ് ചലച്ചിത്രകാരൻ നടന്നടുക്കുന്നതു്. രണ്ടു ചലച്ചിത്രകാരന്മാർ ഉപയോഗിക്കുന്ന ഇതിവൃത്തം സമാനമാവാം; അഥവാ ഒന്നുതന്നെയാവാം. എന്നാൽ അതിനെ കഥാപാത്രങ്ങളിലൂടെ, സംഭവങ്ങളിലൂടെ വികസിപ്പിച്ചെടുക്കുന്ന പ്രക്രിയ തീർത്തും വ്യത്യസ്തമായിരിക്കും. അതിനാൽ ചലച്ചിത്രത്തെ സംബന്ധിച്ചേടത്തോളം ഇതിവൃത്തത്തെക്കാൾ പ്രധാനം ആവിഷ്കരണമാണെന്നു പറയാം. മൂന്നാംതരം ക്രൈം നോവലുകളിൽനിന്ന് ഒന്നാംതരം ചലച്ചിത്രങ്ങൾ രൂപപ്പെടുത്തിയെടുത്ത ഹിച്ച്കോക്കിനെ ഓർക്കുക. ഷേക്സ്പിയർ നാടകങ്ങൾക്കു് ആധാരമായ ഇതിവൃത്തങ്ങൾ ചലച്ചിത്രത്തിലേക്കു പകർത്തപ്പെട്ടപ്പോൾ എന്തെന്തു് വൈരുദ്ധ്യങ്ങൾ അവയ്ക്കുണ്ടായി എന്നതും ശ്രദ്ധേയമാണ്. ഇതിവൃത്തത്തിന്റെ മഹത്വംകൊണ്ടു മാത്രം ഒരു ചലച്ചിത്രത്തിനും മഹത്വമാർജ്ജിക്കാൻ കഴിയുകയില്ല.

തങ്ങൾക്കു് പ്രിയംകരമായ ഇതിവൃത്തങ്ങൾ നേരത്തേ ഫിലിം ചെയപ്പെട്ടുപോയി എന്നു വിഷാദിക്കുന്ന ചലച്ചിത്രകാരന്മാരുണ്ട്. ആവിഷ്കരണത്തിന്റെ അനന്തസാദ്ധ്യതകളാണ് അത്തരം ആശാഭംഗങ്ങളിൽനിന്ന് ചലച്ചിത്രകാരന്മാരെ വിമോചിപ്പിക്കുന്നതു്. ആവിഷ്കരണത്തിന്റെ പുതിയ പുതിയ കൈവഴികൾ തുറന്നിട്ട ഗൊദാർദ് തന്നെ ഒരു ഘട്ടത്തിൽ ഇത്തരമൊരു ആശാഭംഗത്തിന് വിധേയനായിരുന്നു. അതേപ്പററി ഗൊദാർദ് ഇങ്ങനെ പറയുന്നു: രണ്ടോ മൂന്നോ വർഷംമുമ്പ് എല്ലാം ചെയ്തുതീർന്നെന്നും ഇനി ചെയ്യുവാനായി ബാക്കിയൊന്നും ഇല്ല എന്നും എനിക്കു തോന്നിയിരുന്നു. നേരത്തേ ചെയ്തുതീർത്തതല്ലാതെ ഒന്നും എനിക്കു കാണാനായില്ല. 'ഇവാൻ ദ ടെറിബിളും' 'ഔവർ ഡെയിലി ബ്രെഡ്ഡും' നിർമ്മിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ജനങ്ങളെക്കുറിച്ച് സിനിമ നിർമ്മിക്കുക എന്ന് അവർ പറഞ്ഞു. എന്നാൽ 'ദ ക്രൗഡ്' നേരത്തേ നിർമ്മിക്കപ്പെട്ടിരുന്നു. അപ്പോൾ എന്തിന് അതു് വീണ്ടും നിർമ്മിക്കണം? ഒററവാക്കിൽ, ഞാനൊരു അശുഭാപ്തിവിശ്വാസിയായിരുന്നു. 'പിയററി'നു ശേഷം എനിക്കതു് തോന്നുന്നില്ല. അതെ, ഒരാൾ എല്ലാം ചിത്രീകരിക്കണം. എല്ലാററിനെക്കുറിച്ചും പറയണം. എല്ലാം ചെയ്യപ്പെടാനായി ബാക്കിയാണ്.'

# പുതിയ പുസ്തകങ്ങൾ

കൗമുദി ന്യൂസ് സർവീസ്



## വ്യാകരണ ചിന്തകൾ

കേരളപാണിനീയം – ചില അനുബന്ധചിന്തകൾ. പ്രൊഫസർ പി. മീരാക്കുട്ടി. വിതരണം: നാഷണൽ ബുക്ക്സ്റ്റാൾ. വില–5.50 രൂപ. മലയാളഭാഷയുടെ വ്യാകരണസംസ്കാരത്തിന്റെ അടിത്തറയായ കേരളപാണിനീയത്തെക്കുറിച്ച് നിരവധി ഗ്രന്ഥങ്ങൾ പുറത്തു വന്നിട്ടുണ്ട്. അവയിൽ ഏററവും നവീനമാണ് പ്രൊ: പി. മീരാക്കുട്ടിയുടെ ഈ ഗ്രന്ഥം. കാലികമായ പരിഷ്കാരവും വിശദീകരണവും കേരളപാണിനീയത്തിന് ആവശ്യമാണല്ലോ. കേരളപാണിനീയത്തിന് ഒരനുബന്ധമെന്ന നിലയിൽ ഈ ഗ്രന്ഥം വളരെ പ്രാധാന്യമർഹിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ അവതാരികയിൽ ഡോക്ടർ എൻ. ആർ ഗോപിനാഥപിള്ള പറയുന്നു: ''കേരളപാണിനിയുടെ പ്രകീർത്തിതങ്ങളായ ചിന്തകളിൽ ചിലതിന്റെ അപൂർണ്ണതയും ഭാഗികമായ അസ്വീകാര്യതയും വ്യക്തമാക്കുന്ന സന്ദർഭങ്ങളിൽ ഈ ഗ്രന്ഥകാരൻ പ്രകടമാക്കിയിട്ടുള്ള അപഗ്രഥനവിചക്ഷണത അഭിനന്ദനീയമായിരിക്കുന്നു.''

## തടവറയിലെ പാട്ടുകൾ



തടവറയിൽ ഒരു സംഘഗാനം. കവിതാസമാഹാരം. കുഞ്ഞപ്പപട്ടാന്നൂർ. പ്രസാ: സംഘം– കണ്ണൂർ. വില: 3 രൂപ. കുഞ്ഞപ്പപട്ടാന്നൂരിന്റെ പന്ത്രണ്ട് കവിതകൾ: ഇടവപ്പാതി, ചരിത്രത്തിലൂടെ, ഹേമന്തം, കടവുമ്പായി, കരയാനറിയാത്ത ഞങ്ങൾ, പാട്ടുകളും പൂക്കളെവും, വയലാർ, ഒരു തോററംപാട്ട്, പാലസ്തീൻ, പാട്യം, നിന്റെ ഓർമ്മകൾ, മലയുടെ മക്കൾക്ക് ഒരുക്ഷണപത്രം, തടവറയിൽ ഒരു സംഘഗാനം. നമ്മുടെ നവീന കവിതകളിൽ പ്രകടമായിക്കാണുന്ന അകാല്പനികമായ ഊഷ്മളത ഇതിലെ എല്ലാ കവിതകൾക്കുമുണ്ട്.



## ധ്യാനധന്യത

ധ്യാനധന്യത. ദൈവശാസ്ത്രം. ഫാദർ ജെ. എം. ജ്ഞാനപ്രകാശം. പ്രസാധകർ: ജ്യോതിബുക്ക്—തൃശ്ശൂർ. വില–9 രൂപ. ക്രിസ്തീയ വേദസൂക്തങ്ങളെ മററു മതദശ്നങ്ങളുമായി സമന്വയിപ്പിച്ച് ധ്യാനിക്കുന്ന രീതിയാണ് ക്രൈസ്തവ പുരോഹിതനായ ജ്ഞാനപ്രകാശം പിന്തുടരുന്നത്. മററു മതങ്ങളുടെ ദശ്നങ്ങൾ



ക്രിസ്തീയാദ്ധ്യാത്മികതയിലേക്ക് സ്വാംശീകരിക്കാനുള്ള ശ്രമത്തിന്റെ ഭാഗമാണ് ധ്യാനത്തിന്റെ മഹത്വത്തെക്കുറിച്ചുള്ള ഈ ദൈവശാസ്ത്രകൃതി.

## തീവ്രതയുടെ പുതിയ മുഖം

മരണപത്രമെഴുതുന്നതിന് മുമ്പ്—കവിതാ സമാഹാരം. കവിയൂർ രാജഗോപാലൻ. പ്രസാ: സംഘം—കണ്ണൂർ. വില: 3 രൂപ. ഇരുപതു കവിതകൾ. അറബിക്കടൽ, എന്റെ കുഞ്ഞുങ്ങളെപ്പററി, ശ്മശാനത്തിൽ നിന്നൊരു ഗീതം, ചക്കാത്തു്, ഉലക്കയും ബെഞ്ചും രണ്ടുചിത്രങ്ങൾ, വിശ്വരൂപം, നമ്മുടെ വഴി, ധമ്മപുരാണം, പുലിമണി, മരണപത്രമെഴുതുന്നതിനു മുമ്പ്, ഓണക്കാല ചിന്തകൾ, ഒരു പ്രൈമറി സ്കൂൾ അദ്ധ്യാപകന്റെ ആത്മഗതം, മാസാന്തക്കുറിപ്പ്, ചസ്സല, യാത്രക്കാരുടെ ഗതി, ഒടുക്കത്തെ ഗാനം, മരണസൂത്രം, ആ ദുഷ്ടമൃഗത്തെപ്പററി, രണഭൂമിയിൽ നിന്നകലെ, ഈ കവിതകൾ ഇടതുപക്ഷകലാബോധത്തിന്റെ നവീനവും തീവ്രവുമായ മുഖങ്ങളാണെന്നു പറയാം.



## ഏകാങ്കങ്ങൾ പലവിധം

റാഗിംഗ്. ഏകാങ്കങ്ങൾ. കാപ്പിൽ ഗോപിനാഥൻ. വിതരണം: നാഷനൽ ബുക്ക്സ്റ്റാൾ. വില—7 രൂപ. അഞ്ചു് ഏകാങ്കങ്ങൾ. ഇതിലൊന്നാണ് റാഗിംഗ്. നിർദ്ധനനായ ഹരി മെഡിസിന് അഡ്മിഷൻ കിട്ടി മെഡിക്കൽ കോളേജിലെത്തിയപ്പോൾ റാഗിംഗിനു വിധേയനായി. ഹരി റാഗിംഗിനെ ചെറുത്തു നിന്നു. അവസാനം മർദ്ദനമേററു മരിച്ചു. ഇമ്മാതിരി ഓരോന്നാണ് ഈ എല്ലാ ഏകാങ്കങ്ങളിലെയും പ്രമേയങ്ങൾ. ദുർബ്ബലമായ പ്രമേയങ്ങളും കുറെ ഈരാൾച്ചൊല്ലുകളും വരവും പോക്കും.



> ഹൃദയരോഗം ഉണ്ടാകുന്നതിനുള്ള
> പ്രധാന കാരണമാണ് പുകവലി.

# നിങ്ങളുടെ [illegible]

**ഡോ: ജി. വേലായുധൻ എം. ഡി.**

## മി. പി. ജെ. എം.—സലാല

**ചോദ്യം:**

എന്റെ ഭാര്യ കുടുംബാസൂത്രണത്തിനു വേണ്ടി ലൂപ്പ് ധരിച്ചിട്ട് ഇപ്പോൾ ആറുമാസമാകുന്നു. രണ്ടു വർഷം പൂർത്തിയാകുമ്പോൾ അതു് നീക്കംചെയ്യണമെന്ന് ഡോക്ടർ പറഞ്ഞതായി അവൾ പറയുന്നു. അപ്രകാരം ചെയ്യാൻ വൈകുന്നതുകൊണ്ട് കുഴപ്പമുണ്ടോ? നീക്കംചെയ്താൽ വീണ്ടും ലൂപ്പ് ധരിക്കുവാൻ കഴിയുമോ?

**ഉത്തരം:**

ലൂപ്പ് ധരിക്കുന്നവർ രണ്ടു് അല്ലെങ്കിൽ മൂന്നുവർഷമെങ്കിലും കഴിയുമ്പോൾ അതു മാററിയിട്ട് ഒന്നോ രണ്ടോ മാസത്തിനുശേഷം വീണ്ടും ലൂപ്പ് നിക്ഷേപിക്കുന്നതാണ് നല്ലതു്.

## മി. പി. പി. എസ്. —എറണാകുളം

**ചോദ്യം:**

ഞാൻ 33 വയസ്സുള്ള വിവാഹിതനാണ്. വടക്കേ ഇന്ത്യയിൽ ജോലിയായിരുന്നപ്പോൾ ചുവന്ന തെരുവിൽ പോയിട്ടുണ്ട്. ഇടയ്ക്കുവച്ച് ലിംഗാഗ്രഭാഗത്തു് ഒരു ചെറിയ പയർമണിപോലെ ഒരു കുരു ഉണ്ടായി. അതു് ഉണങ്ങി.. വി. ഡി. ആർ. എൽ. ടെസ്റ്റിൽ കുഴപ്പമില്ല. ഇതു ഗുഹ്യരോഗമാണോ?

**ഉത്തരം:**

ചുവപ്പുതെരുവ് സന്ദർശിച്ചാൽ പല തരത്തിലുള്ള ഗുഹ്യരോഗങ്ങൾ ഉണ്ടാകാവുന്നതാണ്. ഇതിൽ 'സിഫിലിസ്സും' 'ഗൊണേറിയയു'മാണ് പ്രധാനം. ഇതു രണ്ടുമുണ്ടായാൽ അതുമൂലമുള്ള അസുഖങ്ങൾ മിക്കപ്പോഴും രണ്ടു മൂന്നാഴ്ചകം അനുഭവപ്പെടുന്നതാണ്. നിങ്ങൾക്കുണ്ടായ അസുഖം ഗുഹ്യരോഗങ്ങളുടെ ലക്ഷണമാണെന്നു തോന്നുന്നില്ല. V. D. R. L. Test Negative ആണെങ്കിൽ രോഗം ബാധിച്ചിട്ടില്ലെന്നു കരുതണം. എന്നാലും നിങ്ങൾ ഒരു ഗുഹ്യരോഗവിദഗ്ധനെ കണ്ടു് രോഗങ്ങൾ പിടിപെട്ടിട്ടില്ലെന്നു തീർച്ചപ്പെടുത്തുന്നതു നന്നായിരിക്കും.

## മി. പി. കെ. ആർ.—ഒമാൻ

**ചോദ്യം:**

എന്റെ വിവാഹം കഴിഞ്ഞിട്ട് ഇപ്പോൾ പത്തു മാസമായിക്കാണും. ഇപ്പോൾ എന്റെ ഭാര്യ മൂന്നു മാസംഗർഭിണിയാണ്. എന്നാൽ ഇടയ്ക്കിടക്ക് ഇപ്പോൾ അവൾക്ക് മൂത്രമൊഴിക്കുമ്പോൾ ഒരുതരംവേദനയും വിങ്ങലുംകുളിരും അനുഭവപ്പെടുന്നു. ഇതിനെത്തുടർന്ന് ഒരു ഗൈനക്കോളജിസ്ററിനെ പോയികണ്ടു. ഈ സമയത്തു് ഗുളികകൾ കഴിക്കുന്നതു് നല്ലതല്ലെന്നും ധാരാളം വെള്ളംകുടിച്ചാൽ മതിയെന്നും പറഞ്ഞു. ഈ വേദന വന്നാൽ ഭാര്യയ്ക്കു് ഇരിക്കുവാനോ നടക്കുവാനോ സാധിക്കുകയില്ല. എന്താണ് ഇങ്ങനെ വേദനയുണ്ടാകുന്നതു്?

**ഉത്തരം:**

ഗർഭകാലത്തു് മൂത്രാശയത്തിൽ പഴുപ്പുണ്ടാകാനുള്ള സാദ്ധ്യത കൂടുതലാണ്. മൂത്രാശയത്തിൽ പഴുപ്പുണ്ടായാൽ ഈവിധത്തിലുള്ള അസുഖങ്ങൾ അനുഭവപ്പെടുന്നതാണ്. മൂത്രം പരിശോധിച്ചുനോക്കിയാൽ പഴുപ്പുണ്ടോ എന്നു തീർച്ചപ്പെടുത്താം. പഴുപ്പുണ്ടെങ്കിൽ അതിനുപററിയ മരുന്നു കഴിച്ചു രോഗം നിശ്ശേഷം മാറേറണ്ടതു അവശ്യം വേണ്ടതാണ്. അല്ലെങ്കിൽ അതു മേലിൽ പല പ്രയാസങ്ങൾക്കും ഇടവരുത്താൻ സാദ്ധ്യതയുണ്ട്.

## മി. പി. കെ. —തലശ്ശേരി

**ചോദ്യം:**

ഞാൻ 20 വയസ്സുള്ള ഒരു കോളേജ് വിദ്യാർത്ഥിയാണ്. എന്റെ പ്രശ്നം എന്താണെന്നുവച്ചാൽ, എനിക്കു് ഒരുകൊല്ലത്തിനു മേലായി രാവിലെ എഴുന്നേൽക്കുമ്പോൾ പൊക്കിളിൽ ഏതോ ഞരമ്പു ചുരുണ്ടുകൂടിയതുപോലെ അനുഭവപ്പെടുന്നു. മൂത്രമൊഴിക്കുവാൻ തീരെ സാധിക്കുന്നില്ല. മൂത്രമൊഴിക്കുമ്പോൾ ലിംഗത്തിൽനിന്നു് ഭയങ്കര വേദന. സഹിക്കാൻ പററുന്നില്ല. ഒരിക്കൽ വന്നാൽ ഒന്നൊന്നരമാസം കഴിഞ്ഞതിനു ശേഷമാണ് ഇതു് അനുഭവപ്പെടുന്നതു്. ഇതു് അവസാനമായി വന്നതു് നവംബർ 6-ാം തീയതിയാണ്. അന്നു മൂത്രമൊഴിച്ചപ്പോൾ ഭയങ്കര തലവേദനയും അനുഭവപ്പെട്ടു. ഞാൻ ഉടനെ പോയിക്കിടന്നു. അതിനുശേഷം ഇതുവരെ വന്നിട്ടില്ല. ഇതെന്തെങ്കിലും മാരക രോഗമാണോ?

**ഉത്തരം:**

രോഗവിവരം അറിഞ്ഞതിൽ മൂത്രാശയത്തിലുള്ള അസുഖമാണെന്നു തോന്നുന്നു. മൂത്രാശയത്തിൽ പഴുപ്പുണ്ടായാൽ ഇങ്ങനെ അനുഭവമുണ്ടാകാം. മൂത്രാശയത്തിൽ കല്ലുണ്ടായാലും മററു പല കാരണങ്ങളാലും ഇങ്ങനെയുള്ള അസുഖങ്ങൾ അനുഭവപ്പെടാവുന്നതാണ്. നിങ്ങൾ ഒരു ഡോക്ടറെ—കഴിയുമെങ്കിൽ ഒരു യൂറോളജി സ്പെഷ്യലിസ്റ്റു് ഡോക്ടറെ—കണ്ടു പരിശോധന നടത്തിക്കണം.


Published by M. S. Sreenivasan on behalfof Laisa Publications Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234